# യേശുവിന്റെ ആത്മകഥ

## (ഒരു ഭാവനാവിഷ്കാരം)



വാല്യം 3

ഫാദർ. സി. സി. ചെറിയാൻ

# യേശുവിന്റെ ആത്മകഥ

(ഒരു ഭാവന ആവിഷ്കാരം)

വാല്യം – 3

**ഫാദർ. സി. സി. ചെറിയാൻ**
**കോട്ടയം**

സി.സി. ബുക്ക്സ്, കോട്ടയം.

2021

# സമർപ്പണം

എൻറെ പ്രിയ മാതാപിതാക്കൾ, എന്നെ
വൈദികപദവിയിലേയ്ക്ക് കൈവെപ്പ് നൽകി
ഉയർത്തിയ കാലം ചെയ്ത അഭിവന്ദ്യ യൂഹാനോൻ മാർ
സേവേറിയോസ് തിരുമേനി, ആധ്യാത്മികതയുടെ
അടിസ്ഥാനപ്രമാണങ്ങൾ പകർന്നു തന്ന
കാലം ചെയ്ത അഭിവന്ദ്യ ഡോ. പൗലോസ്
മാർ ഗ്രീഗോറിയോസ് തിരുമേനി, കോട്ടയം
വൈദികസെമിനാരിയിൽ എന്നെ സഭാജീവിതം
പരിശീലിപ്പിടച്ച വന്ദ്യരായ ഗുരുക്കൻമാർ, എന്നെ
സ്നേഹിക്കുകയും, കരുതുകയും പ്രോത്സാഹിപ്പിക്കുകയും
ചെയ്ത മാതാപിതാക്കൾ, കുടുംബാംഗങ്ങൾ,
സുഹൃത്തുക്കൾ തുടങ്ങി എല്ലാവർക്കുമായി ഈ ഗ്രന്ഥം
ഞാൻ സമർപ്പിക്കുന്നു.

# ഉള്ളടക്കം

(വാല്യം – 3)

**MALANKARA ORTHODOX SYRIAN CHURCH**
DIOCESE OF KOTTAYAM

Dr. Yuhanon Mar Diascoros
Assistant Metropolitan

Phone : +919447464090
Email : mardiascoros@yahoo.com

**അനുഗ്രഹസന്ദേശം**

നമ്മുടെ കോട്ടയം പഴയസെമിനാരി ലൈബ്രറിയുടെ ആധുനിക ശില്പിയായി ദീർഘകാലം പ്രവർത്തിച്ച പ്രിയ സി. സി. ചെറിയാൻ അച്ചൻ എഴുതിയ ***യേശുവിന്റെ ആത്മകഥ: ഒരു ഭാവനാവിഷ്ക്കാരം*** എന്ന കൃതി വായിക്കുവാൻ അവസരം ലഭിച്ചതിൽ സന്തോഷിക്കുന്നു. ഒന്ന് മുതൽ പതിനഞ്ച് വരെയുള്ള അദ്ധ്യായങ്ങൾ അടങ്ങിയ ഒന്നാം വാല്യവും പതിനാറ് മുതൽ മുപ്പത് വരെയുള്ള അദ്ധ്യായങ്ങൾ അടങ്ങിയ രണ്ടാം വാല്യവും വായനക്കാരിൽ കൗതുകമുണർത്തും എന്ന കാര്യത്തിൽ സംശയമില്ല. യേശുക്രിസ്തു തന്റെ മനുഷ്യാവതാര കാലഘട്ടത്തിൽ പറഞ്ഞതും ചെയ്തതുമായ കാര്യങ്ങൾ ആത്മകഥ രൂപത്തിൽ ക്രിസ്തു തന്നെ വെളിപ്പെടുത്തുന്നതായിട്ടാണ് ഭാവനാത്മകമായി ലേഖകൻ ആവിഷ്ക്കരിച്ചരിക്കുന്നത്. ലളിത ശൈലിയും ഭാവനാ സമീപനത്തോടെയുള്ള വിവരണവും വഴി ക്രിസ്തു ദർശനങ്ങളെ ആഴത്തിൽ മനസ്സിലാക്കുവാനുള്ള ശ്രമമാണ് ഇവിടെ ദൃശ്യമാകുന്നത്. ക്രിസ്തുവിലുള്ള ഭക്തിയും വിധേയത്വവും തലമുറകളിൽ ഉറപ്പിക്കുക എന്നതാണ് രണ്ട് വാല്യങ്ങളും ലക്ഷ്യമാക്കുന്നത്. ഭാവനാവിഷ്ക്കാരം എന്ന് പറയുന്നുവെങ്കിലും വി. വേദപുസ്തകത്തിലും അപ്പോസ്തോലിക സഭയുടെ പൊതു കാഴ്ച്ചപ്പാടിലും സഭാ ചരിത്രവീഥികളിലുമുള്ള വിവരണങ്ങളോട് അനുരൂപപ്പെടാത്തതൊന്നും കൃതിയിൽ ഇല്ലെന്നുള്ളതാണ് യാഥാർത്ഥ്യം.

*യേശുവിന്റെ ആത്മകഥ: ഒരു ഭാവനാവിഷ്ക്കാരം* പുതുമയുള്ളതും വിമർശനാത്മകവുമായ ഒരു ശീർഷകമാണ്. ഭാവനയെ വാമൊഴിയായി അവതരിപ്പിക്കുന്നതിൽ വലിയ പ്രയാസമുണ്ടാകുവാൻ സാധ്യതയില്ല. എന്നാൽ അത് എഴുതുന്നത് പ്രയാസകരമായ ഒരു ദൗത്യം തന്നെയാണ്. പ്രത്യേകിച്ച് യേശുക്രിസ്തുവിനെക്കുറിച്ചാകുമ്പോൾ എഴുതുന്നത് സത്യസന്ധമായും വസ്തുനിഷ്ടമായും അവതരിപ്പിച്ചില്ലെങ്കിൽ അവ വേദവിപരീതങ്ങളായി മാറുവാനുള്ള സാധ്യത വളരെ വലുതാകയാൽ ആരുംതന്നെ ഇങ്ങനെയൊരു സംരംഭത്തിന് മുതിരുമെന്ന് കരുതുന്നില്ല. ഉണ്ടാകാവുന്ന അപകടത്തെ മുന്നമേ മനസ്സിലാക്കി വേദപുസ്തക സത്യങ്ങളോട് ചേർന്ന് നിന്നുകൊണ്ട് ക്രിസ്തുവിനെ അവതരിപ്പിക്കുവാൻ പ്രിയ ചെറിയാൻ അച്ചൻ നടത്തിയിരിക്കുന്ന സാഹസിക ശ്രമം തികച്ചും അഭിനന്ദനാർഹമാണ്. സഭയിൽ ദൈവജനത്തിന്റെ അർത്ഥവ്യാപ്തികളും ധർമ്മവും കണ്ടെത്തുന്നതും സഭയുടെ അദ്ധ്യാത്മികതയുടെ വേരുകൾ അന്വേഷിക്കുന്നതുമൊക്കെയാണ് അച്ചന്റെ പ്രധാന വിഷയങ്ങളെങ്കിലും ഈ വാല്യങ്ങളുടെ രചനയിലൂടെ അദ്ദേഹം ഒരു നല്ല വേദവ്യാഖ്യാനികൂടി ആയിരിക്കുന്നു. ക്രിസ്തുവിന്റെ ആത്മകഥയുടെ ഭാവനാവിഷ്ക്കാരമാകയാൽ വായനക്കാരുടെ ഇടയിൽ ജിജ്ഞാസയും വിമർശനങ്ങളും ഉണ്ടാകുവാനുള്ള സാധ്യതകൾ ധാരാളമാണ്. എന്നാൽ ആ സാധ്യതകളെ വിശ്വാസികളുടെ ഇടയിൽ ക്രിയാത്മകതയും ദൈവികബോധവും വർദ്ധിപ്പിക്കുന്നതിനുള്ള മാർഗ്ഗങ്ങളാക്കി മാറ്റുവാൻ അച്ചൻ ശ്രമിച്ചിരിക്കുന്നത് അഭിനന്ദനമർഹിക്കുന്നു.

ആദ്യ വാല്യത്തിൽ യേശുക്രിസ്തുവിന്റെ ആളത്വമാണ് പ്രധാന പ്രതിപാദ്യവിഷയമെങ്കിൽ രണ്ടാമത്തെ വാല്യത്തിൽ ക്രിസ്തു അരുളിയതും പ്രവർത്തിച്ചതുമായ കാര്യങ്ങളെ തലമുറകൾക്ക് ഗുണകരമാകുന്ന രീതിയിൽ ചിത്രീകരിച്ചിരിക്കുന്നു. ഓരോ പാഠത്തിലും അതിലെ പ്രധാന വിഷയത്തോട് ചേർന്ന് അവയുടെ കാലിക പ്രാധാന്യവും വിവരിച്ചിരിക്കുന്നത് മനുഷ്യാവതാരം ചെയ്ത ക്രിസ്തുവിന്റെ ലോകാന്ത്യത്തോളമുള്ള സ്വാധീനം എടുത്തുകാട്ടുന്നു. ഓരോ അദ്ധ്യായവും ശീർഷകവും അതിന്റെ വിശദീകരണത്തിനുവേണ്ടി തെരഞ്ഞെടുക്കപ്പെട്ടിരിക്കുന്ന വേദഭാഗവും അവയുടെ ആവിഷ്ക്കാരം മനസിലാക്കുവാനുള്ള തൃഷ്ണ വായനക്കാരിൽ ജനിപ്പിക്കുന്നുവെന്നത് രണ്ട് വാല്യങ്ങളിലും കാണുന്ന പ്രത്യേകതയാണ്. ക്രിസ്തുവിനെയും ക്രിസ്തുവിന്റെ കാലഘട്ടത്തെയും നമ്മോടും നമ്മുടെ കാലഘടത്തോടും ബന്ധപ്പെടുത്തി നല്കിയിരിക്കുന്ന വിചിന്തനങ്ങൾ വളരെ ശക്തിയുള്ളതാണ്. ക്രിസ്തുവെന്ന കേന്ദ്രബിന്ദുവിലേക്ക് ദൈവജനത്തെ തീർത്ഥയാത്രക്ക് ഒരുക്കുന്ന വേദവ്യഖ്യാനങ്ങൾ പ്രിയ ചെറിയാൻ അച്ചൻ ഭാവനാത്മകമായി നൽകിയിരിക്കുന്നത് ഈ കൃതികളുടെ ആകർഷണീയത വർദ്ധിപ്പിക്കുന്നു. പ. സഭയിൽ വിവിധ നിലകളിൽ സേവനം അനുഷ്ഠിച്ച പ്രിയ അച്ചൻ തന്റെ വിശ്രമ ജീവിത കാലത്ത് ഇപ്രകാരമുള്ള അക്ഷരസമാഹാരത്തിലൂടെ തലമുറകൾക്ക് ദൈവാനുഭവം തുടർന്നും പകർന്നു നൽകട്ടെയെന്ന് ആശംസിക്കുന്നു.

ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്താ
നവംബർ 14, 2020
പാമ്പാടി മാർ കുറിയാക്കോസ് ദയറായിൽ നിന്നും

# പ്രസ്താവന

ദൈവപിതാവിൻറെ തിരുസന്നിധിയിൽ ഇരുന്നുകൊണ്ടും ദൈവപുത്രനായ യേശുക്രിസ്തുവിൻറെ ശബ്ദം കേട്ടുകൊണ്ടും പരിശുദ്ധാത്മാവിൻറെ നിരന്തരപ്രേരണ പ്രാപിച്ചു കൊണ്ടും ബലഹീനനായ ഞാൻ "യേശുവിൻറെ ആത്മകഥ" തുടർന്നു എഴുതിക്കൊണ്ടിരിക്കുന്നു. ഈ വാല്യത്തിലെ 15 അധ്യായങ്ങൾ എഴുതി പൂർത്തിയായപ്പോൾ എൻറെ മനസ്സിൽ ഒരു ആശങ്ക പൊങ്ങി വന്നു. ജീവചരിത്രം എന്ന വിധത്തിൽ പൂർത്തിയാക്കണമെങ്കിൽ ജീവിതാന്ത്യം വരെയുള്ള വിവരണങ്ങൾ വായനക്കാർ പ്രതീക്ഷിക്കും എന്നും, ഇങ്ങനെ എഴുതിപോയാൽ അവസാനത്തെ വാല്യം എന്ന് പൂർത്തിയാക്കും? അതുവരെ എഴുതുവാൻ ദൈവമെന്നെ അനുവദിക്കുമോ? എന്നതായിരുന്നു എൻറെ ആശങ്ക. അതെത്തുടർന്ന് അവസാനത്തെ വാല്യം മനസ്സിൽ വിഭാവന ചെയ്തുകൊണ്ട് രണ്ട് അധ്യായങ്ങൾ എഴുതി. എന്നാൽ അപ്രകാരമല്ല നാലാമത്തെ വാല്യം തന്നെ തുടർന്ന് എഴുതിയാൽ മതി എന്ന ശക്തമായ ഒരു ഉൾപ്രേരണ ലഭിച്ചതിനാൽ അവസാനത്തെ അധ്യായം അവസാനം തന്നെ എഴുതിയാൽ മതിയെന്ന ദൈവീകനിർദ്ദേശം സ്വീകരിച്ചു. അങ്ങനെ 2020 വർഷം അവസാനം തന്നെ നാലാം വാല്യവും എഴുതി പൂർത്തിയാക്കുവാൻ ദൈവം എന്നെ പ്രാപ്തനാക്കി എന്നകാര്യം വിനയപൂർവ്വം ദൈവതിരുമുമ്പാകെ നന്ദി അറിയിച്ചുകൊണ്ട് ഞാൻ രേഖപ്പെടുത്തുകയാണ്. ഇനിയും എത്ര വാല്യങ്ങൾ എന്നെകൊണ്ട് എഴുതി പൂർത്തിയാക്കാൻ ദൈവം ആഗ്രഹിക്കുന്നു എന്ന് എനിക്കറിഞ്ഞുകൂടാ. പരിശുദ്ധാത്മപ്രേരണ അനുസരിച്ച് അഞ്ചാം വാല്യത്തിലേക്ക് 2021 ജനുവരി മാസം ഞാൻ പ്രവേശിക്കുകയാണ്. നിങ്ങളുടെ പ്രാർത്ഥനകളും പ്രോത്സാഹനങ്ങളും ഞാനേറെ പ്രതീക്ഷിക്കുകയും വിലമതിക്കുകയും ചെയ്യുന്നു.

സഭയിലെ കലുഷിതമായ ഇന്നത്തെ അന്തരീക്ഷം എൻറെ മനസ്സിനെ വല്ലാതെ വേദനിപ്പിക്കുകയും ചിന്തിപ്പിക്കുകയും ചഞ്ചലിപ്പിക്കുകയും ചെയ്യുന്നുണ്ട്. അതേപ്പറ്റി കൂടുതൽ ഭാര പെടാതെ തൻറെ സഭയെ കർത്താവുതന്നെ സംരക്ഷിച്ച് നിലനിർത്തുമെന്ന പ്രത്യാശയിൽ മനസ്സിനെ ശാന്തമാക്കാൻ ശ്രമിക്കുകയാണ്. കാറ്റും കാറും കോളും

നിറഞ്ഞ അന്തരീക്ഷത്തിൽ സഭാ നൗകയിൽ ഉറങ്ങികിടക്കുന്ന യേശുവിനെ വിളിച്ചുണർത്തിയാൽ പ്രശ്നങ്ങളൊക്കെ താനെ ശമിക്കുമെന്ന പ്രത്യാശയിൽ നമുക്ക് ദൈവത്തെ വിളിച്ച് അപേക്ഷിക്കാം.

എൻറെ പ്രസ്താവന ഞാൻ ദീർഘിപ്പിക്കുന്നില്ല. ഈ രചനയിൽ എനിക്ക് ആരംഭംമുതൽ പ്രചോദനവും പ്രോത്സാഹനവും നൽകി കൊണ്ടിരിക്കുന്ന എൻറെ പിതൃതുല്യനായ "സഭാ ഗുരുരത്നം" ബഹുമാനപ്പെട്ട ഡോ. T.J. ജോഷ്വാ അച്ചനോട് ഞാൻ വാക്കുകളിലൂടെ നന്ദി പറഞ്ഞാൽ തീരുകയില്ല. എൻറെ ഈ ഗ്രന്ഥ പരമ്പരയിലെ എല്ലാ അധ്യായങ്ങളും സൂക്ഷ്മമായി വായിച്ച്, ആവശ്യമായ തിരുത്തലുകൾ നൽകി, നല്ല വിലയിരുത്തൽ നടത്തി, ഉചിതമായ അവതാരികയെഴുതി പൊതുജനസമക്ഷം പരിചയപ്പെടുത്തുന്നത് കൊണ്ടാണ് ഞാനീ പ്രയാണം തുടരുന്നത്. ബഹുമാനപ്പെട്ട ജോഷ്വ അച്ചൻ നൽകുന്ന ആത്മീയപ്രേരണ വാക്കുകൾക്കതീതമാണ്.

ആരംഭം മുതൽ തന്നെ എന്നെ ഏറെ പ്രോത്സാഹിപ്പിക്കുന്ന എൻറെ ഉറ്റസുഹൃത്തും ഉപദേഷ്ടാവും ആയ ബഹു. ഡോ. ഒ. തോമസ് അച്ചൻ ഈ ഗ്രന്ഥത്തിനും മൂല്യവത്തായ അവലോകനം എഴുതിയിട്ടുണ്ട്. ബഹുമാനപ്പെട്ട അച്ചൻറെ ശക്തമായ പ്രോത്സാഹനവും പിന്തുണയും നിർദ്ദേശങ്ങളും ഞാൻ ഏറെ വിലപ്പെട്ടതായി കാണുന്നു. എൻറെ സതീർത്ഥ്യനും ചിന്തകനും സാത്വികനും ആയ ബഹു .ഡോ. ജേക്കബ് കുര്യൻ അച്ചൻ ആദ്യത്തെ രണ്ടു വാല്യങ്ങളും ശ്രദ്ധാപൂർവം വായിച്ച് നിർദ്ദേശങ്ങൾ നൽകി വാങ്മുഖം എഴുതിയതിന് പ്രത്യേകം നന്ദി വീണ്ടും അറിയിക്കുന്നു. വലിയ ഒരു ഗ്രന്ഥരചനയിൽ അദ്ദേഹം വ്യാപൃതനായിരിക്കുന്നതിനാൽ ഈ ഗ്രന്ഥത്തിന് വാങ്മുഖം എഴുതുവാൻ ഞാൻ നിർബന്ധിച്ചില്ല. അതുപോലെതന്നെ, കഴിഞ്ഞ രണ്ട് വാല്യങ്ങൾക്കും അനുഗ്രഹ സന്ദേശം നൽകിയ അഭിവന്ദ്യ ഡോക്ടർ യൂഹാനോൻ മാർ ദിയസ്കോറോസ് തിരുമേനി, രണ്ട് ഭദ്രാസനങ്ങളുടെ ചുമതലകള്ക്ക് പുറമേ പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറി എന്ന നിലയിൽ വളരെയേറെ ചുമതലകൾ വഹിക്കുന്നതിനാൽ ഈ മൂന്നാം വാല്യം വായിക്കുവാൻ ഞാൻ നിർബന്ധപൂർവം ആവശ്യപ്പെട്ടില്ല. വാക്കാൽ നൽകിയ ആശിർവാദത്തിന് പ്രത്യേകം നന്ദി അർപ്പിക്കുന്നു. എൻറെ കുഞ്ഞനുജൻ ആയി കരുതുന്ന ബഹു ജോൺ തോമസ് കരിങ്ങാട്ടിൽ അച്ചൻ പുതിയ തലമുറയുടെ കാഴ്ചപ്പാട് മനസ്സിലാക്കി, എൻറെ വിവരണങ്ങളെ വിലയിരുത്തി, വസ്തുനിഷ്ഠമായ നിരൂപണം ചെയ്തു ആസ്വാദനം എഴുതി തരുന്നതിൽ എനിക്ക് വളരെ ഏറെ

പ്രചോദനം ലഭിക്കാറുണ്ട്. ഈ മഹൽ വ്യക്തികളോടുള്ള എൻ്റെ അകമഴിഞ്ഞ കടപ്പാടും നന്ദിയും സ്നേഹാദരവുകളോടെ രേഖപ്പെടുത്തുന്നു.

എൻ്റെ ഈ പരിശ്രമത്തിൽ എൻ്റെ സഹധർമ്മിണി സാലിയും, റീന , സിറിൽ,പോൾ എന്നീ മൂന്നു മക്കളും അവരുടെ കുടുംബാംഗങ്ങളും എനിക്ക് വളരെ ഏറെ പിന്തുണ നൽകുന്നുണ്ട്. മുൻ ഗ്രന്ഥങ്ങളെപോലെ ഈ ഗ്രന്ഥത്തിൻ്റെയും കവർ പേജ് ഡിസൈൻ ചെയ്തത് സിറിൽ ആണ്. വോയ്സ് ടൈപ്പ് ചെയ്തത് ഞാനും പേജ് സെറ്റ് ചെയ്തത് എൻ്റെ കൊച്ചുമകൻ ക്രിസ് സിറിലും ആണ്. അങ്ങനെ ഡിജിറ്റൽ കോപ്പി തയ്യാറാക്കുന്നതിന് സാമ്പത്തിക ചെലവുകൾ ഒന്നും വന്നിട്ടില്ല. അതിനാൽ സോഷ്യൽ മീഡിയ വഴി വായനക്കാർക്ക് ഇതിൻ്റെ ഡിജിറ്റൽ കോപ്പി ലഭ്യമാക്കുന്നതിന് സാധിച്ചു. അച്ചടിച്ച പുസ്തകമായി ലഭിക്കണമെന്ന് പലരും ആവശ്യപ്പെട്ടതിനാൽ കുറച്ചു കോപ്പികൾ വീതം അച്ചടിക്കുന്നുണ്ട്. എൻ്റെ മക്കൾ തന്നെയാണ് അച്ചടി ചെലവ് വഹിക്കുന്നത്. കോട്ടയത്ത്, പഴയസെമിനാരി ബുക്ക് ഷോപ്പിലും, എം. ഓ. സി. ബുക്ക് ഷോപ്പിലും കുറച്ച് കോപ്പികൾ വിൽപ്പനക്ക് ഏൽപ്പിച്ചിട്ടുണ്ട്. കർണാടകയിലെ "മണിപ്പാൽ ടെക്നോളജീസ്" എന്ന സ്ഥാപനമാണ് ഡിജിറ്റൽ പ്രിൻ്റിംഗ് ചെയ്യുന്നത്. ഈ വർഷം ഒക്ടോബർ, നവംബർ, ഡിസംബർ എന്നീ മൂന്നു മാസങ്ങളിലായി മൂന്നു വാല്യങ്ങൾ എഴുതി പൂർത്തിയാക്കുവാൻ എനിക്ക് കഴിവും അവസരവും നൽകിയ ദൈവ സന്നിധിയിൽ ആത്മാർപ്പണം ചെയ്തുകൊണ്ടും, തുടർന്നും നിങ്ങളുടെ എല്ലാം പ്രാർത്ഥനകളും പ്രോത്സാഹനങ്ങളും പ്രതീക്ഷിച്ചുകൊണ്ടും ഈ പ്രസ്താവന ഇവിടെ അവസാനിപ്പിക്കട്ടെ.

സ്നേഹാദരവുകളോടെ,

ഫാ. സി. സി. ചെറിയാൻ
ഗ്രന്ഥകർത്താവ്
കോട്ടയം. ജനുവരി 2021

# അവതാരിക

"സഭാ ഗുരുരത്നം" റവ. ഫാ. ഡോ. T. J. ജോഷ്വാ.

യേശുക്രിസ്തുവിൻറെ പ്രവർത്തനങ്ങളെപ്പറ്റിയും പ്രബോധനങ്ങളെപ്പറ്റിയും നമുക്ക് ശരിയായ വിജ്ഞാനം ലഭിക്കുന്നത് ഒന്നാം നൂറ്റാണ്ടിൽ തന്നെ അവിടുത്തെ ശിഷ്യന്മാർ രചിച്ച നാല് സുവിശേഷങ്ങളിൽ നിന്നാണ്. അക്കാലം മുതൽതന്നെ ആ കൃതികൾ വിശ്വാസികളുടെ പഠനത്തിനും ധ്യാനത്തിനും ജീവിതക്രമീകരണത്തിനും അടിസ്ഥാന സ്രോതസ്സുകളായി തീർന്നിട്ടുണ്ട്. വിവിധ വീക്ഷണങ്ങളിൽ കൂടി സുവിശേഷസത്യങ്ങളെ വിശകലനം ചെയ്തും വ്യാഖ്യാനം നടത്തിയും ആയിരക്കണക്കിന് കൃതികളും ലഭ്യമായിട്ടുണ്ട്.

എന്നാൽ ഈ പംക്തിയിലുള്ള കൃതികൾ അവയിൽനിന്നെല്ലാം വ്യത്യസ്തപ്പെട്ടിരിക്കുന്നു. ആത്മകഥാശൈലിയിൽ സുവിശേഷസത്യങ്ങളെ വർത്തമാനകാല പ്രസക്തിയിൽ വിശദമാക്കുകയാണ്. കർത്താവിൻറെ ഹൃദയ നിരൂപണങ്ങളെയും വീക്ഷണങ്ങളെയും സ്വാംശീകരിക്കാതെ ഈ ദൗത്യം അസാധ്യമാണ്. വർത്തമാനകാല സാഹചര്യങ്ങളെയും വെല്ലുവിളികളെയും ശരിയായി മനസ്സിലാക്കണം. അവയ്ക്ക് സുവിശേഷങ്ങളിൽ നിന്ന് എന്ത് വെളിച്ചവും ഉൾക്കാഴ്ചയും ലഭിക്കുന്നു എന്ന് പ്രാർത്ഥനാപൂർവ്വം അന്വേഷണവും പഠനവും നടത്താതെ ഈ രചന സാധ്യമല്ല.

സുവിശേഷങ്ങളെപ്പറ്റി മുമ്പ് ആഖ്യാനങ്ങൾ നടത്തിയിട്ടില്ലാത്ത (പള്ളികളിലെ പ്രസംഗങ്ങൾ ഒഴികെ) ഒരാൾക്ക് വാല്യങ്ങളായി സുവിശേഷ സത്യങ്ങളെ കാലികപ്രസക്തിക്കനുസൃതമായി പ്രതിപാദിക്കാൻ കഴിയുന്നത് പരിശുദ്ധാത്മ സഹായത്താലും പ്രാർത്ഥനാ പൂർവ്വമായ പഠനത്തിൻറെ പിൻബലത്തിലുമാണ്. സമകാലീനസമൂഹത്തെയും അതിൻറെ പ്രവണതകളെയും വിമർശന വിധേയമാക്കിയിട്ടുണ്ട്. യേശുക്രിസ്തുവിൽ പൗരോഹിത്യം, രാജത്വം, പ്രവാചകത്വം എന്നിവ സമ്യക്കായി യോജിച്ചുനിന്നു. ഈ കൃതികളിൽ അദ്ദേഹത്തിൻറെ പ്രവാചകദൗത്യം ആണ് ഹൃദ്യമായി ചിത്രീകരിച്ചിരിക്കുന്നത്. ഇതിലെ ഉള്ളടക്കത്തിലേക്ക് നോക്കുമ്പോൾ യേശുക്രിസ്തുവിൻറെ പ്രബോധനങ്ങളെ കാലികപ്രസക്തിയിൽ അവതരിപ്പിക്കുന്നു. വിഷയങ്ങളെ നന്നായി അപഗ്രഥനം ചെയ്തു, വിശകലനവിധേയമാക്കി, അക്കമിട്ട് അവതരിപ്പിക്കുമ്പോൾ അനുവാചകർക്ക് സുഗമവും ഹൃദ്യവുമായി

അനുഭവപ്പെടും. സമ്പാദ്യങ്ങളും നിക്ഷേപങ്ങളും സംബന്ധിച്ചുള്ള പ്രബോധനത്തിൽ ഈ കൃതി ആരംഭിക്കുന്നു. അന്നും ഇന്നും മനുഷ്യരുടെ താൽപര്യവും ശ്രമവും ശ്രദ്ധയും ഏറെ ചെലവിടുന്ന മേഖലയാണിത്. അനീതിയും വഞ്ചനയും വ്യാജവും അക്രമവും എല്ലാം കടന്നുവരാൻ ഇടയാകുന്ന മേഖല. ഇവിടെ യേശുക്രിസ്തുവിൻറെ മാർഗ്ഗദർശനം ഏറെ പ്രചോദനവും പ്രോത്സാഹനവും ആകണം. പൂക്കളും പുൽക്കൊടികളും പക്ഷികളും പറവകളും കർത്താവിൻറെ നിരീക്ഷണത്തിലും പ്രബോധനത്തിലും കടന്നുവരുന്നു. മനുഷ്യനും പ്രകൃതിയും തമ്മിലുള്ള ആദർശയോഗ്യമായ ബന്ധത്തെ വ്യക്തമാക്കുന്നു.

കർത്താവിൻറെ ശിഷ്യത്വത്തിലേക്ക് വരുന്നവർ ശ്രദ്ധിക്കേണ്ട കാര്യങ്ങൾ വ്യക്തമാക്കുന്നത് വളരെ പ്രസക്തമാണ്. യേശുവിൻറെ ഉപദേശങ്ങളുടെ ഒരു സവിശേഷത, സാധാരണ ജീവിതത്തിൽ നിന്നും ചുറ്റുപാടിൽ നിന്നും അടർത്തിയെടുത്ത ഉപമകൾ വെളിവാക്കുന്നു എന്നതാണ്. വിതയ്ക്കാൻ പുറപ്പെട്ടവൻറെ ഉപമയിൽ വചനത്തോടുള്ള വ്യത്യസ്ത പ്രതികരണങ്ങളെ വിശദമാക്കുന്നു. അതുപോലെ നല്ല ശമരിയ കാരൻറെ ഉപമയിലെ വ്യത്യസ്ത കഥാപാത്രങ്ങളെ ശരിയായി നിരൂപണം ചെയ്തു, ഇന്നത്തെ സമൂഹത്തിൻറെ സ്ഥിതിവിശേഷം വ്യക്തമാക്കുന്നു. അതിൽ നല്ല ശമര്യക്കാരൻറെ വ്യക്തിത്വവും സമീപനവും പ്രതികരണവും എങ്ങനെ നമുക്ക് മാതൃകയാക്കാം എന്ന് ഇന്നത്തെ പശ്ചാത്തലത്തിൽ മനസ്സിലാക്കാം. ധനവാൻറെയും ലാസറിൻറെയും ഉപമയിൽ നിന്നും നാം പഠിക്കേണ്ട 12 ആത്മീയ പാഠങ്ങൾ അക്കമിട്ടു വെളിപ്പെടുത്തുമ്പോൾ നാം ആർജ്ജിക്കേണ്ട ആത്മീയ അനുഭവങ്ങൾ സമഗ്രമായി നമ്മുടെ ശ്രദ്ധയിൽ കൊണ്ടു വരുന്നു.

മാളികയിൽ വെച്ചുള്ള അന്ത്യപ്രഭാഷണം ആരംഭിക്കുന്ന വാക്യമാണ്: "ദൈവത്തിൽ വിശ്വസിക്കുവിൻ എന്നിലും വിശ്വസിക്കുവിൻ". ആ വിഷയത്തെ വിശകലനം ചെയ്തു വിശ്വാസത്തിൻറെ മൂല്യം, സവിശേഷത, സ്വാധീന മേഖലകൾ എന്നിവ സവിസ്തരം പ്രതിപാദിക്കുന്നു. പുതിയ ചില ഉൾക്കാഴ്ചകളും ഈ പാഠത്തിൽ ഉണ്ട് എന്ന് സാക്ഷിക്കട്ടെ. വിശ്വാസം എന്ന പാറമേൽ സഭയെ പണിയുന്നതിനെ പറ്റി വിശദീകരിക്കുമ്പോൾ ആദ്യകാലത്തെ സഭയുടെ ചിത്രവും, വർത്തമാനകാലത്തെ സഭയെ പറ്റിയുള്ള വിമർശനവും, ആദർശ യോഗ്യമായ സഭയായി തീരാനുള്ള ആഹ്വാനവും അവിടെ കാണാം. അജപാലകൻറെ ചിത്രം സ്വന്തം അനുഭവത്തിൽ കൂടി കർത്താവ് വെളിപ്പെടുത്തുന്നു. ആ ടുകളോടുള്ള ബന്ധം, അവയെപ്പറ്റിയുള്ള കരുതൽ, ത്യാഗപൂർവ്വമായ സംരക്ഷണം ഇങ്ങനെ

വിവിധഭാവങ്ങളെ പറ്റിയും കർത്തവ്യങ്ങളെ പറ്റിയും വിശദമാക്കുന്നു. ഇന്ന് അജപാലന രംഗത്ത് പ്രവർത്തിക്കുന്നവർക്ക് ആത്മശോധനയ്ക്കുശേഷം ആത്മപ്രബോധനത്തിനും പര്യാപ്തമായ ചിന്തകൾ ഉന്നയിക്കുന്നു.

സ്വർഗ്ഗരാജ്യവിരുന്നിൽ സംബന്ധിക്കുന്നവർ ഭാഗ്യവാന്മാർ, താലന്തുകളുടെ ഉപമ, കർത്താവ് സമാധാനമല്ല വാളാണ് വരുത്തുവാൻ വന്നത്, കാണാതെ പോയ ആട്, ദ്രഹ്മ, മുടിയൻ പുത്രൻ തുടങ്ങിയ വിഷയങ്ങളെ പറ്റിയും പ്രതിപാദിക്കുന്നുണ്ട്.

സുവിശേഷപഠിതാക്കൾക്കും വചനപ്രബോധകർക്കും ഒരുപോലെ പ്രയോജനപ്പെടുന്ന കൃതി എന്ന് വിശേഷിപ്പിക്കാം. ഗ്രന്ഥകർത്താവിൻറെ ആശയങ്ങൾ യേശുവിൻറെ തായി ആവിഷ്കരിക്കുകയല്ലേ എന്ന വിമർശനം ഉണ്ടാകാം. അവിടെ ശ്രദ്ധിക്കുവാൻ ഉള്ളത്, മൗലികമായി കർത്താവിൻറെ വീക്ഷണത്തോടും സമീപന ത്തോടും യോജിക്കതക്ക വിധത്തിൽ അല്ലേ അവതരണം എന്നാണ്. ഓർത്തഡോക്സ് സഭയുടെ വിശ്വാസത്തിൻറെ പശ്ചാത്തലത്തിൽ സുവിശേഷസത്യങ്ങൾ ആവിഷ്കരിക്കുന്നു എന്ന് പറയാം. ഏതായാലും സുവിശേഷവെളിപ്പാടുകളോട് യോജിച്ചു പോകത്തക്കവണ്ണം ശ്രദ്ധിച്ചിട്ടുണ്ട്.

രണ്ടു കാര്യങ്ങളിൽ ചെറിയാൻ അച്ചൻ അനുമോദനവും അഭിനന്ദനവും അർഹിക്കുന്നു. ഒന്ന്, പുതിയ ശൈലിയിൽ സുവിശേഷ പഠനം നടത്തുന്നതിൽ. രണ്ട്, സുവിശേഷത്തിൻറെ സമകാലീന പ്രസക്തി വെളിപ്പെടുത്തുന്നതിൽ. അച്ചൻറെ ഉദ്യമം പൂർത്തിയാക്കുവാൻ ദൈവം സഹായിക്കട്ടെ എന്ന് പ്രാർത്ഥനയോടെ ഈ മൂന്നാംവാല്യവും സന്തോഷപൂർവ്വം അവതരിപ്പിക്കുന്നു.

സചിവോത്തമപുരം, കോട്ടയം
ക്രിസ്മസ് ദിനം 2020.

# അവലോകനം

റവ.ഫാ. ഡോ. ഓ. തോമസ്.

നസ്രായൻ എഴുതിപ്പിക്കുന്ന വന്ദ്യനായ സി. സി.ചെറിയാൻ അച്ചൻ എഴുതിയ യേശുവിൻറെആത്മകഥയുടെ മൂന്നാം വാല്യവായന പൂർത്തിയാക്കിയപ്പോൾ മനസ്സിൽ ഉയർന്നുവന്നത് പൗലോസ് ശ്ലീഹായുടെ ഈ പ്രബോധനമാണ്. "അക്ഷരം കൊല്ലുന്നു ആത്മാവ് ജീവിപ്പിക്കുന്നു". (2 കോരി 3:5). അക്ഷരങ്ങളുടെ പുറകിലുള്ള ആത്മാവിനെ തേടുകയാണ് ഗ്രന്ഥകർത്താവ്. അതിലേക്ക് ശ്രദ്ധ തിരിക്കുമ്പോൾ, അമേരിക്കൻ സെനറ്റർ മാരുടെ ചാപ്ലിൻ ആയ ഡിക് ഹാൽ വൻസന്റെ ഒരു നിരീക്ഷണം ഉദ്ധരിക്കുന്നത് ഉചിതം എന്ന് തോന്നുന്നു. "സഭ അതിൻറെ തുടക്കത്തിൽ ജീവനുള്ള ക്രിസ്തുവിൽ കേന്ദ്രീകൃതമായ സ്ത്രീപുരുഷന്മാരുടെ ഒരു സ്നേഹ കൂട്ടായ്മയായിരുന്നു. ഗ്രീക്ക് പ്രദേശങ്ങളിലേക്ക് സഭ വളർന്നപ്പോൾ അതിനു ദാർശനികഭാവം കൈവന്നു. റോമിൽ ചെന്നപ്പോൾ അത് സാമ്രാജ്യസ്ഥാപനമായി. യൂറോപ്പിലേക്ക് വ്യാപിച്ചപ്പോൾ അത് ഒരു സാംസ്കാരമായി. അമേരിക്കയിൽ എത്തിയപ്പോൾ അത് ഒരു വാണിജ്യസ്ഥാപനമായി." ആത്മീയതയിലും ഭൗതികതയിലും ലാഭമുണ്ടാക്കുന്ന ഒരു പ്രസ്ഥാനം. ഭൂമിയിൽ ധനസമൃദ്ധിയും പരലോകത്തിൽ സ്വർഗ്ഗവും ഉറപ്പാക്കുന്ന പാശ്ചാത്യ വാണിജ്യവൽക്കരണ ആത്മീയതയുടെ സ്വാധീനം ഇന്ന് പൗരസ്ത്യദേശത്തും വ്യാപകമായിട്ടുണ്ട്. ആദിമസഭയുടെ നിഷ്കളങ്കവും നിർമ്മലവുമായ വിശ്വാസത്തിലേക്ക് എല്ലാ സഭകളും വരേണ്ടിയിരിക്കുന്നു. അതിനാൽ ക്രിസ്തീയ സമൂഹത്തോട് മുഴുവനാ യിട്ടാണ് നസ്രായൻ ആത്മകഥയിലൂടെ സംവദിക്കുന്നത്.

അക്ഷരത്തിൻറെ അകത്തുള്ള ആത്മാവിലേക്ക് വിരൽചൂണ്ടുന്ന ചില നിരീക്ഷണങ്ങളെ ഇവിടെ ഉദ്ധരിക്കട്ടെ.

"ഈ ലോകത്തിലെ വ്യവഹാരങ്ങൾ സ്വർഗ്ഗരാജ്യ പ്രമാണങ്ങൾ പാലിക്കുന്നവരുടെ സമൂഹത്തിൽ ഉണ്ടാകാൻ പാടില്ലാത്തതാകുന്നു. എൻറെ ജനത്തെ നല്ല മേച്ചിൽ പുറങ്ങളിലേക്ക് നയിക്കുവാൻ ഞാൻ നിയമിച്ച ഇടയൻ മാരാണ് നിങ്ങളുടെ കാശിശന്മാരും എപ്പി സ്കോപ്പന്മാരും. നിർഭാഗ്യവശാൽ അവരിൽ പലരും ലൗകിക കാഴ്ചപ്പാടിൽനിന്നും സ്വർഗീയമൂല്യങ്ങളിലേക്ക് വേണ്ടത്ര ശ്രദ്ധിക്കാതെ വരുന്നതിനാൽ "പരിപാലന ശുശ്രൂഷ" മറന്നുകൊണ്ട്, സ്നേഹത്തിന് പകരം അധികാരപൂർവ്വം ഭരണനിർവഹണം ചെയ്യുന്നവരായി അധഃപതിച്ചിരിക്കുന്നു." (സമ്പാദ്യങ്ങൾ എന്ത്,എവിടെ, എങ്ങനെ?

വാണിജ്യവൽക്കരണം ഏതെല്ലാം മേഖലകളിൽ വ്യാപിച്ചിരിക്കുന്നു എന്ന് ചൂണ്ടിക്കാട്ടുന്നത് ശ്രദ്ധിക്കുക. ഇന്ന് ചികിത്സാരംഗം വളരെ വലിയ കച്ചവട പ്രസ്ഥാനമായി തീർന്നതിന് ജനങ്ങൾക്കും ഒരു പങ്കുണ്ട്. നിയന്ത്രണമില്ലാത്ത ഭക്ഷണ പ്രിയം മൂലം ഭക്ഷിക്കുവാൻ വേണ്ടി തന്നെ ജീവിക്കുന്നവരാകുന്നു. ജീവിക്കുവാൻ വേണ്ടി മാത്രം ഭക്ഷിക്കുന്നവർക്കാണ് ഈ വ്യതിയാനം സംഭവിച്ചിരിക്കുന്നത്. (ആഹാരത്തെക്കാൾ ജീവനും ഉടുപ്പിനേക്കാൾ ശരീരവും വലുതല്ലോ).

ആത്മാവിനെ മറന്ന് അക്ഷരത്തിന് പ്രാധാന്യം നൽകുമ്പോൾ എവിടെയും വ്യാജം വർദ്ധിക്കുന്നു. "വ്യാജ പൂക്കൾ ഉപയോഗിക്കുന്നതിൽ തെറ്റില്ല എങ്കിലും, മനുഷ്യസ്വഭാവത്തിൽ വ്യാജ ഭക്തിയും വ്യാജസ്നേഹവും വ്യാജപ്രമാണങ്ങളും വ്യാജനോട്ടുകളും വ്യാജ ആഭരണങ്ങളും ഉപയോഗിക്കുന്ന നിങ്ങളുടെ സ്വഭാവം ശിക്ഷാർഹമാണ്.(ആകാശ പറവകളെ നോക്കുവിൻ).

എന്തിനുവേണ്ടി നിയമങ്ങൾ നൽകപ്പെട്ടിരിക്കുന്നു എന്ന് ചിന്തിക്കാതെ, നിയമത്തിൻറെ ആത്മാവിനെ മറന്നു മനുഷ്യനന്മ അവഗണിക്കുന്ന തെറ്റായ ആചാരത്തെ നല്ല ശമരിയാക്കാരനിൽ കൂടി അപലപിക്കുന്നു.

ഓരോ സഭയും അവരുടെ പാരമ്പര്യത്തെക്കുറിച്ച് വീമ്പ് പറയുമ്പോൾ നസ്രായൻ അവരെ ഇപ്രകാരം ഓർമിപ്പിക്കുന്നു. " പല പേരുകളിൽ സഭകൾ അറിയപ്പെടുന്നു, ഇവയിൽ ഏതാണ് എൻറെ സഭ എന്നതിനെ പറ്റി എനിക്ക് സംശയമുണ്ട്. പല സഭകളിലും ക്രിസ്തു എന്ന എൻറെ പേരിനു കളങ്കം വരുത്തുന്ന പലകാര്യങ്ങളും പരസ്യമായി നടമാടുന്നത് കണ്ടു എനിക്ക് വളരെ ദുഃഖമുണ്ട്."(ദൈവത്തിൽ വിശ്വസിപ്പിൻ എന്നിലും വിശ്വസിപ്പിൻ).

ഈ നിരീക്ഷണങ്ങൾ എല്ലാം സൂചിപ്പിക്കുന്നത് വ്യവസ്ഥാപിത സഭകളെല്ലാം തന്നെ ആദിമസഭയുടെ ലാളിത്യത്തിലേക്കും വിശുദ്ധി യിലേക്കും വിശ്വാസ ജീവിതത്തിലേക്കും തിരിച്ചു വരണം എന്നാണ്. കോവിഡാനന്തരലോകം ഒരു പുതിയ സാധാരണതയെ (New Normal) അന്വേഷിക്കുന്ന, ജാതി–മത, വർഗ്ഗ–വർണ്ണ –സംസ്കാര ഭേദമെന്യേ മനുഷ്യജാതി മുഴുവനുമായി നാശത്തിലേക്ക് നീങ്ങുമ്പോൾ, ക്രിസ്തു എന്ന സർവ്വലോക രക്ഷിതാവിനെ ചിന്തയിലും പ്രവൃത്തിയിലും എങ്ങനെ സ്വാംശീകരിക്കണമെന്നതാ യിരിക്കണം വിശ്വാസ സമൂഹങ്ങളുടെ പ്രധാന പരിഗണന. വൈവിധ്യങ്ങളെ ക്കാൾ സമാനതകൾ അന്വേഷിക്കേണ്ട കാലമാണ് സംജാതമായിരിക്കുന്നത്. വിവിധ മതങ്ങളും പ്രത്യയശാസ്ത്രങ്ങളും തത്വത്തിൽ ലക്ഷ്യംവയ്ക്കുന്നത്, ഈ പ്രപഞ്ചത്തെയും

അതിലെ സർവ്വചരാചരങ്ങളെയും എങ്ങനെ കൂടുതൽ നന്മയിലേക്ക് നയിക്കാം എന്നാതാണ്. അതിനുള്ള വ്യത്യസ്തവഴികൾ എന്നല്ലാതെ പരസ്പരം പോരടിക്കാനുള്ള വഴികൾ ആയി വിശ്വാസ വ്യത്യാസങ്ങളെയും പ്രത്യശാസ്ത്ര വൈവിധ്യങ്ങളെയും ഇനി ആരും ഉയർത്തിക്കാട്ടരുത്. അതുകൊണ്ട് മനുഷ്യ സമൂഹത്തിൻറെ നിലനിൽപ്പുതന്നെ അപകടത്തിലാക്കുന്ന തീവ്രവാദപ്രസ്ഥാനങ്ങളെ തിരിച്ചറിയരുത് എന്ന് വിവക്ഷിക്കുന്നില്ല. സമന്വയത്തിലൂടെ യോജിപ്പിൻറെ പാതകളാണ് ഇന്ന് മനുഷ്യ സമൂഹത്തിന് ആവശ്യം. ലോകം മുഴുവനും ക്രിസ്തീയ വിശ്വാസത്തിലേക്ക് പരിവർത്തനം ചെയ്യുകയൊ അല്ലെങ്കിൽ സഭകളെല്ലാം വൈവിധ്യങ്ങൾ മറന്ന് ഒന്നാകുകയോ തൽക്കാല പരിതസ്ഥിതിയിൽ പ്രായോഗികമല്ല. എന്നാൽ വിശ്വാസത്തിൻറെ നായകനും പൂർത്തിവരുത്തുന്നവനും ആയ ക്രിസ്തുവിൽ പുതിയ ആകാശത്തിനും പുതിയ ഭൂമിക്കും ഒരു സാധ്യതയുണ്ട്. ഈ യാഥാർത്ഥ്യത്തെ ലോകത്തിന് വെളിപ്പെടുത്തുവാൻ സഭകൾക്ക് പ്രത്യേക ഉത്തരവാദിത്വമുണ്ട്. സഭകൾ ഓരോ കാലഘട്ടത്തിൻറെ വെല്ലുവിളികൾ നേരിടുവാൻ ആവശ്യമായി വളർത്തിയെടുത്ത സൈദ്ധാന്തികതത്വങ്ങളിൽ വേരുറപ്പിക്കുന്നതിനുപകരം ക്രിസ്തുവിനെ ആളത്വപരമായി വേരുറപ്പിച്ചു വളരുവാനും ക്രിസ്തുവിൻറെ പഠിപ്പിക്കലുകളോട് വിശ്വസ്തരാകുവാനും കൂടുതൽ ശ്രദ്ധ പതിപ്പിക്കേണ്ടിയിരിക്കുന്നു. ക്രിസ്തുവിൻറെ പ്രബോധനങ്ങളെയും ഉപമകളെയും അധികരിച്ച് ഈ മൂന്നാം വാല്യത്തിൽ കൂടി യേശുക്രിസ്തു വെളിപ്പെടുത്തുന്നത് ഇന്നത്തെ കാലത്തിന് അനുയോജ്യമായ പരിചിന്തനങ്ങളാണ്.

ഇവിടെ അഗസ്തീനോസ്സും, കപ്പഡോക്കിയ പിതാക്കന്മാരും, മാർട്ടിൻലൂഥറും, പരുമലതിരുമേനിയും, ഡേവിഡ് ലിവിങ്സ്റ്റണും, ആൽബർട്ട് ഷ്വൈറ്റ്സറു മെല്ലാം ക്രിസ്തുവിൻറെ പൊതു പൈതൃകത്തിൻറെ കീഴിൽ ആകും. വിശുദ്ധ പത്രോസ്, വിശുദ്ധ തോമസ് തുടങ്ങി എല്ലാ അപ്പോസ്തോലന്മാരുടെയും അല്ലാത്തവരുടെയും പേരിലുള്ള സിംഹാസനങ്ങൾ ഒക്കെ "ഇവൻ യഹൂദന്മാരുടെ രാജാവ്"എന്ന ഫലകം തൂക്കപ്പെട്ട ക്രൂശിൻറെ സിംഹാസനത്തിന് വിധേയമാകും. നിങ്ങൾ എന്നെ മറന്ന് എൻറെ പേരിൽ എന്തൊക്കെയോ ചെയ്തു കൂട്ടുന്നു എന്ന് വിലപിക്കുന്ന ക്രിസ്തുവിനെ ആത്മകഥയുടെ ഈ മൂന്നാം വാല്യത്തിൽ നാം കണ്ടുമുട്ടുന്നു. ചരിത്രത്തിൽ മുഴങ്ങി കേട്ട ആ ശബ്ദം മറ്റൊരുതരത്തിൽ ഇവിടെയും ആവർത്തിക്കുന്നു. "കേൾപ്പാൻ ചെവിയുള്ളവൻ കേൾക്കട്ടെ". നസ്രായൻറെ ആത്മകഥ കൂടുതൽ മിഴിവോടെ തുടരുവാൻ ഗ്രന്ഥകർത്താവിന് എല്ലാ നൽവരങ്ങളും ഉയരങ്ങളിൽ നിന്ന് ലഭിക്കട്ടെ, പ്രാർത്ഥനകളും ആശംസകളും.

ചേപ്പാട്, 3-1-2021

## അദ്ധ്യായം 31

# സമ്പാദ്യങ്ങൾ എന്ത്, എവിടെ,എങ്ങനെ?

**(ലൂക്കോസ് 12: 23)**

സ്വർഗ്ഗരാജ്യ സവിശേഷതകളെപറ്റി ഞാൻ കുറേ കാര്യങ്ങൾ നിങ്ങളോട് പറഞ്ഞു. നിങ്ങൾ എത്രപേർ അത് വേണ്ടതുപോലെ ഗ്രഹിച്ചുകാണും എന്ന് എനിക്കറിഞ്ഞുകൂടാ. കാരണം ഞാൻ ജനസമൂഹത്തോട് സംസാരിച്ചുകൊണ്ടിരുന്നപ്പോൾ ഒരാൾ ധൃതിയിൽ വന്ന് എന്നോട് പറയുകയാണ്: 'ഗുരുവേ, ഞാനുമായി അവകാശം പകുതി ചെയ്യുവാൻ എന്റെ സഹോദരനോട് കൽപ്പിച്ചാലും". ഞാൻ അവനോട്: "മനുഷ്യ, എന്നെ നിങ്ങൾക്ക് ന്യായാധിപനോ പങ്കിടുന്നവനോ ആക്കിയത് ആർ?"എന്ന് ചോദിച്ചു. അയാളെ ഞാൻ കുറ്റപ്പെടുത്തുന്നില്ല ഞങ്ങളുടെ യഹൂദ റബ്ബിമാർ ഇതുപോലുള്ള തർക്കകാര്യങ്ങളിൽ ഇടപെട്ടു തീർപ്പു കൽപ്പിക്കുന്ന പതിവുണ്ട്, അതു നല്ലതു തന്നെയാണ്. പ്രത്യേകിച്ച് ജനത്തിന്റെ കാരണവന്മാർ അഥവാ മൂപ്പന്മാർ ആയി പ്രത്യേകം നിയമിക്കപ്പെട്ടവർ ജനത്തിന് ന്യായപാലനം ചെയ്യുന്ന പതിവ് മോശയുടെ കാലം മുതൽ തുടങ്ങിയതാണ്. പുരോഹിതന്മാർക്ക് ദേവാലയത്തിലെ ബലി അർപ്പണ കാര്യങ്ങളിൽ മാത്രമേ ചുമതല ഉണ്ടായിരുന്നുള്ളൂ. ഓരോ പട്ടണവാതിൽക്കലും ഇതുപോലുള്ള മൂപ്പന്മാരുടെ സംഘം തന്നെ ഉണ്ടായിരുന്നു. ഇന്നത്തെപോലെ കോടതികളോ നിയമനിർമ്മാണ സഭകളോ വിപുലമായ നിലയിൽ ഇല്ലായിരുന്നെങ്കിലും 70 മൂപ്പന്മാർ അടങ്ങുന്ന "sanhedrim" സംഘം യഹൂദന്മാരുടെ കോടതിയും നിയമനിർമാണസഭയും ആയിരുന്നു.

പഴയ ഇസ്രായേലിലെ സംവിധാനം പോലെ പുതിയ ഇസ്രായേൽ ആകുന്ന എന്റെ സഭയിലും ഞാൻ ഭരണചുമതലയുള്ള മൂപ്പന്മാരെ ആക്കിയിട്ടുണ്ട്. കാരണവൻമാർ എന്നുകൂടി അറിയപ്പെടുന്ന അവർ ഓരോ പ്രദേശത്തെ സഭായോഗങ്ങളുടെ മേലന്വേഷണ ചുമതലയുള്ള "അധ്യക്ഷൻ" അഥവാ "എപ്പിസ്കോപ്പ" ആണ്. "മൂപ്പൻ"(Presbyter)

സ്ഥാനപ്പേരും,"എപ്പിസ്കോപ്പാ"ജോലിപേരും ആയിരുന്നു. ആയതിനാൽ പ്രാദേശിക സഭയുടെ ചുമതലക്കാർ ഈ രണ്ട് പേരിലും അറിയപ്പെട്ടിരുന്നു. ഒരു ഗ്രാമത്തിലുള്ള സഭ കൂട്ടായ്മകൾ (Parishes) "മഹാഇടവക" എന്നും, അതിനെ പൊതുവായി മേലന്വേഷണം നടത്തുന്ന ആൾ "കോറെപ്പിസ്കോപ്പ" എന്നും, ഒരു പ്രദേശത്തെ വിവിധ ഗ്രാമങ്ങൾ കൂടിച്ചേർന്ന് പട്ടണം എന്ന നിലയിലേക്ക് പരിഗണിക്കുമ്പോൾ അത് ഒരു "ഭദ്രാസനം" അഥവാ Diocese/Province എന്ന് അറിയപ്പെടുകയും അതിന്റെ ചുമതല വഹിക്കുന്ന ആൾ മെത്രാപോലീത്ത (Metropolitan) എന്ന പേരിൽ വിളിക്കപ്പെടുകയും ചെയ്യുന്നു. ഒരു രാജ്യത്തിന്റെ മുഴുവൻ ഭദ്രാസനങ്ങളുടെയും ചുമതല വഹിക്കുന്ന വ്യക്തി "കാതോലിക്കാ" അല്ലെങ്കിൽ "പാത്രിയാർക്കീസ്" എന്നീ പേരുകളിൽ അറിയപ്പെടുന്നു. അടിസ്ഥാനപരമായി ഈ സ്ഥാനങ്ങളെല്ലാം ഇടവക, ഭദ്രാസന,ദേശീയ തലങ്ങളിൽദൈവപുത്രനായഎന്നെപ്രതിനിധാനംചെയ്തുഎന്റെസഭയെ ഭരിക്കുവാനായി പരിശുദ്ധാത്മ അഭിഷേകം നടത്തി സ്വർഗ്ഗപിതാവിനാൽ പ്രത്യേകം അധികാരപ്പെടുത്തി നിയമിക്കപ്പെട്ടിട്ടുള്ളവരാണ്.

ഞാൻ തന്നെയാണ് അവരിൽ കൂടി നിങ്ങളെ സത്യപാതയിൽ നയിച്ചുകൊണ്ടിരിക്കുന്നത്. അതുകൊണ്ട് അവർക്ക് കീഴ്പ്പെട്ട് അനുസരിച്ച് ജീവിക്കാൻ എന്റെ സഭാമക്കൾ എല്ലാവരും ശ്രദ്ധിക്കണം. പൗരോഹിത്യശുശ്രൂഷ എന്റെ ശരീരമാകുന്ന സഭയ്ക്ക് മുഴുവനും ആയിട്ടാണ് നൽകപ്പെട്ടിട്ടുള്ളത്. (1പത്രോസ് 2:9).എങ്കിലും എന്റെ രാജകീയമായ ഭരണചുമതല പ്രത്യേകം "കൈവെപ്പ്" മൂലം പട്ടാഭിഷേകം പ്രാപിച്ച പട്ടക്കാരിൽ, മാഞ്ഞുപോകാത്ത "പരിപാലനവരമായി", ഞാൻ ഏൽപ്പിച്ചിട്ടുണ്ട്. ഭരണസൗകര്യത്തിനായി വിവിധപേരുകളിൽ പട്ടത്ത്വസ്ഥാനികൾ അറിയപ്പെടുന്നുണ്ടെങ്കിലും,ഒരു വിശ്വാസിക്ക് ജനനം മുതൽ മരണം വരെ ആവശ്യമായ എല്ലാ കൂദാശകളും നിർവഹിക്കുവാൻ സഭയുടെ നിയോഗം ലഭിച്ചിട്ടുള്ള എല്ലാ പട്ടക്കാരുടെയും ശുശ്രൂഷയുടെ മാഹാത്മ്യത്തെ നിങ്ങൾ അംഗീകരിച്ച് അവർക്ക് വേണ്ടി പ്രാർത്ഥിക്കണം. മാനുഷികമായ രീതിയിൽ ഉണ്ടാകാവുന്ന ബലഹീനതകൾ വരാതിരിക്കാൻ, നല്ല സാക്ഷ്യമുള്ള വ്യക്തികളെ പ്രത്യേകമായി തെരഞ്ഞെടുക്കാൻ ആ വ്യക്തിയുടെ ഇടവകതലത്തിൽ തന്നെ പ്രത്യേകം ശ്രദ്ധിക്കണം. എന്റെ ശിഷ്യന്മാർ കൂടുതൽ സമയവും പ്രാർത്ഥനയിൽ ശ്രദ്ധിച്ചിരുന്നതിനാൽ ഭരണകാര്യങ്ങൾക്കായി പ്രത്യേകം ആളുകളെ തെരഞ്ഞെടുക്കുന്ന രീതി നിങ്ങൾക്ക് അറിയാമല്ലോ. (അ.പ്ര. 6–1–6).

നിർഭാഗ്യവശാൽ, ചിലരെങ്കിലും അവരെ തങ്ങളുടെ "ശമ്പളക്കാരൻ" എന്ന നിലയിൽ കരുതുന്ന പ്രവണതയെ ഞാൻ ഇഷ്ടപ്പെടുന്നില്ല. അവർ നിങ്ങളുടെ ആത്മീയ പിതാക്കന്മാരാണ്. എന്നെയാണ് അവർ നിങ്ങളുടെ മുൻപാകെ പ്രതിനിധാനം ചെയ്യുന്നത്. നിങ്ങളുടെ ആത്മരക്ഷയുടെ ഉത്തരവാദിത്വം അവരെയാണ് ഞാൻ ഏൽപ്പിച്ചിരിക്കുന്നത്. നിങ്ങളുടെ സ്വന്തം പിതാവിനെ എന്നപോലെ സ്നേഹപൂർവ്വം കരുതി നിങ്ങൾ പട്ടത്ത്വസ്ഥാനികളെ ആദരിച്ചു, അവരുടെ ആവശ്യങ്ങൾ നിറവേറ്റുക തന്നെ വേണം.

ഞാൻ ഇത്രയൊക്കെ പറഞ്ഞെങ്കിലും യഥാർത്ഥത്തിൽ ഞാൻ ഒരു ഭരണകർത്താവല്ല. എല്ലാവരുടെയും ശുശ്രൂഷകൻ ആയിട്ടാണ് ഞാൻ വന്നത്.ഈ ലോകത്തിലെ വ്യവഹാരങ്ങൾ സ്വർഗ്ഗരാജ്യ പ്രമാണങ്ങൾ പാലിക്കുന്നവരുടെ സമൂഹത്തിൽ ഉണ്ടാകാൻ പാടില്ലാത്തതാണ്. തർക്കങ്ങളും കലഹങ്ങളും ഈ ലോക കാര്യങ്ങളിൽ മാത്രം മുഴുകിയിരിക്കുന്നവരിലാണ് കാണപ്പെടുന്നത്. സ്വർഗ്ഗരാജ്യപ്രമാണങ്ങൾ വേണ്ടതുപോലെ അറിയാതെയും, അറിഞ്ഞാൽ തന്നെ ഗ്രഹിക്കാതെയും, ഗ്രഹിച്ചാൽ തന്നെ അനുസരിക്കാതെയും വരുമ്പോഴാണ് തർക്കങ്ങളും കലഹങ്ങളും ഉടലെടുക്കുന്നത്. എന്റെ ജനത്തെ നല്ല മേച്ചിൽ പുറങ്ങളിലേക്ക് നയിക്കുവാൻ ഞാൻ നിയമിച്ചാക്കിയ ഇടയൻമാരാണ് നിങ്ങളുടെ കാശിശന്മാരും എപ്പിസ്കോപ്പന്മാരും. നിർഭാഗ്യവശാൽ അവരിൽ പലരും ലൗകീക കാഴ്ചപ്പാടിൽനിന്നും സ്വർഗീയമൂല്യങ്ങളിലേക്ക് വേണ്ടത്ര ശ്രദ്ധിക്കാതെ വരുന്നതിനാൽ "പരിപാലന ശുശ്രൂഷ" മറന്നുകൊണ്ട്, സ്നേഹത്തിന് പകരം അധികാരപൂർവ്വം "ഭരണനിർവ്വഹണം" ചെയ്യുന്നവരായി അധഃപതിക്കുവാൻ ഇടയാക്കുന്നുണ്ട് എന്ന കാര്യത്തിൽ ഞാൻ ഏറെ ദുഃഖിതനാണ്. സഭയിലെ ഇടയശുശ്രൂഷയെപറ്റി നല്ല ഇടയൻ ആയ ഞാൻ മറ്റൊരു സന്ദർഭത്തിൽ വിശദമായി പറയാം.

ഇവിടെ പൊതുവായി നിങ്ങളോട് പറയാനുള്ളത്, നിങ്ങളുടെ സമ്പാദ്യം ഈ ലോകത്തിൽ ആകരുത് എന്നാണ്. " പുഴുവും തുരുമ്പും പിടിക്കുകയും കള്ളന്മാർ തുരന്ന് മോഷ്ടിക്കുകയും ചെയ്യുന്ന ഈ ഭൂമിയിൽ നിങ്ങൾ നിക്ഷേപം കൂട്ടി വയ്ക്കരുത്. സ്വർഗ്ഗത്തിൽ സ്വരൂപിച്ചു കൊൾവിൻ. നിന്റെ നിക്ഷേപം ഉള്ളേടത്തു നിന്റെ ഹൃദയവും ഇരിക്കും." (മത്തായി6:19–21). ഈ ലോകത്തിൽ ജീവിച്ചിരിക്കുമ്പോൾ നിങ്ങൾ ചെയ്യുന്ന നന്മപ്രവൃത്തികളാണ് സ്വർഗ്ഗത്തിലെ നിങ്ങളുടെ നിക്ഷേപങ്ങൾ. പക്ഷേ ഈ ലോകപ്രഭു ആകുന്ന സാത്താന്റെ മോഹവലയത്തിൽ കുടുങ്ങി, സ്വർഗ്ഗസൗഭാഗ്യങ്ങൾ കാണാനും ഗ്രഹിക്കുവാനും നിങ്ങൾക്ക് കഴിയാതെ

പോകുന്നു. നിങ്ങൾ എന്റെ യഥാർത്ഥ ശിഷ്യന്മാർ ആകണമെങ്കിൽ ലോക മോഹങ്ങളിൽനിന്നും നിങ്ങൾ സ്വർഗ്ഗസൗഭാഗ്യങ്ങളിലേക്കു ബോധപൂർവ്വം മനസ്സു തിരിക്കണം, അഥവാ മാനസാന്തരപ്പെടണം. ലോകത്തിൽ ജീവിക്കുന്ന കാലത്തോളം ലൗകിക കാര്യങ്ങളിൽ നിങ്ങൾക്കു ബന്ധപ്പെടാതെ ഇരിക്കാൻ കഴിയില്ല. എന്നാൽ ദൈവിക ബന്ധത്തിൽ നിങ്ങളുടെ മനുഷ്യാത്മാവ് പരിശുദ്ധാത്മാവും ആയി ബന്ധം പുലർത്തിക്കൊണ്ട് മാത്രമേ ലൗകീക കാര്യങ്ങളിൽ ഇടപെടാൻ പാടുള്ളൂ. പരിശുദ്ധാത്മനിയന്ത്രണത്തിന് വഴി പ്പെടുവാൻ മനസ്സ് വച്ചില്ലെങ്കിൽ നിങ്ങൾ വഴിതെറ്റിപോകും എന്ന് ഉറപ്പാണ്. ആത്മീയ ജീവിതത്തിന്റെ വാതിൽ ആകുന്ന നിങ്ങളുടെ ഹൃദയത്തിൽ ദൈവരാജ്യചിന്തകൾ നിറഞ്ഞിരിക്കുന്നു എങ്കിൽ ലൗകികചിന്തകൾ അതിൽ പ്രവേശിക്കുകയില്ല. ശൂന്യമായ മനസ്സിലും ഹൃദയത്തിലും പൈശാചിക സ്വാധീനം എളുപ്പത്തിൽ ഉണ്ടാകും എന്ന് അറിയുക.

എന്റെ അടുക്കൽ വസ്തു ഭാഗംവയ്ക്കാൻ ആവശ്യപ്പെട്ടുവന്ന ചെറുപ്പക്കാരന്റെ കാര്യത്തിലേക്ക് വരാം. അയാളുടെ പിതാവ് "ഓസിയത്ത് "(മരണപത്രം) എഴുതി മൂത്തമകനെ ഏൽപ്പിച്ചിരുന്നു. പിതാവ് മരിച്ചുപോയിട്ടും അവൻ ഇളയമകനു അവകാശപ്പെട്ടത് നൽകുന്നില്ല എന്നായിരുന്നു പരാതി. അവന്റെ ആവശ്യം ന്യായം ആയിരുന്നെങ്കിലും അവന്റെ ഹൃദയലക്ഷ്യം അത്ര നല്ലതായിരുന്നില്ല. അവന്റെ ദുസ്വഭാവം പിതാവിന് അറിയാമായിരുന്നതുകൊണ്ടാണ് ജീവിതകാലത്ത് അവകാശം കൊടുക്കാതിരുന്നത്. മുടിയൻ പുത്രനെപ്പോലെ ഇവൻ മുഴുവനും നശിപ്പിച്ചുകളയും എന്ന് ആ പിതാവിന് അറിയാമായിരുന്നു. മോശയുടെ ന്യായപ്രമാണപ്രകാരം പിതൃസ്വത്ത് അന്യർക്ക് വിൽക്കാതെ തലമുറകളിലേക്ക് കൈമാറണമെന്ന് നിയമമുണ്ടായിരുന്നു.(സംഖ്യ: 36 :6–10). ദൈവം നൽകിയ ദാനം ആണെന്നതിനാൽ തലമുറകൾ ദൈവത്തോട് നന്ദിയുള്ളവരായിരിക്കണം എന്നതിനാലാണ് അപ്രകാരം ഒരു ക്രമീകരണം ഉണ്ടായിരുന്നത്.(ആവ 19 :14)." നിന്റെ പിതാക്കന്മാർ ഇട്ടിരിക്കുന്ന പണ്ടത്തെ അതിർത്തി നീ മാറ്റരുത് " (സദൃശ്യവാക്യങ്ങൾ. 22 :28). എന്റെ അടുക്കൽ വന്ന ഇയാളുടെ സ്വഭാവം എനിക്ക് അറിയാവുന്നത് കൊണ്ടാണ് ഞാൻ അവനോട് ദേഷ്യപ്പെട്ട് സംസാരിച്ചത്.

ഇതുപോലെ മറ്റൊരു സന്ദർഭത്തിൽ ഒരു ചെറുപ്പക്കാരൻ എന്റെ അടുക്കൽ വന്നു മുട്ടുകുത്തി ചോദിച്ചു "നല്ല ഗുരുവേ, നിത്യജീവനെ അവകാശം ആക്കുവാൻ ഞാൻ എന്തു ചെയ്യണം?"(മർക്കോസ് 10: 17–22). ചോദ്യം നല്ലതായിരുന്നു എങ്കിലും അവന്റെ ഹൃദയം ദ്രവ്യാഗ്രഹം

നിറഞ്ഞതായിരുന്നതിനാൽ ഞാൻ പറഞ്ഞതു ഒന്നും മനസ്സിലാക്കാതെ ദുഃഖിച്ച അവൻ തിരിച്ചു പോയി. ധനസമ്പാദനം ആയിരുന്നു അവന്റെ മുഖ്യലക്ഷ്യം. ധനവാനായി തന്നെ നിത്യമായി ജീവിക്കുവാൻ എന്ത് ചെയ്യണം എന്ന് എന്നോട് ചോദിച്ച്റിയാൻ ആണ് അവൻ വന്നത്. ഞാൻ നേരത്തെ നിങ്ങളോട് പറഞ്ഞത് നിങ്ങൾ ഓർക്കുന്നുണ്ടോ, ദൈവത്തെയും മാമോനെയും ഒരുപോലെ സേവിപ്പാൻ നിങ്ങൾക്ക് കഴിയില്ല എന്ന്?. യഥാർത്ഥത്തിൽ നിങ്ങൾക്ക് സ്വന്തമായി ഒന്നുംതന്നെ ഇല്ല. ഈ ലോകത്തിലെ താൽക്കാലിക ആശ്വാസത്തിനായി നിങ്ങളെ ഞാൻ ഏൽപ്പിച്ചതിന്റെ കാര്യവിചാരകൻമാർ മാത്രമാണ് നിങ്ങൾ. ആ കാര്യം നിങ്ങൾ ഓർക്കാതെ എല്ലാം നിങ്ങളുടെയും നിങ്ങളുടെ പിൻതലമുറയുടെയും സ്വന്തമാണെന്ന അവകാശബോധം ആണ് നിങ്ങളെ സ്വർഗ്ഗത്തിൽനിന്നും അകറ്റുന്നത് എന്ന് നിങ്ങൾ എത്രയും വേഗം തിരിച്ചറിയണം. ആ ചെറുപ്പക്കാരൻ പോയികഴിഞ്ഞപ്പോൾ കേട്ടുനിന്നവരോട് ഞാൻ പറഞ്ഞു: " സമ്പത്ത് ഉള്ളവർ ദൈവരാജ്യത്തിൽ കടക്കുന്നത് എത്ര പ്രയാസം!.... മക്കളെ സമ്പത്തിൽ ആശ്രയിക്കുന്നവൻ ദൈവരാജ്യത്തിൽ കടക്കുന്നതു വളരെ പ്രയാസമാണ്. " ധനവാൻ ദൈവരാജ്യത്തിൽ കടക്കുന്നതിനേക്കാൾ ഒട്ടകം സൂചിക്കുഴയിലൂടെ കടക്കുന്നതു എളുപ്പം".(മർക്കോസ് 10: 23–). ഇവിടെ "സൂചിക്കുഴ"എന്ന് പറയുന്നത് മനസ്സിലാക്കാൻ യഹൂദന്മാരുടെ തൽമൂദ് ഗ്രന്ഥത്തിൽ ഇപ്രകാരം ഒരു പ്രയോഗമുണ്ട്,"സൂചിക്കുഴയിലൂടെ ഒരു ആന പ്രവേശിക്കാൻ കഴിയില്ല". യഹൂദ ഗ്രാമങ്ങളുടെ ചുറ്റും ശത്രുക്കളെ ഭയക്കുന്നതുകൊണ്ട് ഉയർന്ന കോട്ട മതിലുകൾ ഉണ്ട്. ഒരു പ്രധാനവാതിൽ മാത്രമുള്ളത് പകൽമുഴുവൻ തുറന്നിടും. സന്ധ്യയായാൽ സുരക്ഷയെ കരുതി ആ വലിയ വാതിൽ അടക്കും. എന്നാലും അതിനോട്ചേർന്ന്"സൂചിക്കുഴ"എന്ന പേരിൽ ഒരു ചെറിയ പടിവാതിൽ ആളുകൾക്ക് മാത്രം പ്രവേശിക്കുവാൻ തുറന്നിടും. സന്ധ്യകഴിഞ്ഞ് വലിയ ചുമടുകളുമായി വരുന്ന ഒട്ടകം എല്ലാ ഭാരങ്ങളും താഴെ ഇറക്കികഴിഞ്ഞാൽ സൂചിക്കുഴ വാതിലിലൂടെ അകത്ത് പ്രവേശിക്കുന്ന അനുഭവം യഹൂദന്മാർക്ക് സുപരിചിതമായിരുന്നു. അതുപോലെ സ്വർഗരാജ്യത്തിലേക്ക് പ്രവേശിക്കണമെങ്കിൽ ധനസമ്പാദ്യങ്ങളെല്ലാം ഇവിടെ ഉപേക്ഷിച്ച ഇടുക്ക് വാതിലിലൂടെ സ്വർഗ്ഗത്തിലേക്ക് പ്രവേശിക്കണം എന്ന് ഞാൻ പഠിപ്പിക്കുകയായിരുന്നു. "ധനവാൻ" എന്ന് ഞാൻ അർത്ഥമാക്കിയത് ധനത്തെ അഥവാ "മാമോനെ"യജമാനൻ ആക്കി ജീവിക്കുന്നവരെപറ്റിയാണ്. അത്തരം ചിന്തയുള്ള ദരിദ്രൻമാരും ദ്രവ്യത്തിൽ ആശ്രയിച്ച ജീവിക്കുന്നവർ ആണെങ്കിൽ സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കുകയില്ല. നിങ്ങളിൽ സമ്പന്നന്മാർ എന്നറിയപ്പെടുന്നവർ

ആയാലും യഥാർത്ഥത്തിൽ ദ്രവ്യാഗ്രഹം ഇല്ലാതെ, ഒന്നും സ്വന്തം എന്ന് കരുതാതെ, സ്വന്തം ആവശ്യങ്ങൾ ചുരുക്കി, ബാക്കിയെല്ലാം ആവശ്യക്കാർക്ക് "വിശ്വസ്തകാര്യവിചാരകൻ"ആയി വിതരണം ചെയ്യുന്നവർ ആണെങ്കിൽ സ്വർഗ്ഗത്തിൽ നിക്ഷേപകുന്നവരാണ്. നിങ്ങൾക്ക് ദൈവം നൽകിയിരിക്കുന്ന സ്വത്ത് മുഴുവൻ വിറ്റു കളയുക എന്നല്ല, നിങ്ങളുടെ സ്വന്തം അല്ല,കാര്യവിചാരകൻമാരായി മാത്രം നിങ്ങളെ ഏൽപ്പിച്ചിരിക്കുന്നതാണെന്ന ബോധ്യത്തോടെ പ്രവർത്തിക്കണം എന്നാണ് ഞാൻ പറയുന്നത്.

ഇനിയും, വിഡ്ഢിയായ ഒരു ധനവാനെപ്പറ്റി ഞാൻ ഒരു ഉപമ പറയാം. ജീവിതകാലം മുഴുവൻ അധ്വാനിച്ച് സമ്പാദിച്ച് ധാന്യങ്ങൾ കൂട്ടി വയ്ക്കാൻ വേണ്ടി നിരവധി കളപ്പുരകളിൽ നിർമ്മിച്ചു. ധാന്യവും വസ്തുവകകളും അതിൽ കൂട്ടിവെച്ച് സ്വയം സംതൃപ്തിയോടെ ജീവിക്കുന്ന ആ മനുഷ്യന്റെ പ്രാണൻ ദൈവം എടുത്തുകളഞ്ഞാൽ അവന്റെ അവസ്ഥ എന്താകും എന്ന് നിങ്ങൾ ചിന്തിച്ചിട്ടുണ്ടോ?(ലൂക്കോസ് 12: 16– 21). ദൈവവിഷയമായി സമ്പന്നൻ ആകാതെ  തനിക്കുതന്നെ നിക്ഷേപിക്കുന്നവന്റെ കാര്യം ഇങ്ങനെ തന്നെയാകും എന്ന് നിങ്ങളും ഓർത്തുകൊള്ളുക.

നിങ്ങളുടെ പല കുടുംബങ്ങളിലും ആവശ്യങ്ങൾ നടന്നു പോകുന്നതിന് ജോലി ചെയ്യണം. ഏതു ജോലിയും ദൈവഹിതപ്രകാരം ചെയ്യുമ്പോൾ അതുവഴി നിങ്ങൾക്ക് സന്തോഷമായി ജീവിക്കാൻ സാധിക്കും. "ദ്രവ്യാഗ്രഹം സകലവിധ ദോഷത്തിനും കാരണമാകുന്നു. ഇത് ചിലർ ആഗ്രഹിച്ചിട്ട് വിശ്വാസം വിട്ടുകളഞ്ഞു ബഹുദുഃഖങ്ങൾക്ക് അധീനരായി ത്തീർന്നിരിക്കുന്നു..... അലംഭാവത്തോടുകൂടിയ, അഥവാ  സംതൃപ്തിയോടു കൂടിയ ദൈവഭക്തി മാത്രമേ പ്രയോജനപ്പെടുകയുള്ളൂ. ഉണ്ണാനും ഉടുക്കാനും ഉണ്ടെങ്കിൽ മതി എന്ന് നിങ്ങൾ വിചാരിക്കണം." (1തിമോത്തി 6:1 മുതൽ 10 വരെ). അങ്ങനെ സംതൃപ്ത മനസ്സുള്ളവർക്ക് മാത്രമേ ദൈവത്തെ മനസ്സറിഞ്ഞ് സ്തോത്രം ചെയ്യാൻ കഴിയുകയുള്ളൂ. ഉള്ളതുകൊണ്ട് തൃപ്തിപ്പെട്ട് ജീവിക്കുവാൻ തയ്യാറുള്ളവർ  ഇന്ന് വളരെ കുറവാണ് എന്ന് എനിക്കറിയാം. കുടുംബത്തിലെ എല്ലാവരും എന്തെങ്കിലും ജോലി ചെയ്ത് സമ്പാദിക്കുന്നത് തെറ്റൊന്നുമല്ല. എന്നാൽ അങ്ങനെ സമ്പാദിക്കുന്നവർ സ്വന്തം ആവശ്യങ്ങൾക്ക് മാത്രമായി ഉപയോഗിക്കാതെ നിങ്ങൾക്ക് ചുറ്റും ജോലിയില്ലാതെ ഒരുപക്ഷേ ജോലികിട്ടാതെ കഷ്ടപ്പെടുന്നവരെ സഹായിക്കാൻ  നിങ്ങൾ ചെലവഴിക്കണം. അങ്ങനെ ആയാൽ മാത്രമേ നിങ്ങൾക്ക് നിത്യതയിൽ ആവശ്യമായ സ്വർഗ്ഗനിക്ഷേപം ഉണ്ടാകുകയുള്ളൂ.

## നല്ല നിക്ഷേപപദ്ധതികൾ ഞാൻ നിങ്ങൾക്ക് നിർദ്ദേശിക്കാം

1) സന്തോഷ ഹൃദയത്തോടും സംതൃപ്ത മനസ്സോടും കൂടെ ദൈവംതന്ന ദാനങ്ങൾക്ക് നന്ദി അറിയിക്കുകയും ദൈവപ്രീതിക്കായി മറ്റുള്ളവരെ സഹായിക്കുകയും ചെയ്യുക.

2) നിങ്ങൾക്ക് ദൈവത്തിൽ നിന്ന് ലഭിക്കുന്ന ആത്മീയ അനുഗ്രഹങ്ങൾ എല്ലാം നിങ്ങളുടെ സ്ഥിരനിക്ഷേപങ്ങൾ ആയി കരുതുകയും ആത്മീയ അനുഗ്രഹങ്ങൾക്ക് വേണ്ടി ആഗ്രഹിക്കുകയും പ്രവർത്തിക്കുകയും ചെയ്യുക.

3) നിങ്ങളുടെ നല്ല ജീവിതമാതൃക കണ്ടു ദൈവവിശ്വാസികൾ ആയിത്തീർന്ന ആളുകൾ ദൈവമുമ്പാകെ നിങ്ങൾക്കുള്ള നിക്ഷേപങ്ങൾ ആയി ദൈവം കണക്കാക്കും.

4) നിങ്ങളിലൂടെ എഴുതപ്പെട്ടതും പറയപ്പെട്ടതും പ്രവർത്തിച്ചു കാണിച്ചു കൊടുക്കപെട്ടതുമായ ദൈവവചനം മറ്റുള്ളവരുടെ മനസ്സിലേക്ക് എത്തുമ്പോൾ അത് മൂലം സ്വർഗ്ഗത്തിലുള്ള നിങ്ങളുടെ നിക്ഷേപം വർദ്ധിക്കും.

5) സ്നേഹം അർഹിക്കാത്ത ശത്രുക്കളെപ്പോലും നിങ്ങൾക്ക് സ്നേഹിക്കാൻ കഴിയുന്നുവെങ്കിൽ, അതുമൂലം വലിയ നിക്ഷേപം നിങ്ങൾക്ക് സ്വർഗ്ഗത്തിൽ ലഭിക്കും എന്ന് ഞാൻ വാക്ക് തരുന്നു.

6) എല്ലാ ജീവിത ആവശ്യങ്ങളിലും രോഗാവസ്ഥയിലും മറ്റുള്ളവരെ ആശ്വസിപ്പിക്കുവാൻ നിങ്ങൾ ചെയ്യുന്ന എല്ലാ കാര്യങ്ങളും നിങ്ങളുടെ സ്വർഗ്ഗനിക്ഷേപം വർധിപ്പിക്കുന്നുവെന്ന് ഓർത്തിരിക്കുക.

7) ഈ ലോകത്തിൽ നിങ്ങൾ സമ്പാദിച്ച ധനം, വീട്, സ്ഥലം, ആഭരണം, കന്നുകാലികൾ, മറ്റു സമ്പത്തുകൾ ഇവയെല്ലാം ഇവിടെ ഉപേക്ഷിച്ചു പോകാനുള്ളവ ആണെന്ന് ഓർക്കുക. സ്വർഗ്ഗത്തിൽ നിക്ഷേപിച്ചവമാത്രമേ നിങ്ങൾക്ക് ശാശ്വതമായി പ്രയോജനപ്പെടുകയുള്ളൂ. നിങ്ങളെ വിശ്വസ്തതയോടെ ഏൽപ്പിച്ചിട്ടുള്ളത് എല്ലാം നിങ്ങളുടെ സ്വന്തം എന്ന് കരുതാതെ മറ്റുള്ളവർക്കുവേണ്ടി ചെലവഴിച്ചാൽ സ്വർഗ്ഗത്തിൽ വലിയ നിക്ഷേപം ഉണ്ടാകും. അതായിരിക്കട്ടെ ഇനിയും നിങ്ങളുടെ ജീവിത ലക്ഷ്യം.

16-10-2020.

## അദ്ധ്യായം 32

# ആഹാരത്തേക്കാൾ ജീവനും, ഉടുപ്പിനേക്കാൾ ശരീരവും വലുതല്ലോ?

**(ലൂക്കോ.12:22; മത്താ. 6: 25)**

സ്വർഗ്ഗത്തിൽ നിക്ഷേപം സ്വരൂപിക്കുന്ന കാര്യം ഞാൻ പറഞ്ഞത് നിങ്ങൾ ഗ്രഹിച്ചു കാണും എന്ന് കരുതുന്നു. ഭൂമിയിൽ യാതൊന്നും കരുതേണ്ടതില്ല എന്ന് ഞാൻ പറഞ്ഞതായി നിങ്ങൾ തെറ്റിദ്ധരിക്കരുത് കേട്ടോ. ഭാവിയെസംബന്ധിച്ച് നിങ്ങൾ ആകുലപ്പെടരുത് എന്നാണ് ഞാൻ പറഞ്ഞത്. "ആകയാൽ എന്തു തിന്നും എന്ന് ജീവനായി കൊണ്ടും, എന്ത് ഉടുക്കുമെന്ന് ശരീരത്തിനായി കൊണ്ടും വിചാരപ്പെടരുത്" (ലൂക്കോസ്. 12:22). ആകാശത്തിൽ പറന്ന് കളിക്കുന്ന പലതരം കിളികളെയും വിടർന്നു വരുന്ന വിവിധ വർണങ്ങളിലുള്ള പൂക്കളെയും ദൈവം പരിപാലിക്കുന്നുണ്ടല്ലോ. അങ്ങനെയെങ്കിൽ ദൈവസ്വരൂപം വഹിക്കുന്ന മനുഷ്യരായ നിങ്ങളെ എന്തുമാത്രം സ്വർഗ്ഗപിതാവ് കരുതലോടെ സംരക്ഷിക്കുമെന്ന് ഒന്നോർത്തു നോക്കുക. പ്രകൃതിയിൽ കാണുന്ന എല്ലാവിധ പക്ഷിമൃഗജാലങ്ങളെയും വൃക്ഷലതാദികളെയും വളർത്തി പരിപാലിക്കുന്ന ദൈവത്തിൽ ശരണംവച്ച് ജീവിക്കുന്നെങ്കിൽ യാതൊരു കാര്യത്തിലും നിങ്ങൾ ആകുലപ്പെടേണ്ടിവരികയില്ല.

നിങ്ങൾക്ക് നിലനിൽപ്പിന് ആവശ്യമായ എല്ലാകാര്യങ്ങളും നിങ്ങൾ ആവശ്യപ്പെടാതെ തന്നെ സ്വർഗ്ഗപിതാവ് നൽകുന്നുണ്ടല്ലോ. നിങ്ങൾ സാധാരണ പ്രതീക്ഷിക്കുന്നത് നിങ്ങളുടെ ആഹാരവും വസ്ത്രവുംആണ്. യഥാർത്ഥത്തിൽ ആഹാരസാധനങ്ങൾ പ്രകൃതിയിൽ കൂടി നിങ്ങൾക്ക് ലഭിക്കുന്നതിനെപറ്റി നിങ്ങൾ ആലോചിക്കാറുണ്ടോ? എന്തെല്ലാം തരത്തിലുള്ള കായ്കനികളും കിഴങ്ങുവർഗങ്ങളും ആണ് ദൈവം സൃഷ്ടിച്ചു നൽകിയിരിക്കുന്നത്! ഓരോ ചെടിയും ഉൽപാദിപ്പിക്കുന്ന പൂക്കളും കായ്കനികളും തുടർന്ന് ഉൽപ്പാദിപ്പിക്കാൻ കഴിയുംവിധം വിത്തുകൾ ഉള്ള സംവിധാനം ക്രമീകരിക്കുന്നതിന്റെ രഹസ്യം നിങ്ങൾക്ക് സങ്കൽപ്പിക്കാൻ ആകുമോ? കൃഷിചെയ്യാനും വിളവെടുത്ത് പാകംചെയ്ത്

ഭക്ഷിക്കാനും തക്ക അറിവുകളും സാങ്കേതികവിദ്യകളും ലഭിക്കുന്ന വിധത്തിൽ മനുഷ്യന്റെ ബുദ്ധിയെ വികസിപ്പിക്കുന്നതും, കൃഷിയെ സംരക്ഷിച്ച് വളർത്തി സമൃദ്ധമായ വിളവുകൾ തുടർച്ചയായി നൽകുന്നതും, സ്രഷ്ടാവായ ദൈവത്തിന്റെ സൗജന്യവരങ്ങൾ ആണെന്ന് നിങ്ങൾ തിരിച്ചറിയാറുണ്ടോ? നിങ്ങളുടെ ഓരോരുത്തരുടെയും രുചിക്കനുസരിച്ച് വിവിധതരം പോഷകങ്ങൾ നിറച്ച ഭക്ഷണവിഭവങ്ങൾ ലഭ്യമാക്കുവാനും, ആവശ്യാനുസരണം പാകംചെയ്ത് ഭക്ഷിക്കാനും ആയി ആവശ്യമായ വിശപ്പ്, ദഹനം, ആഗിരണം എന്നീ പ്രക്രിയകൾ ശരീരത്തിൽ നിരന്തരം പ്രവർത്തനക്ഷമമായി നിലനിർത്തുന്ന ദൈവത്തിന്റെ കരവിരുത് തിരിച്ചറിഞ്ഞു അതിൻപ്രകാരം സ്തുതിയും സ്തോത്രവും അർപ്പിക്കുവാൻ നിങ്ങൾ ശ്രദ്ധിക്കാറുണ്ടോ? മനുഷ്യശരീരത്തിലെ എല്ലാ പ്രവർത്തനങ്ങളും മരണംവരെ കാര്യക്ഷമമായി നിലനിർത്തുന്ന ജീവന്റെ തുടിപ്പുകളുടെ രഹസ്യം നിങ്ങൾക്ക് മനസ്സിലാക്കാൻ കഴിയുന്നില്ല എങ്കിലും, നിങ്ങളുടെ അനുദിന ജീവിതത്തിൽ ആസ്വദിക്കുന്ന അനുഭവത്തിൽ ദൈവത്തെ മഹത്വപ്പെടുത്താനും നന്ദി അർപ്പിക്കുവാനും നിങ്ങൾ മറന്നുപോകരുത്.

എന്തു തിന്നും എന്ന ചോദ്യത്തിന് പല ഉത്തരങ്ങൾ നിങ്ങൾ കണ്ടെത്താറുണ്ട്. എല്ലാ സൃഷ്ടിജാലങ്ങൾക്കും സസ്യാഹാരമാണ് ഏദൻതോട്ടത്തിൽ സൃഷ്ടാവ് നിർദ്ദേശിച്ചത്. (ഉല്പത്തി 1: 29, 30). പാപം ചെയ്തവർ പുറത്താക്കപ്പെട്ട ശേഷം, നോഹയുടെ കാലത്തുണ്ടായ പ്രളയത്തെ തുടർന്നാണ്, സസ്യങ്ങൾ എല്ലാം നശിച്ചുപോയ സാഹചര്യത്തിൽ, പെട്ടകത്തിലുണ്ടായിരുന്ന മൃഗങ്ങളുടെ മാംസാഹാരം താൽക്കാലികമായി ദൈവം അനുവദിച്ചത്. (ഉല്പത്തി 9: 3, 4). മനുഷ്യൻ തിന്നുന്ന ആഹാരസാധനം അനുസരിച്ച് അവന്റെ സ്വഭാവം ആയിത്തീരുമെന്ന് പറയുന്നതിൽ അൽപം വാസ്തവമുണ്ട്. മാംസാഹാരം മനുഷ്യനിൽ മൃഗീയവാസന ഉണ്ടാക്കുന്നതായി പറയുന്നത് ശരിയല്ലെങ്കിലും, ഭക്ഷണനിയന്ത്രണം ഇല്ലാത്തവർക്ക് ദോഷം വരുത്തിവയ്ക്കും എന്നത് ശരിതന്നെയാണ്. നിങ്ങളുടെ ശരീരഘടന ശ്രദ്ധിച്ച് മനസ്സിലാക്കിയിട്ടുണ്ടാകുമല്ലോ. ഹൃദയം, ശ്വാസകോശം, വൃക്കകൾ എന്നിവ മരണംവരെയും തുടർച്ചയായി പ്രവർത്തിക്കുന്ന അത്ഭുതവിദ്യ ശരീരത്തിൽ നടക്കുന്നത് ഒരുപക്ഷേ നിങ്ങളറിയുന്നുപോലും ഉണ്ടാവില്ല. ഭക്ഷണം ദഹിക്കാതെ വയറ്റിൽ തന്നെ കിടന്നാൽ നിങ്ങളുടെ ഗതിയെന്താകും?

ഭക്ഷണം മാത്രമല്ല വെള്ളം, വായു, വെളിച്ചം എന്നീ കാര്യങ്ങൾ ആവശ്യാനുസരണം ലഭിച്ചില്ലെങ്കിൽ ശരീരത്തിലെ പ്രവർത്തനങ്ങൾ

നിലച്ചുപോകുമല്ലോ. രക്തചംക്രമണം നാഡീസ്പന്ദനം, മാംസപേശികൾ, അസ്ഥികൾ,ശ്വസനം, ദഹനം തുടങ്ങിയ ആന്തരിക പ്രവർത്തനം ശരിയായി നടക്കണമെങ്കിൽ ആകുലതകളും ഭയാശങ്കകളും ഇല്ലാത്ത ഒരു മനസ്സ് നിങ്ങൾക്ക് ഉണ്ടാകണം. മനസ്സ് ശുദ്ധമായി സൂക്ഷിക്കുവാനും കുറ്റബോധം വരുവാൻ ഇടയാകാത്തവിധം ദൈവത്തെ അനുസരിക്കാനും നിങ്ങൾക്ക് സാധിച്ചാൽ മാത്രമേ ആരോഗ്യമുള്ള ശരീരത്തോടെ ജീവിക്കാൻ കഴിയു. ശരീരരോഗങ്ങൾ ആരംഭിക്കുന്നത് മനസ്സിന്റെ രോഗം മൂലം ആണെന്ന് നിങ്ങൾ അറിയുക. മനസ്സിനെ രോഗം ബാധിക്കുന്നത് ആത്മാവിനെ ബാധിക്കുന്ന "പാപരോഗം" കാരണമാണ്. ചുരുക്കത്തിൽ പാപചിന്തകളും ദുഷ്ട പ്രവൃത്തികളും വഴി ആത്മാവ് മൃതപ്രായമാകുമ്പോൾ, അത് മനസ്സാക്ഷിയെ കുറ്റപ്പെടുത്തുക മൂലം മനോവ്യസനവും ആകുലചിന്തകളും ഉളവാക്കുകയും തൽഫലമായി രോഗപ്രതിരോധശക്തി കുറഞ്ഞു വിവിധതരം രോഗങ്ങളായി ശരീരത്തിൽ പ്രത്യക്ഷപ്പെടുകയും ചെയ്യുന്നു.

ഭക്ഷണത്തോടുള്ള അമിതപ്രിയം, ആർത്തി എന്നിവ നിമിത്തം ശരീരം ആവശ്യത്തിലധികം പുഷ്ടിപ്രാപിച്ച ജഡിക വാസനകൾക്ക് അടിമപ്പെട്ട് പാപജീവിതത്തിൽ വീണുപോകാൻ എളുപ്പമാണ്. മിതമായി സാത്വികാഹാരം കഴിക്കുന്ന ശീലം നിങ്ങൾ വളർത്തിയെടുക്കണം. ആഴ്ചയിൽ ഒന്നോ രണ്ടോ ദിവസം ഉപവസിക്കുന്നത് അമിതമായ കൊഴുപ്പ് ഇല്ലാതാക്കി ശരീരത്തിന്റെ ആരോഗ്യവസ്ഥ നിലനിർത്തുവാൻ നിങ്ങളെ സഹായിക്കും. അറിവിന്റെ വൃക്ഷത്തിന്റെ ഫലം ഭക്ഷിക്കരുത് എന്ന ദൈവകല്പനയുടെ ലംഘനമായിരുന്നു ഏദൻതോട്ടത്തിൽ ആദ്യ മനുഷ്യൻ ചെയ്ത പാപപ്രവൃത്തി. അതിലേക്ക് സാത്താൻ അവരെ നയിച്ചത്, അവരിൽ ഭക്ഷണമോഹം ഉണർത്തി കൊണ്ടായിരുന്നു. മരുഭൂമിയിൽ എന്നെ സാത്താൻ തോൽപ്പിക്കാൻ ശ്രമിച്ചതും ഇപ്രകാരമായിരുന്നു. ദൈവവചനം ആകുന്ന ആഹാരം അനുഭവിച്ച ജീവിക്കുന്ന രീതി നിങ്ങൾ പരിശീലിക്കണം. ഇന്ന് ലോകത്തിൽ ഭക്ഷണവിഭവങ്ങളുടെ പുതിയ പാചകരീതികൾ അവതരിപ്പിച്ച വളരുന്ന തട്ടുകടകൾ തുടങ്ങി പഞ്ചനക്ഷത്ര ഹോട്ടലുകൾ എന്നിവയിലൂടെ ഭക്ഷണ മോഹത്തിലേക്ക് വശീകരിക്കുന്ന യാഥാർത്ഥ്യം മനസ്സിലാക്കി നിങ്ങൾ സ്വയം നിയന്ത്രിക്കണം. പലതരം വിഷവസ്തുക്കൾ ചേർത്ത്, രുചിയും മണവും നിറവും വരുത്തി നിർമ്മിക്കുന്ന ഭക്ഷണപദാർത്ഥങ്ങളും കൃത്രിമ പാനീയങ്ങളും നിങ്ങൾ ഒഴിവാക്കണം എന്ന് ഞാൻ മുന്നറിയിപ്പ് നൽകുന്നു. ശുദ്ധജലവും ലളിത ആഹാരവും സ്വയം തയ്യാറാക്കി ഭക്ഷിക്കുന്ന ശീലം നിങ്ങൾ വളർത്തി എടുക്കുന്നില്ലെങ്കിൽ രോഗികളുടെ എണ്ണം ക്രമാതീതമായി വർദ്ധിക്കുകയും

ആശുപത്രികളുടെയും ഡോക്ടർമാരുടെയും എണ്ണം ഇനിയും കൂടിക്കൂടി വരികയും ചെയ്യും. ഇന്ന് ചികിത്സാരംഗം വളരെ വലിയ ഒരു കച്ചവട പ്രസ്ഥാനമായി തീർന്നിരിക്കുന്നതിന്റെ പ്രധാന കാരണം നിങ്ങളുടെ നിയന്ത്രണമില്ലാത്ത ഭക്ഷണപ്രിയമാണ്. ആഹാരത്തെകാൾ "ജീവൻ" ആണ് പ്രധാനം എന്ന് മനസ്സിലാക്കുക.ജീവിക്കുവാൻ വേണ്ടി മാത്രം ഭക്ഷിക്കുക, ഭക്ഷിക്കാൻ വേണ്ടി മാത്രം ജീവിക്കാതെ ഇരിക്കുക.

നിങ്ങളുടെ രണ്ടാമത്തെ ആകുലചിന്ത വസ്ത്രത്തെ പറ്റി ആണല്ലോ. വസ്ത്രം മനുഷ്യശരീരത്തിന്, നഗ്നത മറയ്ക്കാനും സംരക്ഷണത്തിനും ആവശ്യമുള്ളത് തന്നെയാണ്. മനുഷ്യരെ ദൈവം ഏദൻ തോട്ടത്തിൽ ആക്കിയപ്പോൾ അവർ വസ്ത്രം ധരിച്ചിരുന്നില്ല. എന്നിട്ടും അവർക്ക് ലജ്ജ തോന്നിയിരുന്നില്ല. കാരണം എന്താണെന്ന് അറിയാമോ? അവർക്ക് ഒരു പ്രത്യേകതരം അദൃശ്യമായ "പ്രകാശവസ്ത്രം"സ്വർഗ്ഗപിതാവ് നൽകിയിരുന്നു. പ്രപഞ്ചസൃഷ്ടിക്കു മുൻപ് സൂര്യനെയും ചന്ദ്രനെയും നക്ഷത്രങ്ങളെയും മറ്റ് പ്രപഞ്ച ഗോളങ്ങളെയും സൃഷ്ടിക്കുന്നതിനു മുൻപ് തന്നെ നിർമ്മിക്കപെടാത്ത "സ്വർഗ്ഗീയവെളിച്ചം" അനാദിയായി നിലനിൽക്കുന്നുണ്ടായിരുന്നു. (Uncreated Light). ഒരിക്കലും തീർന്നു പോകാത്തതും ഇന്ധനം ആവശ്യമില്ലാത്തതുമായ സ്വയം പ്രകാശിക്കുന്ന അനുഭവം! മനുഷ്യരായ നിങ്ങളെയും ആ പ്രകാശവലയത്തിൽ കൃത്യമായി എന്നന്നേക്കും നിലനിർത്തുവാൻ ഉദ്ദേശിച്ചുകൊണ്ടാണ് ദൈവസ്വരൂപത്തിലും സാദൃശ്യത്തിലും സൃഷ്ടിച്ചത്. എന്നാൽ ആ അവസ്ഥയിൽ എന്നാളും നിലനിൽക്കുവാൻ തക്ക പരിശീലനം നൽകാനാണ് അവരെ താൽക്കാലികമായി പൈശാചിക പ്രലോഭന വിധേയരായി തന്നെ സർവ്വ സ്വാതന്ത്ര്യം നൽകി തോട്ടത്തിൽ പാർപ്പിച്ചത്. പക്ഷേ അവർ എന്നെ അനുസരിച്ച് ജീവിക്കേണ്ടതിനു പകരം സാത്താനെ വിശ്വസിച്ചു അനുസരണക്കേട് കാണിച്ചതിനാൽ ഞാൻ നൽകിയ "പ്രകാശവസ്ത്രം" അവർക്ക് നഷ്ടമായി. വിലക്കപ്പെട്ട ഫലം തിന്നുന്ന നാളിൽ മരിക്കുമെന്ന കല്പന പ്രകാരം,അവരുടെ നാളുകൾ അന്നു മുതൽ എണ്ണപ്പെട്ടു തുടങ്ങി; അഥവാ അവർ മരിക്കുവാൻ തുടങ്ങി. അങ്ങനെ അവർ "മര്ത്യരായി" തീർന്നതിന്റെ ലക്ഷണം ആയിട്ടാണ് അവരിൽ ഉറങ്ങിക്കിടന്നിരുന്ന ലൈംഗികത ഉണർന്ന് പ്രവർത്തിക്കാൻ തുടങ്ങിയത്. അങ്ങനെ അവർക്ക് പരസ്പരം ലൈംഗിക ആകർഷണം ഉണ്ടാകുന്ന സ്വഭാവം കൈവന്നപ്പോൾ അവർക്ക് നാണം തോന്നി തുടങ്ങി. ദൈവസ്വരൂപത്തിൽ സൃഷ്ടിക്കപ്പെട്ട മനുഷ്യർ നിത്യമായി നശിച്ചുപോകാൻ ഞാൻ അനുവദിച്ചില്ല. ഞാൻ തന്നെ കാലസമ്പൂർണ്ണതയിൽ മനുഷ്യജന്മം എടുത്ത് ഭൂമിയിൽ അവതരിച്ചു, രക്ഷണ്യപദ്ധതി നടപ്പാക്കുന്ന കാലംവരെ

മനുഷ്യവംശം നിലനിർത്തേണ്ടതിനായി ഗർഭധാരണം, ജനനം എന്നീ പ്രക്രിയകൾ ചരിത്രത്തിൽ പ്രവർത്തനക്ഷമമായി. എല്ലാ മനുഷ്യരിലും ലൈംഗികത അന്നുമുതൽ പ്രവർത്തനമാരംഭിച്ചു. പ്രായപൂർത്തി ആകുന്നതിനു മുൻപ് കുഞ്ഞുങ്ങളിൽ ലൈംഗികശേഷി, ഉത്പാദനക്ഷമത എന്നിവ ഇല്ലാതിരുന്നതുപോലെ മനുഷ്യരും പാപം ചെയ്യുന്നതുവരെ നഗ്നത അറിയാത്തവർ ആയിരുന്നു. നിത്യതയിൽ നിന്നും ചരിത്രത്തിലേക്ക് പുറംതള്ളപ്പെട്ട പാപ ജീവിതത്തിന്റെ യാഥാർത്ഥ്യം നിങ്ങൾ അനുഭവിക്കാൻ തുടങ്ങിയ നിമിഷം മുതലാണ് നിങ്ങൾക്ക് നാണം തോന്നാൻ തുടങ്ങിയത്. ഇലകൾ കൊണ്ട് നാണം മറച്ചു ഒളിച്ചിരുന്ന ആദാമിനും ഹവ്വയ്ക്കും ദൈവം തോൽ കൊണ്ട് വസ്ത്രം ഉണ്ടാക്കികൊടുത്ത കാര്യങ്ങളൊക്കെ ഉൽപത്തി പുസ്തകത്തിൽ വിശദമായി വിവരിച്ചിട്ടുണ്ട്. (ഉല്പത്തി 1, 2 അദ്ധ്യായങ്ങൾ).

അന്നുമുതൽ നിങ്ങൾക്ക് വസ്ത്രധാരണം വേണമെന്ന ആഗ്രഹമുണ്ടായി. പ്രായപൂർത്തിയാകുന്ന അവസ്ഥയിലേക്ക് അടുക്കുമ്പോൾ നിങ്ങളിലുള്ള സ്ത്രീ പുരുഷ ഹോർമോണുകൾ നിങ്ങളെ ശാരീരിക വേഴ്ചക്കായി നിർബന്ധിക്കാൻ തുടങ്ങുന്നതിനാൽ, നിങ്ങളിൽ ഉണ്ടാകുന്ന ലൈംഗിക ആകർഷണം അതിൽ തന്നെ തിന്മ ഉള്ളതല്ല. മനുഷ്യവംശത്തിന്റെ നിലനിൽപ്പിനുവേണ്ടി ശാരീരികവേഴ്ച അനുവദിച്ചെങ്കിലും, അതിനുപുറമെ ജഡിക സുഖത്തിനുവേണ്ടി ലൈംഗികവികാരത്തെ സ്വാർത്ഥതയോടെ ഉപയോഗിക്കുന്ന പ്രവണതയാണ് തിന്മയും പാപവുമായി തീരുന്നത്. ആദാമും ഹവ്വായും പാപം ചെയ്തു പുറത്താക്കപ്പെട്ട ശേഷം ലൈംഗിക ബന്ധത്തിൽ സന്താനോല്പാദനം നടത്തിയത്,ദൈവിക പദ്ധതിയുടെ ഭാഗമായി സൃഷ്ടി കർമ്മത്തിന്റെ തുടർച്ചയായി, മനുഷ്യരുടെ ഉത്തരവാദിത്വം തന്നെ ആയതിനാൽ അത് പവിത്രമാണ്. ഒരു പുരുഷനു തുണയായി ഒരു സ്ത്രീയെ കൂട്ടിച്ചേർത്ത് കുടുംബജീവിതം ആരംഭിച്ചത് മനുഷ്യന്റെ തോട്ടത്തിലെ വീഴ്ചയുടെ ഫലമായി തന്നെയാണ് . എന്നാൽ ദൈവം സ്ഥാപിച്ച കുടുംബം എന്ന സംവിധാനത്തിനു പുറമേ ലൈംഗികത പ്രയോഗിക്കുവാൻ തുടങ്ങിയപ്പോഴാണ് ലൈംഗിക അരാജകത്വവും അതിക്രമങ്ങളും ലോകത്തിൽ പെരുകി വന്നത്. ദൈവികപദ്ധതി നടപ്പാക്കാൻ വേണ്ടി നിങ്ങൾക്ക് ദൈവം നൽകിയ കഴിവുകൾ , സ്വാതന്ത്ര്യബുദ്ധി ഉപയോഗിച്ച് നിങ്ങൾ ദുർവിനിയോഗം ചെയ്യുന്നതിന് നിങ്ങൾ തന്നെ ഉത്തരം പറയേണ്ടി വരും എന്ന് ഓർക്കുക. "ഫലം തിന്നുന്ന നാളിൽ നീ മരിക്കും" എന്ന കല്പന പാപം ചെയ്ത നിമിഷം മുതൽ നടപ്പാക്കാൻ തുടങ്ങിയത്, ഒരുപക്ഷേ ആരംഭത്തിൽ ആദാം തിരിച്ചറിഞ്ഞു കാണുകയില്ല. എന്നാൽ അന്ന് മുതൽ അവന്റെ ജീവിതകാലം നിർണയിക്കപ്പെട്ട നാളുകൾ

എണ്ണി തുടങ്ങി. പാപം ചെയ്യുന്നതിനുമുൻപ് എത്രകാലം പറുദീസയിൽ അവർ ജീവിച്ചു എന്നതിന് തിരുവെഴുത്തിൽ കണക്ക് കാണുന്നില്ല. എന്നാൽ നിത്യയുടെ അനുഭവത്തിൽ നിന്ന് പുറത്താക്കപ്പെട്ട ശേഷം ആദാം 930 വർഷം ജീവിച്ചിരുന്നു എന്ന് കാണുന്നു. തുടർന്ന് എല്ലാ മനുഷ്യരുടെയും ആയുഷ്കാലം അതുപോലെ നിർണയിക്കപ്പെട്ടതായി തിരുവെഴുത്തുകളിൽ കാണാവുന്നതാണ്. പ്രളയത്തിനുശേഷം മനുഷ്യരുടെ ആയുസ്സ് 120 വർഷം ആയി നിജപ്പെടുത്തി.(ഉല്പത്തി 1– 10 അധ്യായങ്ങൾ കാണുക).ദൈവത്തിന്റെ ഒരു ദിവസം ആയിരം വർഷങ്ങൾ ആയതിനാൽ "ഫലം തന്നത് ദിവസം തന്നെ ആദം മരിക്കും" എന്ന് ദൈവം പറഞ്ഞത് അക്ഷരം പ്രതി നിറവേറി എന്ന് കാണാം. കാരണം മനുഷ്യായുസ്സ് ആയിരം വർഷത്തിന് മുകളിലേക്ക് പോയില്ല.

ദൈവകൽപനക്ക് വിപരീതമായി മനുഷ്യർ ലൈംഗികമായി അധഃപതിക്കുന്ന ചരിത്രമാണ് പിന്നീട് കാണുന്നത്. ഹാബേലിനെ കൊല്ലുവാൻ സഹോദരനായ കയീനെ പ്രേരിപ്പിച്ചതിന്റെ ഒരു കാരണം, ഭാര്യ ആകാനുള്ള സ്ത്രീയെ ചൊല്ലിയുള്ള തർക്കം ആയിരുന്നു. ഏകഭാര്യ എന്ന ദൈവീക പ്രമാണം മനുഷ്യർ ലംഘിക്കാൻ തുടങ്ങിയതും ചരിത്രത്തിന്റെ ആരംഭകാലം മുതൽ കാണുന്നുണ്ട്. ലൈംഗികഅരാജകത്വം വർദ്ധിച്ചുവരുന്നതിന്റെ നിരവധി സന്ദർഭങ്ങൾ തിരുവെഴുത്തുകളിൽ നിങ്ങൾക്ക് കാണാം. നോഹയുടെ കാലത്ത് പ്രളയം മൂലവും സോദോം–ഗൊമോറായിൽ അഗ്നി ഇറക്കിയും ദൈവം മനുഷ്യരെ ശിക്ഷിക്കുന്നതിന്റെ കാരണവും ലൈംഗിക അരാജകത്വം തന്നെയായിരുന്നു. ആധുനികകാലത്തും സ്ഥിതി മെച്ചമല്ല. പ്രകൃതിവിരുദ്ധമായ ലൈംഗികവേഴ്ചകളും വിവാഹേതര ലൈംഗിക ബന്ധങ്ങളും ക്രമാതീതമായി വർദ്ധിച്ചു വരുന്നതും, വിവാഹമോചനം സർവസാധാരണമായതും, വിവാഹ ഉടമ്പടിയുടെ നിയമവ്യവസ്ഥ ഇല്ലാതെതന്നെ "കൂടെപാർക്കുന്ന" ആധുനിക കുടുംബസംവിധാനങ്ങളുടെ അരങ്ങേറ്റങ്ങളും എല്ലാം ലൈംഗിക അരാജകത്വത്തിന്റെ ഉപോൽപന്നങ്ങളാണ്. ഈ അവസ്ഥയ്ക്ക് യാതൊരു ന്യൂനതയും ചൂണ്ടിക്കാണിക്കുവാൻ ഭരണകൂടത്തിനോ നീതിന്യായവ്യവസ്ഥക്കോ കഴിയാതെ പോകുന്നു. എന്നാൽ ദൈവരാജ്യ പ്രമാണങ്ങൾ അറിഞ്ഞു, പാലിച്ച ജീവിക്കേണ്ടതിനായി വിളിച്ചു ചേർക്കപ്പെട്ടവരായ എന്റെ സഭയിലെ എന്റെ ജനങ്ങളും അവരുടെ നേതാക്കന്മാരും ഇപ്രകാരം വഷളായി കൊണ്ടിരിക്കുന്ന തലമുറയെ നേർവഴിയിൽ കൊണ്ടുവരുവാൻ ശ്രമിക്കുന്നതിന് പകരം അവരിൽ പലരും ആ ദയനീയ അവസ്ഥയിലേക്ക് വീണുപോകുന്ന അനുഭവം കണ്ടു ഞാൻ വളരെയേറെ ദുഃഖിക്കുന്നു.

ഇപ്രകാരം ലൈംഗിക അരാജകത്വത്തിന് ഉള്ള ഒരു കാരണം നിങ്ങളുടെ വസ്ത്രധാരണ രീതികളാണ്. നഗ്നതപ്രദർശനം നിങ്ങളുടെ ഇടയിൽ സർവ്വസാധാരണമായിരിക്കുന്നു. സൗന്ദര്യമത്സരങ്ങളിൽ നഗ്നത പ്രദർശിപ്പിക്കുന്ന സ്ത്രീകളെ പങ്കെടുപ്പിച്ച് ലോകസുന്ദരികളായി പ്രഖ്യാപിക്കുന്ന പരിപാടികൾ ഇന്ന് ജനശ്രദ്ധ പിടിച്ചു പറ്റിയിരിക്കുന്നു. ചെറുപ്പക്കാർക്ക് മാത്രമല്ല മുതിർന്നവർക്കും സ്ത്രീപുരുഷഭേദമന്യേ വലിയ ഒരു ഹരമായി തീർന്നിരിക്കുന്നു. മത്സരികൾ എത്രമാത്രം നഗ്നത പ്രദർശിപ്പിക്കുന്നവിധം അല്പ വസ്ത്രം ധരിക്കുന്നു എന്ന് നോക്കിയാണ് ആധുനിക വസ്ത്രനിർമ്മാണവ്യാപാരികൾ വസ്ത്രങ്ങൾ വിപണിയിലെ ഷോറൂമുകളിൽ അവതരിപ്പിക്കുന്നത്. വസ്ത്രവ്യാപാരം ഇന്ന് വലിയൊരു പ്രദർശനപ്രസ്ഥാനമായി മാറിക്കഴിഞ്ഞു. അനേകം നിലകളുള്ള ഷോപ്പിംഗ് മാളുകൾ മനുഷ്യരെ വ്യാമോഹിപ്പിച്ചു മാടി വിളിക്കുകയാണ്. ഓരോ വിഭാഗത്തിലുള്ളവരുടെ ഇഷ്ടാനുസരണം വിവിധങ്ങളായ വർണ്ണങ്ങളിലും മാതൃകകളിലും അളവുകളിലും വസ്ത്രനിർമ്മാണരംഗം വലിയ ഷോപ്പിംഗ് മാളുകൾ തുറന്നു അത്യാധുനിക സംസ്കാരത്തിന്റെ ചുക്കാൻപിടിക്കുന്നു. വസ്ത്രം ധരിച്ചാലും ശരീരവടിവുകൾ പ്രദർശിപ്പിക്കുന്ന പ്രവണത വർദ്ധിച്ചുവരുന്നു. അതിന്റെ ഫലമായി ബലാൽസംഗങ്ങളും കൊലപാതകങ്ങളും വാർത്തകളിൽ നിറഞ്ഞുനിൽക്കുന്നു. പുരുഷനെ വശീകരിക്കാനുള്ള സ്ത്രീയുടെ സൗന്ദര്യം പലപ്പോഴും പരസ്യമായി പ്രദർശിപ്പിക്കുന്നത് വഴി അന്യപുരുഷൻമാർക്ക് ലൈംഗിക അതിക്രമങ്ങൾ ചെയ്യുവാനുള്ള പ്രേരണ നൽകുന്നു. മാന്യമായി വസ്ത്രധാരണം ചെയ്യാനുള്ള ഒരു മനോഭാവം സ്ത്രീകൾ വളർത്തിയെടുക്കണം. സ്വാതന്ത്ര്യം എന്ന പേരിൽ കാണിക്കുന്ന പല കാര്യങ്ങളും സമൂഹത്തിൽ ജീർണ്ണത ഉളവാക്കാൻ ഇടയാക്കുന്നു എന്നോർക്കുക. ഓരോ സന്ദർഭത്തിൽ പൊങ്ങച്ചം കാണിക്കാൻ വേണ്ടി നൂറുകണക്കിന് വസ്ത്രങ്ങൾ വാങ്ങിക്കൂട്ടുന്ന പ്രവണതയുടെ പിന്നിൽ പ്രവർത്തിക്കുന്നത് ഈ ലോകത്തിന്റെ പ്രഭുവായ സാത്താൻ ആണെന്ന് നിങ്ങൾ തിരിച്ചറിയണം.

ആരാധനയ്ക്കായി ദേവാലയത്തിൽ പോകുന്നവരിൽ അധികപങ്കും അവരവരുടെ പ്രൗഢി കാണിക്കാൻ വേണ്ടിയാണ് എന്ന് ഞാൻ മനസ്സിലാക്കുന്നു.മനുഷ്യരെ കാണിക്കാൻ ചെയ്യുന്ന നിങ്ങളുടെ ഈ പരിശ്രമങ്ങൾ ഒക്കെ ദൈവപിതാവിന്റെ മുൻപാകെ വെറുപ്പ് ആണെന്ന് നിങ്ങൾ മനസ്സിലാക്കുക.

വസ്ത്രധാരണം പോലെ തന്നെ പ്രദർശനത്തിന് വേണ്ടി ഉപയോഗിക്കുന്ന ആഭരണങ്ങളും ഇന്ന് മനുഷ്യരെ മോഹിപ്പിച്ച്

വഴിതെറ്റിക്കുന്നു.ആഭരണശാലകളുടെ എണ്ണം ലോകം മുഴുവനും ഏറെ വർധിച്ചു കൊണ്ടിരിക്കുന്നു. ലോകസമ്പദ്ഘടന തന്നെ സ്വർണ്ണ–വജ്ര വ്യാപാരം അടിസ്ഥാനമാക്കിയാണ് നിലനിൽക്കുന്നത്. കള്ളക്കടത്തും കരിഞ്ചന്ത കളും അരങ്ങ് തകർത്തു വാഴുന്നത് മനുഷ്യന്റെ സ്വാർത്ഥതയുടെയും അഹന്തയുടെയും ആധിക്യംമൂലം അല്ലേ?. ഇതിനോട് ചേർന്നുവരുന്ന ഒന്നാണ് വാഹന വ്യവസായ മേഖല. പുതിയ മോഡലുകൾ വിപണിയിൽ ഇറങ്ങുന്ന മുറയ്ക്ക് വാഹനങ്ങളും വസ്ത്രങ്ങളും ആഭരണങ്ങളും വാങ്ങിക്കൂട്ടി തങ്ങളുടെ മഹത്വം പ്രകടിപ്പിക്കുവാൻ മനുഷ്യർ വെമ്പൽകൊള്ളുന്ന ഈ പ്രവണത കുറച്ചുകാലം കൂടി തുടരുവാൻ ഞാൻ അനുവദിക്കും. ആ സമയം നിങ്ങൾ സ്വബോധത്തോടെ യാഥാർത്ഥ്യങ്ങളെ വിലയിരുത്തി,സ്വർഗ്ഗരാജ്യപ്രമാണങ്ങൾ അന്വേഷിച്ച് കണ്ടെത്തി, അവയെ അനുസരിച്ച് ജീവിക്കാൻ ശ്രമിക്കുന്നില്ലെങ്കിൽ യഥാർത്ഥ ലക്ഷ്യസ്ഥാനമായ സ്വർഗത്തിൽ പ്രവേശിച്ചു എന്നോട് കൂടെ നിത്യമായി ആനന്ദിക്കുവാൻ കഴിയാത്ത നിർഭാഗ്യശാലികളായി തീരും എന്ന് ഞാൻ മുന്നറിയിപ്പു നൽകുന്നു.

ഓർക്കുക, ആഹാരത്തെകാൾ നിങ്ങളുടെ ജീവനാണ് വലുത്. ഈ ലോകജീവിതകാലം നിത്യജീവനിലേക്ക് പ്രവേശിക്കുവാൻ വേണ്ടി നിങ്ങൾക്ക് നൽകിയിരിക്കുന്ന ഒരു അവസരമാണ്. ഇപ്പോൾ നിങ്ങൾ ശ്രദ്ധിച്ചില്ലെങ്കിൽ പിന്നീട് അവസരം ലഭിക്കുകയില്ല. ഈ കാര്യം മറന്നുപോകാതെ നിങ്ങളുടെ ആയുഷ്കാലം അഥവാ സമയം തക്കത്തിൽ ഫലപ്രദമായി വിനിയോഗിക്കുക. അതു പോലെതന്നെ വസ്ത്രങ്ങൾ, ആഭരണങ്ങൾ, ബംഗ്ലാവുകൾ , വാഹനങ്ങൾ തുടങ്ങിയ നിങ്ങളുടെ ആഡംബരങ്ങളെക്കാൾ വലിയത് നിങ്ങളുടെ ശരീരം തന്നെയാണ്. ദൈവമന്ദിരമായ മനോഹരശരീരത്തെ പ്രദർശനവസ്തുവായി കരുതാതെ ദൈവഹിതം പൂർത്തീകരിക്കുന്നതിനുള്ള വിശുദ്ധ ഉപകരണമായും ആത്മീയതീക്ഷ്ണതയുള്ള ദൈവികദാനം ആയും പ്രയോജനപ്പെടുത്തുവാൻ മനസ്സ് വെച്ച് അധ്വാനിക്കുക. അതിനെതിരായി നേരിടേണ്ടി വരുന്ന എല്ലാ പൈശാചികപ്രലോഭനങ്ങളെയും തിരിച്ചറിഞ്ഞ് കരുതലോടെ ദൈവത്തിൽ ആശ്രയംവെച്ച് ജീവിക്കുക. ഞാൻ പരിശുദ്ധാത്മാവിനെ അയച്ചു നിങ്ങളെ സഹായിക്കാം.തീർച്ച.

17–10–2020.

## അദ്ധ്യായം 33

# ആകാശ പറവകളെയും വയലിലെ പുഷ്പങ്ങളെയും നോക്കുവിൻ

**(മത്തായി 6:28 ,29; ലൂക്കോസ്. 12:24,25).**

ഭക്ഷണം,വസ്ത്രം, പാർപ്പിടം തുടങ്ങിയ കാര്യങ്ങളെപ്പറ്റി നിങ്ങൾ ആകുലപെടരുത് എന്ന് ഞാൻ പറഞ്ഞത് നിങ്ങൾ മുഴുവനായി ഗ്രഹിച്ചുവോ എന്ന് എനിക്ക് ആശങ്കയുണ്ട്.അഥവാ ഗ്രഹിച്ചാൽ തന്നെ അത് അംഗീകരിച്ച് നിങ്ങളുടെ സ്വന്തം ജീവിതത്തിൽ വിജയപ്രദമായി നടപ്പാക്കുവാൻ നിങ്ങൾ ബോധപൂർവ്വം പരിശ്രമിക്കുമോ എന്നും എനിക്ക് സംശയമുണ്ട്. ഏതായാലും നിങ്ങളോട് ഈ കാര്യങ്ങളൊക്കെ പറഞ്ഞു തരുവാൻ ആണ് ഞാൻ ഈ ലോകത്തിലേക്ക് ഇറങ്ങി വന്നത്. നിങ്ങൾ നിസ്സാരമെന്ന് കരുതി ശ്രദ്ധിക്കാതെ പോകുന്ന കാര്യങ്ങൾ ഞാൻ നിങ്ങളുടെ ശ്രദ്ധയിൽ പെടുത്തികൊണ്ടേയിരിക്കും. സകല സത്യത്തിലും വഴിനടത്തുന്ന പരിശുദ്ധാത്മ സഹായം നിങ്ങൾ തേടും എങ്കിൽ തീർച്ചയായും കാര്യങ്ങൾ വേണ്ടവിധം മനസ്സിലാക്കി ജീവിതത്തിൽ നടപ്പാക്കാൻ നിങ്ങൾക്ക് കഴിയും. നിങ്ങൾ അതിന് ആത്മാർത്ഥമായി ശ്രമിച്ചു നോക്കുക.

### A. പറവകളെ കണ്ടു പഠിക്കുക

നിങ്ങൾ പ്രകൃതിയിലേക്ക് കണ്ണു തുറന്നു നോക്കുക. എന്തെല്ലാം തരം സസ്യങ്ങൾ, പക്ഷികൾ, ജീവജാലങ്ങൾ എന്നിവ വളരെ സന്തോഷമായി സ്രഷ്ടാവിനെ വാഴ്ത്തിപാടി കഴിയുന്നു! ആദ്യം പറവകളുടെ കാര്യം തന്നെ നോക്കാം.

1) പ്രഭാതവേളകളിൽ അവ മനോഹര ശബ്ദങ്ങൾ പുറപ്പെടുവിച്ചു തങ്ങളുടെ സ്രഷ്ടാവിനെ വാഴ്ത്തുന്നത് നിങ്ങൾ കേൾക്കാറുണ്ടോ? ഒരുപക്ഷേ അപ്പോഴും നിങ്ങൾ മൂടിപ്പുതച്ച് സുഖമായി കിടന്ന് ഉറങ്ങുകയായിരിക്കും. സൃഷ്ടിയുടെ മകുടമായ മനുഷ്യൻ ഏറ്റവും ആദ്യം ഉണർന്ന് ദൈവത്തെ സ്തുതിച്ച് മാതൃക കാണിക്കണം.

2) പക്ഷികളുടെ ദൂരക്കാഴ്ച നിങ്ങൾക്കും മാതൃകയാക്കാം.

അവർ കണ്ണുകൾ കൊണ്ട് മാത്രമല്ല പ്രപഞ്ചത്തിലെ കാലാവസ്ഥാ വ്യതിയാനങ്ങളെ കൂടി മനസ്സിലാക്കി അതനുസരിച്ച് പ്രതികരിക്കാനും ആവശ്യമായ മുൻകരുതലുകൾ സ്വീകരിക്കുവാനും ശ്രമിക്കാറുണ്ട്. ആകാശത്തുനിന്ന് നോക്കി താഴെക്കിടക്കുന്ന ഭക്ഷണ വസ്തുക്കളെ കണ്ടെത്തി കൊത്തിയെടുക്കാൻ അവർക്ക് പ്രത്യേക കഴിവുണ്ട്. ഈ ഒരു ദൂരക്കാഴ്ച മനുഷ്യരായി നിങ്ങളും പരിശീലിക്കണം. കാലത്തിന്റെ ചുവരെഴുത്തുകൾ തിരിച്ചറിഞ്ഞു, അതനുസരിച്ച് മുൻകൂട്ടി കരുതലോടെ ജീവിക്കണം.

3). പക്ഷികൾക്ക് ഇഷ്ടപ്പെട്ട ആഹാരസാധനങ്ങൾക്കു വേണ്ടി അവർ എത്ര ദൂരം പറക്കുവാനും സന്നദ്ധരാണ്. പറക്കാൻ പഠിക്കുന്നത് വരെ അവർ മാതാപിതാക്കളെ ആശ്രയിക്കും. എന്നാൽ പറക്കാനുള്ള ബലം ചിറകുകൾക്ക് ലഭിച്ചു കഴിഞ്ഞാൽ പിന്നെ സ്വാശ്രയശീലം ഉള്ളവരായി ആകാശ വിഹായസ്സിൽ പാറിപറന്നു നടക്കും. പിന്നെ മാതാപിതാക്കളെ ബുദ്ധിമുട്ടിക്കില്ല. പരുന്ത് തന്റെ കുഞ്ഞുങ്ങൾക്ക് പരിശീലനം നൽകുന്നത് നിങ്ങൾ ശ്രദ്ധിച്ചിട്ടുണ്ടോ? തള്ളപ്പക്ഷി കുഞ്ഞിനെ കൂട്ടിൽ നിന്ന് പുറത്തേക്ക് തള്ളിയിടും. താഴെ എത്തുന്നതിനു മുൻപ് സ്വയം താഴ്ന്ന് ഇറങ്ങിചെന്ന് വലിയ ചിറകുവിടർത്തി കുഞ്ഞിനെ താങ്ങി എടുക്കും. ഇങ്ങനെ പല പ്രാവശ്യം ചെയ്യുമ്പോൾ കുഞ്ഞ് പക്ഷി പറക്കുവാൻ പഠിക്കും.

താഴെ വീഴുന്ന അനുഭവം നിങ്ങൾക്കറിയാമല്ലോ. ഭൂമിയുടെ ഗുരുത്വാകർഷണം കൊണ്ടാണ് താഴോട്ട് വീഴുന്നത്. എന്നാൽ അതിനെതിരായി ചിറകടിക്കുമ്പോൾ ഉണ്ടാകുന്ന കാറ്റിന്റെ ബലമാണ് താഴെ പോകാതെ പറന്നുയരാൻ പക്ഷികളെ സഹായിക്കുന്നത്. അതുപോലെ നിങ്ങൾ ആത്മീയമായി താഴെ വീഴുമ്പോൾ നിങ്ങളുടെ ചിറകുകൾക്ക് ബലം നൽകി നിങ്ങളെ താങ്ങി നിർത്തുന്നതും, പൈശാചിക വശീകരണശക്തിക്കെതിരെ സ്വതന്ത്രമായി പറന്നുയരുവാനുള്ള ശക്തി ലഭിക്കുന്നതും പരിശുദ്ധാത്മാവ് നൽകുന്ന "കൃപാവരങ്ങൾ" മൂലമാണ്. കോഴി കുഞ്ഞുങ്ങളെ ചിറകുകളുടെ കീഴിൽ സംരക്ഷിക്കുന്നതുപോലെ ഞാൻ പരിശുദ്ധാത്മാവിനെ അയച്ച് നിങ്ങളെ സംരക്ഷിക്കുമെന്ന് വിശ്വസിച്ച് ധൈര്യപ്പെടുക.(മത്തായി 23: 37).

4) പക്ഷികൾ കൂട്ടത്തോടെ വസിക്കുന്നതും പറന്നു പോകുന്നതും നിങ്ങൾ ശ്രദ്ധിച്ചിട്ടുണ്ടോ? അവരുടെ വർഗബോധം വളരെ ശ്ലാഘനീയമാണ്. ഒരു പക്ഷിക്ക് അപകടം സംഭവിച്ചാൽ എല്ലാ പക്ഷികളും

സഹായത്തിന് ഓടിയെത്തും. ചുരുക്കം ചില സന്ദർഭങ്ങളിൽ പരസ്പരം കൊത്തു കൂട്ടുന്നതായും കാണാറുണ്ട്. എന്തായാലും കൂട്ടമായ് വസിക്കുന്ന ശീലവും പരസ്പരം കരുതുന്ന സ്വഭാവവും മനുഷ്യരായ നിങ്ങൾക്ക് മാതൃക തന്നെയാണ്.

5) പക്ഷികൾ അവർക്ക് ആവശ്യമുള്ള ആഹാരം ഇഷ്ടാനുസരണം തെരഞ്ഞെടുത്ത് മിതമായ ഭക്ഷിക്കുന്നത് നിങ്ങൾ ശ്രദ്ധിച്ചു കാണും. കാക്ക ചീഞ്ഞളിഞ്ഞ മാംസഭക്ഷണം ഇഷ്ടപ്പെടുമ്പോൾ, പ്രാവ് പഴകിപോകാത്ത ഇഷ്ട ഭക്ഷണം തെരഞ്ഞെടുക്കും. പഴുത്തു നിൽക്കുന്ന കായ്കനികൾ ആണ് പക്ഷികളുടെ പൊതുവായ ആഹാരം. ധാന്യങ്ങളും എല്ലാ പക്ഷികളും ഇഷ്ടപ്പെടുന്നു. മനുഷ്യരായ നിങ്ങളും മനസ്സിനിണങ്ങിയ സാത്വിക ഭക്ഷണപദാർത്ഥങ്ങൾ മാത്രം മിതമായികഴിക്കുക. സസ്യാഹാരം വൃത്തിയായി കഴുകി വേവിക്കാതെതന്നെ കഴിക്കുന്ന രീതിയാണ് ആദ്യം മനുഷ്യർക്ക് ഉണ്ടായിരുന്നത്. മാംസാഹാരപ്രിയം മൂലം വേവിക്കാതെ കഴിക്കുവാൻ ഇഷ്ടമില്ലാതെ വന്നപ്പോൾ മസാലകൾ ചേർത്ത് രുചിയും വരുത്തി പാചകം ചെയ്യുന്ന രീതി മനുഷ്യൻ സ്വീകരിച്ചത് അവനെ ഭക്ഷണകൊതി ഉള്ളവൻ ആക്കി. അമിതഭക്ഷണം അവനെ രോഗിയാക്കി.

6). പക്ഷികൾ സാധാരണയായി കൂടുകൂട്ടുന്നത് മണ്ണിൽ നിന്നും ഉയർന്ന മരക്കൊമ്പുകളിൽ ആണല്ലോ. മണ്ണുമായി ബന്ധപ്പെട്ടാൽ കൂടുകൾ പല കാരണങ്ങളാൽ നശിപ്പിക്കപ്പെടും. മാത്രമല്ല, ദേശാടനം നടത്തുന്ന ജീവിതരീതി ആയിരുന്നതിനാൽ പറവകൾക്ക് ഉയരത്തിൽ കൂട് വയ്ക്കുന്ന ശീലം ആണുള്ളത്. സ്ഥിരമായ കൂടുകൾ ഇല്ല എങ്കിലും ആകാശം തന്നെ തുറന്ന കൂടായി കരുതി ഉല്ലസിക്കുന്ന പക്ഷികളുടെ സ്വഭാവം മനുഷ്യർക്ക് മാതൃകയാക്കാവുന്നതാണ്. മനുഷ്യർ മണ്ണിൽ മനോഹരമായ ബംഗ്ലാവുകൾ പണിയുമ്പോൾ ഈ പക്ഷികൾ നൽകുന്ന പാഠം ഓർക്കുന്നത് നല്ലതാണ്. നിങ്ങളുടെ സ്ഥിരവാസം സ്വർഗ്ഗത്തിൽ ആണ് എന്ന് മറക്കാതിരിക്കുക.

7). പക്ഷികളെപറ്റി ഏറ്റവും പ്രധാനമായ കാര്യം പറയാനുള്ളത് അവയുടെ സ്വാതന്ത്ര്യ സ്വഭാവമാണ്. മഴയും വെയിലും കാറ്റും ഇരുട്ടും വെളിച്ചവും ഒന്നും അവയുടെ സ്വതന്ത്ര ജീവിതത്തെ തടസ്സപ്പെടുത്താൻ കാരണം അല്ല. സ്വർഗ്ഗസ്ഥനായ എന്റെ പിതാവ് അവയെ സമൃദ്ധിയായി തീറ്റിപോറ്റുന്നുണ്ട്. അക്കാര്യം വേണ്ടത്ര മനസ്സിലാക്കാതെ നിങ്ങൾ മനുഷ്യർ പക്ഷികളെ വളർത്താൻ എന്ന പേര്പറഞ്ഞു 'കൂട്ടിനകത്ത്"

അടയ്ക്കുന്നത് അവയോട് ചെയ്യുന്ന ക്രൂരതയാണ്. ഞാനൊരിക്കൽ യെരുശലേം ദേവാലയത്തിൽ ചെന്ന് പ്രാവുകളെ കൂട്ടിലിട്ടു വിൽക്കാൻ വെച്ചിരിക്കുന്നത് കണ്ടു, ആ കൂടുകൾ എല്ലാം തുറന്നു വിട്ടു അവയെ സ്വതന്ത്രമാക്കിയ കാര്യം വിശദമായി പിന്നീട് പറയാം. പലപ്പോഴും പക്ഷികളെ വളർത്തുന്നവർ പക്ഷിക്കൂട് മനോഹരമാക്കാൻ ശ്രമിച്ചു പക്ഷികൾക്ക് വേണ്ടത്ര ഭക്ഷണം കൊടുക്കാതെ കഷ്ടപ്പെടുത്തുന്ന കാഴ്ചകളും ഞാൻ കാണാറുണ്ട്. നിങ്ങളുടെ ശരീരമാകുന്ന കൂട്ടിനകത്ത് വസിക്കുന്ന ആത്മാവിനെ പോഷിപ്പിക്കുന്നതിനു പകരം, വെറും മൺകൂടാരമായ നിങ്ങളുടെ ശരീരം മനോഹരമായി സംരക്ഷിക്കുന്നത് കാണുമ്പോൾ എനിക്ക് ദുഃഖം തോന്നാറുണ്ട്. നിങ്ങളും കൂട്ടിലടയ്ക്കപ്പെട്ട പക്ഷികളെപ്പോലെ സാത്താന്റെ കൂട്ടിനകത്ത് കിടക്കുവാൻ വിധിക്കപ്പെട്ട അനുഭവത്തിൽ എത്താറുണ്ട് എന്നു ഞാൻ മനസ്സിലാക്കുന്നു. സാത്തന്റെ കൂട് പൊട്ടിച്ച് നിങ്ങളെ സ്വതന്ത്രരാക്കാൻ ആണ് ഞാൻ വന്നിരിക്കുന്നത് എന്നകാര്യം ഒന്നുകൂടെ നിങ്ങളെ ഓർമ്മിപ്പിക്കട്ടെ. ഞാൻ തന്നെയാണ് സത്യം. ഈ സത്യം നിങ്ങളെ സാക്ഷാൽ സ്വതന്ത്രരാക്കും.(യോഹന്നാൻ 8:32 –36).

### B). പൂക്കളെയും ചെടികളെയും കണ്ട് പഠിക്കുക

(ലൂക്കോസ് 12: 25 –; മത്തായി 6:28–30)

**പക്ഷികളെപറ്റി ചില കാര്യങ്ങൾ പറഞ്ഞതു പോലെ പൂക്കളെ കുറിച്ചും കുറച്ചു കാര്യങ്ങൾ പറയാം.**

1) പൂക്കൾ വിരിയുന്നത് നിങ്ങൾ കണ്ടിട്ടുണ്ടോ? ശാന്തമായി,സൗമ്യമായി, സ്വാഭാവികമായി, ബാഹ്യസമ്മർദം ഒന്നും കൂടാതെ ആണ് പൂക്കൾ വിടരുന്നത്. അവ വിവിധ വർണ്ണങ്ങളിലും വലുപ്പങ്ങളിലും ആകൃതികളിലും കാണപ്പെടുന്നത് സാധാരണമാണെങ്കിലും അപ്രകാരം സൃഷ്ടിച്ച ദൈവത്തിന്റെ അത്ഭുതകരമായ ഭാവനാവിലാസത്തെ നിങ്ങൾക്ക് സങ്കൽപ്പിക്കാൻ ആകുമോ? പൂക്കളുടെ മാത്രമല്ല പ്രപഞ്ചം മുഴുവനും നിറഞ്ഞുനിൽക്കുന്ന പ്രകൃതിസൗന്ദര്യം പൂർണമായ വിധത്തിൽ കാണാനും ആസ്വദിക്കാനും നിങ്ങൾക്ക് കഴിഞ്ഞെന്നു വരികയില്ല. എന്നിരുന്നാലും ഒരുപരിധിവരെ അവയുടെ വിവിധ ഗുണങ്ങളെ മനസ്സിലാക്കാനുള്ള ഗ്രഹണശക്തി നിങ്ങൾക്ക് നൽകിയ ദൈവത്തെ ആരാധിച്ച്, അനുസരിച്ച് മഹത്വപ്പെടുത്തണം. കാണാനും മണക്കാനും രുചിക്കാനും കേൾക്കാനും സ്പർശിക്കാനും

ഒക്കെ ദൈവം നിങ്ങൾക്ക് കഴിവു നൽകി യില്ലായിരുന്നെങ്കിൽ ഈ പ്രപഞ്ചത്തിന്റെ നിലനിൽപ്പുതന്നെ നിങ്ങളെ സംബന്ധിച്ച് അർത്ഥശൂന്യം ആയേനെ. പൂക്കളെകാളും മറ്റെല്ലാ സൃഷ്ടിഗണങ്ങളെകാളും മനുഷ്യരായ നിങ്ങൾ അപ്രകാരം ശ്രേഷ്ഠതയുള്ള വരാകയാൽ, ദൈവപിതാവ് നിങ്ങളെ എത്രയോ അധികമായി കരുതുന്നു എന്ന് ഓർക്കുക.

2) പൂക്കളുടെ സുഗന്ധം നിങ്ങൾ ആസ്വദിക്കാറുണ്ടല്ലോ. അന്തരീക്ഷം മുഴുവൻ നിറഞ്ഞു നിൽക്കുന്ന നറുമണം സ്വീകരിച്ചുകൊണ്ടാണ് ശലഭങ്ങളും പ്രാണികളും പൂക്കൾ സന്ദർശിച്ചു വംശവർദ്ധനവിന് ആവശ്യമായ "പരാഗണം" നടത്തുന്നത്.

ഇത്തരുണത്തിൽ മനുഷ്യരായ നിങ്ങളുടെ വംശവർധനയുടെ മാനദണ്ഡം സുഗന്ധപൂരിതം ആണോ എന്ന് പരിശോധിക്കുക. പലപ്പോഴും മനുഷ്യരുടെ പരാഗണപ്രക്രിയ ദുർഗന്ധം ഉളവാക്കുന്ന മനോഭാവത്തോടെ നടക്കുന്നതിനാൽ നല്ല തലമുറയെ ഉത്പാദിപ്പിക്കുവാൻ കഴിയാതെ പോകുന്നതും ഒരു ദുഃഖയാഥാർത്ഥ്യമാണ്. ദൈവത്തിന്റെ നിർമ്മാണപ്രക്രിയയിൽ വിശുദ്ധിയുടെയും സ്നേഹത്തിന്റെയും മനോഭാവത്തിൽ ഇണചേർന്നതിന്റെ ഫലമായി ജനിക്കുന്ന കുഞ്ഞുങ്ങളിലൂടെ മാത്രമേ നല്ല തലമുറയെ വളർത്തിയെടുക്കുവാൻ നിങ്ങൾക്ക് കഴിയുകയുള്ളൂ. കേവലം ജഡികസുഖത്തിനു വേണ്ടി നിങ്ങൾ ലൈംഗികബന്ധത്തിലേർപ്പെട്ട് ഉണ്ടാകുന്ന തലമുറ വഴിതെറ്റി പോകുന്നു എന്ന തിരിച്ചറിവ് ഉണ്ടാകണം.

3) പൂക്കൾ അലങ്കാരം വർദ്ധിപ്പിക്കുന്നു. കല്യാണമണ്ഡപങ്ങൾ, ആരാധനാലയങ്ങൾ, സ്വീകരണമുറികൾ തുടങ്ങിയവ അലങ്കരിക്കുവാൻ നിങ്ങൾ പൂക്കൾ ഉപയോഗിക്കുന്നതിൽ തെറ്റൊന്നുമില്ല. എന്നാൽ യഥാർത്ഥ പൂക്കൾക്ക് പകരമായി കൃത്രിമമായ പ്ലാസ്റ്റിക് പൂക്കൾ അലങ്കരിച്ച് മനുഷ്യരെ കബളിപ്പിക്കുന്ന രീതി അത്ര നല്ലതല്ല. എല്ലാത്തിന്റെയും വ്യാജനിർമിതമായ അവതരണം പൂക്കളുടെ കാര്യത്തിൽ വലിയ തെറ്റല്ലെങ്കിലും, മനുഷ്യസ്വഭാവത്തിൽ വ്യാജ ഭക്തിയും വ്യാജസ്നേഹവും വ്യാജപ്രമാണങ്ങളും വ്യാജനോട്ടുകളും വ്യാജ ആഭരണങ്ങളും ഒക്കെ ഉപയോഗിക്കുന്ന നിങ്ങളുടെ സ്വഭാവം തീർച്ചയായും ശിക്ഷാർഹം ആകയാൽ അതിൽ നിന്നും ഒഴിഞ്ഞു ഇരിക്കുക.

4) കാലാനുസൃതമായി പുഷ്പിക്കുന്ന സ്വഭാവം നിങ്ങൾക്കും മാതൃകയാക്കാവുന്നതാണ്. ഓരോതരം പുഷ്പങ്ങൾ കാലദേശ പരിസ്ഥിതികൾക്ക് അനുസരിച്ചാണ് വിരിയുന്നത്.അതുപോലെ

നിങ്ങളുടെ പ്രവൃത്തികളും കാലദേശസംസ്കാരങ്ങൾക്ക് അനുസരിച്ച്, ദൈവപ്രമാണങ്ങളെ വിട്ടുകളയാതെ തന്നെ, പ്രകടിപ്പിക്കുവാൻ നിങ്ങൾ പരിശീലിക്കണം. ഓരോരോ സാഹചര്യങ്ങൾക്കനുസരിച്ച് വളർന്ന് പുഷ്ടിക്കുന്നത് പോലെ നിങ്ങളും സാഹചര്യങ്ങൾ കണക്കിലെടുത്ത് പുഷ്ടിക്കാനും ഫലം കായ്ക്കാനും പ്രത്യേകം ശ്രദ്ധിക്കണം. ഞാൻ ഒരിക്കൽ അത്തിവൃക്ഷത്തെ ശപിച്ച് ഉണക്കികളഞ്ഞ കാര്യം നിങ്ങൾ അറിഞ്ഞു കാണും. ഇലകൾ മാത്രമായി ഫലങ്ങളും പൂക്കളും ഇല്ലാതെ മനുഷ്യരെ കപടമായി ആകർഷിക്കുന്ന യഹൂദന്മാരുടെ പരീശമനോഭാവത്തെ ഉണക്കി കളയുന്നതിന്റെ പ്രതീകമായിട്ടാണ് ഞാൻ അപ്രകാരം ചെയ്തത്. (മത്തായി 21:20).

5). ആവശ്യത്തിന് വെള്ളം കിട്ടാതെ വന്നാൽ ചെടികൾ വാടി ഉണങ്ങി പോകും. കാരണം അവയുടെ വേരുകൾ ആഴത്തിൽ ഇറക്കി ദൂരെ നിന്നും ജലം ശേഖരിക്കാനുള്ള കഴിവ് ചെടികൾക്ക് ഇല്ല. അതേസമയം വൻമരങ്ങൾ അവയുടെ ആഴത്തിൽ ഇറങ്ങിച്ചെല്ലുന്ന വേരുകൾ മുഖാന്തരം സ്വയം ജലം കണ്ടെത്തി തായ്ത്തടിക്ക് നൽകുന്നതുകൊണ്ട് ശാഖകൾ വളർന്നു വലുതായി വരുന്നു. ഈ രണ്ടു നിലയിലും, എന്നിൽ നിന്നും ജീവജലം സ്വീകരിച്ച് നിങ്ങൾ പുഷ്ടിക്കുന്നവരും ഫലം പുറപ്പെടുവിക്കുന്നവരും ആയിതീരണം. ചില സാഹചര്യങ്ങളിൽ മറ്റുള്ളവരുടെ സഹായത്താൽ തണലും വളവും വെള്ളവും സ്വീകരിക്കേണ്ടിവരും. അതിനുള്ള വിനയം നിങ്ങൾക്ക് ഉണ്ടാകണം. എങ്കിൽ മാത്രമേ പുഷ്ടിക്കാനും ഫലം പുറപ്പെടുവിക്കാനും നിങ്ങൾക്കു കഴിയൂ. വലിയനിലയിൽ വലിയ ഫലങ്ങൾ പുറപ്പെടുവിക്കുവാൻ നിങ്ങൾ നിയോഗിക്കപ്പെടുമ്പോൾ കൂടുതൽ ആഴത്തിൽ വേരൂന്നി ആവശ്യമായ പോഷകങ്ങൾ ഉള്ള വളവും വെള്ളവും തേടി പോകേണ്ടിവരും. തായ്ത്തടിയോട് ചേർന്നിരിക്കുന്ന ശാഖകൾക്ക് സജീവമായി നിൽക്കാനും പുഷ്ടിക്കാനും ഫലം പുറപ്പെടുവിക്കാനും കഴിയണമെങ്കിൽ താഴെത്തട്ടിൽ നിന്നും ജീവരസം (sap) സ്വീകരിക്കുവാൻ തക്കവിധം സജീവബന്ധം എപ്പോഴും പുലർത്തി കൊണ്ടിരിക്കണം. യഥാർത്ഥ മുന്തിരിചെടി ആകുന്ന എന്നോട് ചേർന്ന്നിൽക്കുന്ന കൊമ്പുകൾ സമൃദ്ധിയായി ഫലം പുറപ്പെടുവിക്കാൻ വേണ്ടി പാപപ്രവൃത്തികൾ ആകുന്ന തടസ്സങ്ങൾ ഒഴിവാക്കി എന്നോടുള്ള സജീവബന്ധത്തിൽ നിങ്ങൾ വസിക്കുക.(യോഹന്നാൻ 15: 1–).

ഞാൻ പക്ഷികളെയും പൂക്കളെയും പറ്റി പറഞ്ഞതിന്റെ സാരം നിങ്ങൾക്ക് മനസ്സിലായി കാണുമല്ലോ അല്ലേ? ഇത്രയും നിസ്സാരമായ സൃഷ്ടിജാലങ്ങളെ ചമയ്ക്കുന്ന സ്വർഗ്ഗപിതാവ് നിങ്ങളെ എത്ര മാത്രം

കരുതലോടെ സൃഷ്ടിച്ച് പരിപാലിക്കുന്നു എന്ന് നിങ്ങൾ ശ്രദ്ധയോടെ തിരിച്ചറിയണം. എന്നിൽ വിശ്വസിക്കാത്ത ജാതികളെപോലെ നിങ്ങൾ യാതൊരു കാര്യത്തെപ്പറ്റിയും ആകുലമനസ്സുള്ളവർ ആകരുത്. എന്തു തിന്നും, എന്തു കുടിക്കും, എന്ത് ഉടുക്കും തുടങ്ങിയ കാര്യങ്ങളെപ്പറ്റി ആശങ്കപ്പെടുന്നു എങ്കിൽ നിങ്ങളും അവിശ്വാസികളുടെ കൂട്ടത്തിൽ എണ്ണപ്പെടും. ഞാൻ ഒരിക്കൽ കൂടി പറയുന്നു" മുൻപേ ദൈവരാജ്യവും നീതിയും അന്വേഷിക്കുവിൻ; അതോടൊപ്പം എല്ലാം നിങ്ങൾക്ക് കിട്ടും. ചെറിയ ആട്ടിൻ കൂട്ടമേ നിങ്ങൾ ഭയപ്പെടരുത്. നിങ്ങളുടെ പിതാവ് രാജ്യം നിങ്ങൾക്ക് നൽകുവാൻ പ്രസാദിച്ചിരിക്കുന്നു.(ലൂക്കോസ് 12: 32 ,33). നിങ്ങൾ ഭയപ്പെടരുത്, ആകുലചിന്തയുള്ളവർ ആകരുത് എന്ന് ഒരിക്കൽ കൂടി ഞാൻ സ്നേഹപൂർവ്വം നിങ്ങളോട് പറയുന്നു. എന്നെ വിശ്വസിച്ച് എന്നോട് ചേർന്ന് വസിക്കുക.

18-10-2020

## അദ്ധ്യായം 34

# നിങ്ങൾക്ക് എന്നെ അനുഗമിക്കുവാൻ മനസ്സുണ്ടോ?

ആകാശ പറവകളെയും വയലിലെ പൂക്കളെയും പറ്റി ഞാൻ പറഞ്ഞ പ്രഭാഷണം പലർക്കും ഇഷ്ടപ്പെട്ടെന്ന് തോന്നുന്നു. അത് കേട്ടവരിൽ ചിലർ എന്റെ ശിഷ്യന്മാർ ആകുവാൻ ആഗ്രഹിക്കുന്നതായി ഞാനറിഞ്ഞു. അവരെപ്പറ്റി കുറച്ചു കാര്യങ്ങൾ പറയാം.

**1) കുറുനരികൾക്ക് മാളമുണ്ട്; എനിക്ക് തലചായ്ക്കാൻ ഇടം ഇല്ല** (മത്തായി 8: 18– 20 ലൂക്കോസ്. 9: 57, 58)

ആദ്യമായി ഒരു യഹൂദറാബി മുന്നോട്ടു വന്ന് എന്റെ ശിഷ്യന്മാരുടെ കൂട്ടംചേർന്ന് പ്രവർത്തിക്കുവാനുള്ള ആഗ്രഹം പ്രകടിപ്പിച്ചു. ശിഷ്യത്വത്തിന്റെ ഉത്തരവാദിത്തങ്ങളെപറ്റി ചിന്തിക്കാതെ കേവലമൊരു പദവിക്ക് വേണ്ടിയാണ് അയാൾ വന്നത് എന്ന് എനിക്ക് മനസ്സിലായി. എന്തെങ്കിലും സ്വന്തം ഗുണം ലഭിക്കുന്നതിനുള്ള വ്യവസ്ഥകൾ വച്ച് മാത്രമേ യഹൂദഗുരുക്കന്മാർ എന്ത് കാര്യവും ചെയ്യാറുള്ളൂ. അവർ പ്രതീക്ഷിച്ച വിധത്തിലുള്ള ജീവിതസാഹചര്യങ്ങൾ ലഭിക്കുന്നില്ലെങ്കിൽ എന്നെ അവർ വിട്ടു പോകുമെന്ന് ഉറപ്പാണ്. നേരത്തെ ഇത്തരക്കാർ പലരും എന്നെ വിട്ടുപോയിട്ടുണ്ട്. ഞാൻ യഹൂദന്മാരുടെ കാഴ്ചപ്പാടിൽ ഈ ലോക സാമ്രാജ്യശക്തികളെ എല്ലാം കീഴടക്കി ഭരിക്കുന്ന ഒരു മഹാ ചക്രവർത്തിയായി തീരും എന്ന പ്രതീക്ഷയിൽ, കുറച്ചുകഴിഞ്ഞ് ലോക പ്രകാരം ഉന്നതപദവിയും പ്രസിദ്ധിയും ലഭിക്കും എന്ന് കരുതി വരുന്നതാണ്. എന്റെ ശിഷ്യൻ എന്ന പദവി ലഭിച്ചാൽ യഹൂദ സമൂഹത്തിൽ കൂടുതൽ ശ്രേഷ്ഠമായ ഭാവി സ്വപ്നം കണ്ടു വന്ന വ്യക്തിയായിരുന്ന അയാൾ എന്നോട് ചോദിച്ചു: "ഗുരുവേ,നീ എവിടെ പോയാലും ഞാൻ നിന്നെ അനുഗമിക്കാം. ഞാൻ ഉടനെ മറുപടി പറഞ്ഞു: "കുറുനരികൾക്ക് കുഴികളും പറവകൾക്ക് കൂടുകളും ഉണ്ട്. മനുഷ്യപുത്രന് തലചായ്ക്കാൻ ഒരിടം പോലുമില്ല"(മത്തായി. 8: 19– 20).

കുറുക്കന്റെ ജീവിതരീതി നിങ്ങൾ ശ്രദ്ധിച്ചിട്ടുണ്ടോ? ഓരോ നേരത്തെ ആഹാരത്തിന് വേണ്ടി മാളങ്ങളിൽ ഒളിച്ചിരുന്ന് കൗശലം പ്രയോഗിച്ച് ഇരയെ പിടിച്ച് തിന്നുന്ന ശീലമാണ് കുറുക്കനുള്ളത്. മറ്റ് മൃഗങ്ങൾ കണ്ടാൽ ഒരു പക്ഷെ അവൻ പിടിച്ച ഇരയെയും ചിലപ്പോൾ അവനെ തന്നെയും പിടിച്ചതിന്നും എന്ന ഭയം എപ്പോഴും കുറുക്കനുണ്ട്. എന്നാലും വിഷമഘട്ടങ്ങളിൽ ഓടിയൊളിക്കാൻ സ്വന്തമായി സുരക്ഷിതമായ കുഴികളും മാളങ്ങളും അവ മുൻകൂട്ടി ഒരുക്കിയിട്ടുണ്ടാകും. എന്റെ കൂടെ വന്നാൽ അപ്രകാരമുള്ള സുരക്ഷ ഒന്നും അയാൾക്ക് ലഭിക്കുകയില്ല എന്ന് വ്യക്തമാക്കാനാണ് കുറുക്കന്റെ കാര്യം ഞാൻ അയാളോട് പറഞ്ഞത്. ഇസ്രായേൽ ഗൃഹത്തിലെ കാണാതെ പോയ ആടുകളെ അന്വേഷിച്ച് അലഞ്ഞുതിരിയുന്ന എന്റെ ജീവിതശൈലിയെപറ്റി ഞാൻ അയാളോട് വിശദമായി പറഞ്ഞു. ആരും സഹായിക്കാനില്ലാതെ പലവിധത്തിൽ തളർന്നു മുറിവേറ്റു കഴിയുന്നവരെ കണ്ടെത്തി അവർക്ക് ശുശ്രൂഷ ചെയ്യുന്ന മനോഭാവം ഒന്നും യഹൂദ പുരോഹിതന്മാർക്കോ പ്രമാണിമാർക്കോ ഉണ്ടായിരുന്നില്ല. അവർക്ക് സ്ഥാനമഹിമ പറഞ്ഞു മറ്റുള്ളവരിൽ നിന്നും ആദരവും ശുശ്രൂഷയും ലഭിക്കണം എന്ന ചിന്ത ഉള്ളവരായിരുന്നു. ഒരുകാരണവശാലും സ്വർഗ്ഗ പിതാവിന്റെ പദ്ധതിയുമായി ചേർന്ന് പോകാൻ അയാൾക്ക് ആവില്ല എന്ന് എനിക്ക് വ്യക്തമായി അറിയാമായിരുന്നു. ഞാൻ യഥാർത്ഥ മഹാപുരോഹിതൻ ആണെങ്കിലും യഹൂദപുരോഹിതവർഗ്ഗം എന്നെ തിരിച്ചറിഞ്ഞില്ല എന്ന കാര്യത്തിൽ എനിക്ക് ഏറെ ദുഃഖമുണ്ട്. തിരുവെഴുത്തുകളിൽ നിറഞ്ഞുനിന്നിരുന്ന "മശിഹാ" ആയ എന്നെ തെറ്റിദ്ധരിച്ചാണ് ഇയാൾ എന്നെ സമീപിച്ചത് എന്നതിനാൽ തന്നെ ഞാൻ അയാളെ മനസ്സുകൊണ്ട് അവഗണിച്ചു. എന്റെ മനോഭാവം മനസ്സിലാക്കി കൊണ്ടാകണം, അല്പം കഴിഞ്ഞു മൗനമായി അയാൾ തിരിച്ചുപോയി.

എന്നെ കേൾക്കുന്ന നിങ്ങളോടും എനിക്ക് പറയാനുള്ളത് ഇതാണ്: ലോകപ്രകാരമുള്ള സംരക്ഷണമോ സ്ഥാനമാനങ്ങളോ ലഭിക്കുമെന്ന പ്രതീക്ഷയാണ് നിങ്ങൾക്കുള്ളത് എങ്കിൽ നിങ്ങൾക്ക് എന്നെ അനുഗമിക്കുവാൻ കഴിയുകയില്ല. എനിക്ക് സ്വന്തമായി ഭൂമിയിൽ ഒന്നും തന്നെ ഇല്ല എന്ന് നിങ്ങൾക്ക് അറിയാമല്ലോ. എനിക്കുള്ള എല്ലാ ബന്ധങ്ങളും എന്റെ സ്വർഗ്ഗപിതാവുമായി ബന്ധമുള്ളവർക്ക് മാത്രം ആയിട്ടുള്ളതാണ്. ലോകം മുഴുവനും എന്നും എന്റേതാണെന്ന് എനിക്ക് അവകാശപ്പെടാമെങ്കിലും ഇവിടെ എനിക്ക് സ്ഥിരമായി വസിക്കുവാൻ ഒരു പാർപ്പിടവും ഇല്ലെന്ന് നിങ്ങൾക്കറിയാം. എന്റെ മരണശേഷം മൃതദേഹം അടക്കുവാൻ ഒരു കല്ലറപോലും മറ്റൊരാളുടെ താൽക്കാലിക ദാനം ആയിരുന്നല്ലോ.

## 2) എന്റെ അപ്പനെ അടക്കം ചെയ്യുവാൻ അനുവദിക്കണം

(മത്തായി 8:21,22; ലൂക്കോസ് 9: 59 –60)

എന്നെ അനുഗമിച്ചവരിൽ എല്ലാ തരത്തിൽപെട്ട ആളുകൾ ഉണ്ടായിരുന്നു. ഇപ്പോൾ ഞാൻ പരിചയപ്പെടുത്തുന്ന വ്യക്തി ഒരു നല്ല യഹൂദൻ ആയിരുന്നു. ദൈവകല്പനകൾ ശരിയായി പാലിച്ച് ദൈവത്തെ പ്രസാദിപ്പിച്ചു ജീവിക്കുവാൻ ആഗ്രഹമുള്ളവൻ ആയിരുന്നു. അവന്റെ അമ്മ മരിച്ചുപോയി. അവൻ ഏകമകൻ ആയതിനാൽ പ്രായമായി രോഗശയ്യയിൽ കഴിയുന്ന പിതാവിനെ ഏറെ കരുതി ശുശ്രൂഷിക്കുന്നവൻ തന്നെ ആയിരുന്നു. ദീർഘായുസ്സ് പ്രതീക്ഷിച്ച് മാതാപിതാക്കളെ സംരക്ഷിക്കുന്നതിൽ വളരെ ശ്രദ്ധാലുവായിരുന്നു. അയാളുടെ പിതാവിനു മരിക്കത്തക്ക രോഗം ഒന്നും ഇല്ലായിരുന്നെങ്കിലും എപ്പോഴും മരണത്തെപറ്റി ഭയം ഉള്ളതായി ആ മകൻ എന്നോട് പറഞ്ഞു. എന്റെ പ്രസംഗം കേൾക്കാൻ വരുമ്പോൾ പോലും "നീ തിരിച്ചു വരുന്നതിനു മുൻപ് ഞാൻ മരിച്ചു പോകും"എന്ന് പറഞ്ഞാണ് അപ്പൻ അനുവാദം കൊടുത്തത് അത്രേ. എന്തായാലും എന്റെ വചനങ്ങൾ അവനെ സ്പർശിച്ചതായി എനിക്ക് മനസ്സിലായി."എന്നെ അനുഗമിക്കുക" എന്ന് ഞാൻ അവനോട് പറഞ്ഞതിന്റെ മറുപടി ആയിട്ടാണ് ഈ കാര്യങ്ങളൊക്കെ അവൻ എന്നോട് പറഞ്ഞത്. അവൻ തുടർന്നു പറഞ്ഞു:" അടുത്ത വർഷം ഈ സമയത്ത് ഞാൻ കാണില്ല"എന്ന് എപ്പോഴും പറഞ്ഞു കൊണ്ടിരുന്ന അപ്പനെ ഒറ്റക്കാക്കി ഞാൻ എങ്ങനെയാണ് നിന്നെ അനുഗമിക്കുന്നത്?എന്റെ അപ്പൻ മരിച്ചു കഴിഞ്ഞു കുഴിച്ചിട്ട ശേഷം ഞാൻ നിന്നെ അനുഗമിക്കാം."

അവൻ പറഞ്ഞത് ലോകപ്രകാരം ചിന്തിക്കുമ്പോൾ വളരെ ശരിയാണ്. മാതാപിതാക്കളെ പ്രത്യേകിച്ചും പ്രായാധിക്യത്തിൽ ശുശ്രൂഷിക്കുന്നത് മക്കളുടെ കടമ തന്നെയാണ്. ഇന്ന് ഭൂരിഭാഗം മക്കളും പ്രായമായ മാതാപിതാക്കളെ വേണ്ടവിധം കരുതലോടെ ശുശ്രൂഷിക്കുന്നില്ല എന്നത് സത്യമാണ്. ശുശ്രൂഷിക്കുവാൻ ആരെയെങ്കിലും ശമ്പളം കൊടുത്ത് ഏൽപ്പിക്കുകയോ, അല്ലെങ്കിൽ ഏതെങ്കിലും വൃദ്ധാസദനത്തിൽ പാർപ്പിക്കുകയോ ചെയ്യുന്നു. ഓരോ സാഹചര്യങ്ങളിൽ അപ്രകാരം ചെയ്യേണ്ടിവരുന്നത് തെറ്റാണെന്നും പറയുന്നില്ല. എന്നാലും മാനസികമായി സംതൃപ്തി നൽകുന്ന സമീപനം നൽകാതെ പണം കൊടുത്ത് യാന്ത്രികമായി മാതാപിതാക്കളെ സംരക്ഷിക്കുന്നു എന്ന് മനുഷ്യരെ ബോധ്യപ്പെടുത്തുന്ന രീതി ഒരിക്കലും ശരിയല്ല. കുഞ്ഞുനാൾ

മുതൽവളർത്തിവലുതാക്കിയതിന്റെനന്ദിയുംസ്നേഹവുംമാതാപിതാക്കൾക്ക് തിരിച്ചുകൊടുക്കാനും അവരിൽനിന്ന് അനുഗ്രഹങ്ങൾ ലഭിക്കാനുമുള്ള അവസരമാണ് അവരുടെ വാർദ്ധാക്യകാലം സന്തോഷകരമായി തീർക്കുന്നതിലൂടെ മക്കൾക്ക് ലഭിക്കുന്നത് എന്ന് എല്ലാ മക്കളും ഓർത്ത് പെരുമാറണം.

എന്നാൽ ദൈവം വിളിച്ചു എന്ന് ബോധ്യം ഉള്ളവർ ആ വിളികേട്ട് അനുസരിക്കാൻ ആഗ്രഹിച്ച് അനുഗമിക്കുന്നു എങ്കിൽ അത് ഒരിക്കലും മാതാപിതാക്കളെ അവഗണിക്കുന്നതായി കണക്കാക്കേണ്ടതില്ല. കാരണം എന്നെ അനുഗമിക്കുവാൻ ആഗ്രഹിച്ചു വരുന്നവർ സകലവും ഉപേക്ഷിക്കുന്ന കൂട്ടത്തിൽ മാതാപിതാക്കളെ കൂടി ഉപേക്ഷിക്കേണ്ടിവരും. എന്നാൽ നിങ്ങൾ ഓർക്കുക, അങ്ങനെയുള്ള മാതാപിതാക്കളെ സംരക്ഷിക്കുന്ന കാര്യം ഞാൻ തന്നെ നേരിട്ട് ഏറ്റെടുത്തു, മക്കൾ ശുശ്രൂഷിക്കുന്നതിനേക്കാൾ നല്ല നിലയിൽ സംരക്ഷിക്കുവാൻ വേണ്ട ക്രമീകരണം ഞാൻ ചെയ്യും എന്ന് നിങ്ങൾ അറിയുക. എന്റെ അനുയായികളായി പിന്തുടർന്ന് ആത്മാർത്ഥമായി എന്നെ അനുസരിച്ച് ജീവിക്കുന്ന ആരുടെയെങ്കിലും മാതാപിതാക്കൾ നിരാലംബരായി കഷ്ടപ്പെടുന്നത് നിങ്ങൾ കണ്ടിട്ടുണ്ടോ?

ഞാൻ അയാളോട് പറഞ്ഞു: " മരിച്ചവർ തങ്ങളുടെ മരിച്ചവരെ കുഴിച്ചിടട്ടെ, നീയോ പോയി ദൈവരാജ്യം അറിയിക്ക."(ലൂക്കോ.9:60). അവൻ ആവശ്യപ്പെട്ടതനുസരിച്ച് ഞാൻ അവനെ വീട്ടിലേക്ക് തിരിച്ചയിച്ചിരുന്നെങ്കിൽ ഒരുപക്ഷേ അവനെ എന്റെ കൂടെ ശിഷ്യനായി പ്രവർത്തിക്കാൻ കഴിയില്ലെന്ന് എനിക്ക് അറിയാമായിരുന്നു, കാരണം എന്റെ ഈ ലോകജീവിതം ഇനി ഏതാനും മാസങ്ങൾ മാത്രമേ ഉണ്ടായിരുന്നുള്ളൂ. അവന്റെ പിതാവു മരിക്കുന്നതിനു മുൻപ് ഞാൻ ഈ ലോകത്തിൽ നിന്നും തിരിച്ചു പോകും. അതു കൊണ്ടാണ് ഞാൻ അന്ന് അങ്ങനെ പറഞ്ഞത്.

മരിച്ചവർ എങ്ങനെ മരിച്ചവരെ കുഴിച്ചിടും എന്ന് നിങ്ങൾ ചോദിച്ചേക്കാം. ദൈവഇഷ്ടത്തെ മറികടന്ന്, മാറ്റിവച്ച് സ്വന്തം ഇഷ്ടങ്ങളും താൽപര്യങ്ങളും പ്രധാനം എന്ന് കരുതി മുൻഗണന നൽകുന്നവർ പാപത്തിൽ അകപ്പെട്ട് "ആത്മീയമരണം" പ്രാപിക്കും എന്ന് അറിയുക.(റോമ 6:23). അങ്ങനെ മൃത അവസ്ഥയിൽ കഴിയുന്നവർ ശരീരപ്രകാരമുള്ള മരണത്തെ ഭയപ്പെട്ടു ജീവിക്കുന്നതായി നിങ്ങൾക്ക് കാണാം. ശാരീരിക മരണം യഥാർത്ഥത്തിൽ ദീർഘമായ ഉറക്കം

മാത്രമാണ്. അപ്രകാരം നിദ്രപ്രാപിച്ച പലരെയും ഞാൻ ഉണർത്തിയിട്ടുണ്ട് എന്ന കാര്യം നിങ്ങൾക്ക് അറിയാമല്ലോ. എന്നാൽ പാപം മൂലം നിങ്ങൾക്ക് സംഭവിക്കുന്ന "ആത്മീയ മരണ"മാണ് ഏറ്റവും ഭയാനകം. ശരീരപ്രകാരം ജീവൻ ഉണ്ടെന്ന് കരുതുന്ന നിങ്ങൾ ആത്മീയമായി മരിക്കാതെ ഇരിക്കുവാനും നിത്യമായ ജീവനിൽ പ്രവേശിക്കുവാനുമുള്ള ജീവന്റെ സന്ദേശമാണ് ഞാൻ നിങ്ങൾക്ക് നൽകുന്നത്. അത് മനസ്സിലാക്കി എന്നെ അനുഗമിച്ചവർ എല്ലാം സ്വന്തം ശരീരത്തെ പീഡനത്തിനും മരണത്തിനും വിട്ടു കൊടുക്കാൻ മടിയില്ലാത്ത വിശ്വാസ വീരൻമാരാണ്. ആ കൂട്ടത്തിൽ നിങ്ങളും ചേർന്നു വരുമ്പോഴാണ് എന്റെ യഥാർത്ഥ ശിഷ്യന്മാരായി തീരുന്നത്. കുറെ കാര്യങ്ങൾ മറ്റുള്ളവരോട് പറഞ്ഞ് അറിയിക്കുന്നതിൽ വലിയ പ്രയോജനമൊന്നുമില്ല. പഴയനിയമകാലത്ത് പ്രവാചകന്മാർ മുഖാന്തരം അങ്ങനെ കുറെ കാര്യങ്ങൾ പറയാൻ ശ്രമിച്ചെങ്കിലും അത് വിജയിച്ചില്ല. അതുകൊണ്ടാണ് ഞാൻ തന്നെ ശരീരം എടുത്ത് ജീവിതത്തിൽ കൂടെ കാണിച്ചു തരുവാൻ ഞാൻ സ്വർഗ്ഗം വിട്ട് ഇറങ്ങി വന്നത്. നിങ്ങളുടെ വിശ്വാസം പ്രവൃത്തിയിൽ കൂടി ജീവിച്ചു കാണിക്കുകയാണ് വേണ്ടത്. അതിനുവേണ്ടിയാണ് ഈ ലോകജീവിതം സ്വയം സ്വീകരിച്ച് നിങ്ങൾക്ക് ഞാൻ മാതൃക കാണിച്ചു തന്നത്.

ഞാൻ പറഞ്ഞത് അയാൾ കേട്ടു, വീട്ടിൽ പോയി പിതാവിനെ ശുശ്രൂഷിച്ചു കാണും എന്ന് തോന്നുന്നു. എന്നെക്കാൾ കൂടുതൽ പിതാവിനോടുള്ള അവന്റെ സ്നേഹം ലൗകികമായ രീതിയിൽ ചിന്തിക്കുമ്പോൾ തെറ്റാണെന്ന് പറയുന്നില്ല. കുടുംബക്കാരുടെയും ചർച്ചക്കാരുടെയും യഹൂദ പ്രമാണിമാരുടെയും സമുദായ ആചാരങ്ങളുടെയും മുൻപിൽ നല്ലവനായി ജീവിക്കണമെന്ന അവന്റെ ആഗ്രഹം മുഴുവനായി തെറ്റാണെന്ന് പറഞ്ഞ് ഞാനവനെ കുറ്റപ്പെടുത്തുന്നില്ല. നിങ്ങളും എന്നെ അനുഗമിക്കണമെന്ന ഉത്തമ ആഗ്രഹത്തോടെ ലോകപ്രകാരം ചെയ്യുന്ന അത്യാവശ്യ കാര്യങ്ങൾ ഞാൻ നന്മയായി കണക്കിട്ടു നിങ്ങളെ ദൈവരാജ്യത്തിന് അവകാശികൾ ആക്കി തീർക്കും എന്ന പ്രത്യാശയിൽ ജീവിക്കുക. നിങ്ങളുടെ ബാഹ്യമായ പ്രവൃത്തികളെകാൾ നിങ്ങളുടെ ആന്തരിക മനോഭാവമാണ് അഥവാ ഉദ്ദേശശുദ്ധിയാണ് ഞാൻ പരിശോധിച്ച് വിലയിരുത്തുന്നത്.

### 3) വീട്ടുകാരോട് അനുവാദം ചോദിക്കുന്ന ആൾ

(ലൂക്കോസ് 9: 61– 62).

മൂന്നാമത് എന്നെ അനുഗമിക്കുവാൻ വന്ന ഇയാൾ, വീട്ടിലെ ഇളയ ഓമനപുത്രൻ ആയിരുന്നു.ചെറുപ്പത്തിന്റെ ആവേശത്തിൽ എന്റെ അത്ഭുതപ്രവൃത്തികൾ ഒക്കെ കണ്ടു വീരാരാധനമൂലം എന്നെ അനുഗമിക്കുവാൻ ആഗ്രഹിച്ചതാണ് എന്ന് ഒറ്റ നോട്ടത്തിൽ തന്നെ എനിക്ക് മനസ്സിലായി. അവനെ ഞാൻ സ്വീകരിക്കുന്നതിന് അവൻ വെച്ച വ്യവസ്ഥ തന്നെ, വീട്ടുകാരോട് അനുവാദം വാങ്ങിയ ശേഷം ശിഷ്യത്വം സ്വീകരിക്കുവാൻ വരാം എന്നായിരുന്നു. വീട്ടുകാരോട് അനുവാദം ചോദിച്ചാൽ അവർ അവനെ ഒരിക്കലും അനുവദിക്കാത്ത വിധം അവൻ അവരുടെ വാത്സല്യഭാജനമായിരുന്നു. അഥവാ അവൻ എങ്ങനെയും എന്റെ ശിഷ്യന്മാരുടെ കൂടെ കൂടിയാലും എപ്പോഴും വീട്ടുകാരെ ഓർത്ത് കൊണ്ടിരിക്കുന്ന സ്വഭാവം(Home Sickness) അവനുണ്ടാകും. അതുകൊണ്ട് ഞാൻ അവനെ അവന്റെ താൽപര്യത്തിന് വീട്ടിലേക്ക് പറഞ്ഞു വിടാൻ തീരുമാനിച്ചു. അവനെ വളർത്തി വലുതാക്കിയ വീട്ടുകാരുടെ അനുവാദം ചോദിക്കണമെന്ന അവന്റെ ആഗ്രഹം ലോകപ്രകാരം ചിന്തിക്കുമ്പോൾ തെറ്റുള്ളത് ആയിരുന്നില്ല. ഇപ്രകാരം ഒരു സന്ദർഭം പഴയനിയമത്തിൽ കാണുന്നുണ്ട്. ഏലിയാ പ്രവാചകൻ തന്റെ പിൻഗാമിയായ എലീശായെ അഭിഷേകം ചെയ്യാൻ ഒരുങ്ങിയപ്പോൾ എലിശ ഇപ്രകാരം മാതാപിതാക്കളോട് അനുവാദം വാങ്ങിക്കാൻ പോകുന്നതും അതുകഴിഞ്ഞ് തിരിച്ചുവന്നശേഷം അഭിഷിക്തനായി ഏലിയാ വിന്റെ പിൻഗാമിയായി പ്രവർത്തിക്കുന്നതും തിരുവെഴുത്തിൽ കാണുന്നുണ്ട്.(1രാജ. 19: 20)

ഞാൻ ആ ചെറുപ്പക്കാരനോട് പറഞ്ഞു: " കലപ്പക്ക് കൈവെച്ച് പിറകോട്ട് നോക്കുന്നവൻ ആരും ദൈവരാജ്യത്തിന് കൊള്ളാവുന്നവനല്ല."(ലൂക്കോസ് 9:62). അവൻ അത് കേട്ട് മുഖം കുനിച്ച് നടന്നു പോയി.

ദൈവരാജ്യ പ്രവർത്തനം ഒരു കൃഷിക്കാരനുമായി ചേർന്ന് പോകുന്നതാണ്. കലപ്പ ഉണ്ടാക്കുന്ന ചാലുകളിൽ ആണ് വിത്ത് പാകുന്നത്. ആദ്യത്തെ ചാലുകീറി കൃഷി തുടങ്ങുന്ന കാര്യത്തിൽ ശ്രദ്ധ തെറ്റിയാൽ ചാലുകൾ വളഞ്ഞും തിരിഞ്ഞും പോയി കൃഷിയുടെ തുടർന്നുവരുന്ന എല്ലാ ഘട്ടങ്ങളും പ്രതിസന്ധികൾ നിറഞ്ഞതായിരിക്കും. അതുപോലെ,സുവിശേഷ വയലിൽ ദൈവരാജ്യപ്രവർത്തനങ്ങൾ ആരംഭംമുതൽ തന്നെ വളരെ ശ്രദ്ധയോടെ, ഏകാഗ്രതയോടെ, ഉത്സാഹത്തോടെ, കൃത്യതയോടെ നടത്തുന്നതാണ് നല്ലത്. ഇക്കാര്യത്തിൽ പിന്തിരിഞ്ഞു നോക്കുന്ന മനോഭാവം ഉണ്ടായാൽ കൃഷി മുഴുവനും പരാജയപ്പെടും. നിങ്ങളുടെ

വ്യക്തിപരമായ ജീവിതത്തിലും ഈ പ്രമാണം നിങ്ങൾ ഗൗരവമായി സൂക്ഷിക്കണം. പിൻമാറ്റത്തിന്റെ അനുഭവം പലതരം വീഴ്ചകൾക്ക് കാരണമാകും എന്ന് അറിയുക. നിങ്ങളെല്ലാവരും ദൈവത്തിന്റെ മുന്തിരിത്തോപ്പിൽ ശുഷ്കാന്തിയോടെ വേല ചെയ്തു നൂറുമേനി വിളവ് ഉണ്ടാക്കുന്നവർ ആകുവാൻ ഉത്സാഹിക്കുക. എന്റെ സുഖം ഏറ്റെടുത്തു ഞാൻ ആരംഭിച്ച കൃഷി എന്നോടൊപ്പം തുടരുവാൻ നിങ്ങളെയും ഞാൻ ക്ഷണിക്കുന്നു. മേൽപ്പറഞ്ഞ ആളുകൾ ഉന്നയിച്ച ഒഴികഴിവുകൾ പറയാതെ, ഉത്തമബോധ്യത്തോടെ വിശ്വാസപൂർവ്വം എന്നെ അനുഗമിക്കുക. ഞാൻ നിങ്ങളോടൊപ്പം ഉണ്ട്, ലോകാവസാനത്തോളം വരെ. നിങ്ങളും എന്നോടൊപ്പം ഉണ്ടാകുമല്ലോ അല്ലേ?

19–10–2020

## അദ്ധ്യായം 35

# വിതയ്ക്കുന്നവൻ വിതയ്ക്കുവാൻ പുറപ്പെട്ടു

**(മത്തായി 13: 1 –9 ,18 –23; മാർക്കോസ് 4: 1 –9; ലൂക്കോസ്. 8:4 –8)**

കൃഷി ചെയ്യുമ്പോൾ ശ്രദ്ധിക്കേണ്ട കാര്യങ്ങളെ പറ്റി ആണല്ലോ ഞാൻ നിങ്ങളോട് പറഞ്ഞുകൊണ്ടിരുന്നത്. അശ്രദ്ധയോടെ നിലം ഒരുക്കുമ്പോൾ ഉണ്ടാവുന്ന വീഴ്ചകൾ, തുടർന്നുള്ള വിതയേയും ദോഷമായി ബാധിക്കും. വിതയ്ക്കുമ്പോൾ ശ്രദ്ധിക്കേണ്ട ചില പ്രധാനകാര്യങ്ങളെപ്പറ്റി ഇന്ന് നിങ്ങളോട് പറയാം. തിരുവെഴുത്തുകൾ നിങ്ങൾ പരിശോധിച്ചാൽ വിതയും കൊയ്ത്തും സംബന്ധിച്ച് നിരവധി വിവരണങ്ങൾ നിങ്ങൾക്ക്കാണാം."കണ്ണുനീരോടെ വിതയ്ക്കുന്നവൻ ആർപ്പോടെ കൊയ്യും"(സങ്കീർ 126:5,6. മറ്റ് വേദഭാഗങ്ങളും കാണുക. യശയ്യ.55: 10 –13; യിരമ്യ:27 –34; ഹോശയ. 2: 21– 23; യോവേൽ 3: 12– 14). യഹൂദന്മാരുടെ അനുദിന ജീവിതത്തിലെ പ്രധാന കാര്യമായിരുന്നു കൃഷിയും വിളവെടുപ്പും. ഇന്നും ഇസ്രായേൽ രാജ്യം കൃഷിയിൽ മികച്ച് നിൽക്കുന്നതും നിങ്ങൾ ശ്രദ്ധിച്ചു കാണും.

വിതയ്ക്കുന്നവന്റെ ഉപമ അന്ന് ഞാൻ യഹൂദന്മാരുടെ കൂട്ടത്തിൽ പറഞ്ഞപ്പോൾ സന്തോഷം അവരുടെ മുഖങ്ങളിൽ നിറഞ്ഞുനിന്നിരുന്നത് ഞാൻ ഇപ്പോഴും ഓർക്കുന്നു. മനുഷ്യപുത്രൻ എന്ന നിലയിൽ ഞാൻ തന്നെയാണ് ഉത്തമ വിതക്കാരൻ. എന്നാൽ നിങ്ങളോരോരുത്തരും എന്നെപ്പോലെ ശ്രദ്ധയോടെ കൃഷി ചെയ്യുന്നവർ ആകുവാൻ വേണ്ടി ആണ് ഞാൻ ഈ ഉപമ വിശദമായി വ്യാഖ്യാനിച്ച് പഠിപ്പിക്കുന്നത്. എന്നെ കേട്ട അനേകർ ഇതിന്റെ പൊരുൾ ഗ്രഹിച്ച് ഫലപ്രദമായി ദൈവരാജ്യ വയലിൽ പ്രവർത്തിച്ചതിന്റെ ഫലമായിട്ടാണ് എന്റെ സഭ ഇത്രയും വളർന്ന് ഇന്നും ഭൂമിയിൽ നിലനിൽക്കുന്നത്.

എന്റെ ഈ ഉപമ മനസ്സിലാക്കാൻ ശ്രമിക്കുന്ന നിങ്ങൾക്കും വലിയ ഉത്തരവാദിത്വം ആണ് ഉള്ളത്. കാരണം, വചനം ജഡമെടുത്ത് നിങ്ങളുടെ ഇടയിൽ ഞാൻ ജീവിച്ചു കാണിച്ചത് പോലെ,ഞാൻ പറയുന്ന വചനങ്ങൾ നിങ്ങളുടെ ഹൃദയത്തിൽ വസിച്ചു നിങ്ങളുടെ സാഹചര്യത്തിൽ

നിങ്ങളെ കാണുന്നവർക്ക് വായിക്കാവുന്ന വചനമായി നിങ്ങൾ ആയിതീരണം എന്നാണ് എന്റെ ആഗ്രഹം. അതിനു വേണ്ടിയാണ് ഞാൻ ഈ കാര്യങ്ങളൊക്കെ നിങ്ങളെ വിശദമായി പഠിപ്പിക്കുന്നത്. നിങ്ങളുടെ വാക്കുകളേക്കാൾ വിശ്വാസത്തോടെ പ്രമാണങ്ങൾ അതനുസരിച്ചുള്ള നിങ്ങളുടെ പ്രവർത്തികളിലൂടെ ആണ് നിങ്ങൾ എന്റെ ജീവിതത്തിന് സാക്ഷികൾ ആകേണ്ടത്. ഇന്ന് പലരും സാക്ഷ്യം പറയാറുണ്ട്, പക്ഷേ അതനുസരിച്ച് ജീവിക്കുവാൻ കഴിയാത്തതിനാൽ അങ്ങനെയുള്ളവരുടെ ക്രിസ്തീയസാക്ഷ്യം പരാജയപ്പെടുക മാത്രമല്ല വിപരീതഫലം ഉളവാക്കുകയും ചെയ്യുന്നുണ്ട്. നിങ്ങൾ ഈ കാര്യത്തിൽ കുറേക്കൂടി സത്യസന്ധമായും ഉത്തരവാദിത്വത്തോടെയും പ്രവർത്തിക്കണം. അത് സംബന്ധിച്ച് കുറെ കാര്യങ്ങൾ മറ്റൊരവസരത്തിൽ ഞാൻ പറഞ്ഞു തരാം.

ഇവിടെ വിതയ്ക്കുന്നവന്റെ ഉപമയിൽ നാലുതരം മനുഷ്യരെ ഞാൻ പരിചയപ്പെടുത്താം. നിങ്ങൾ ഏത് വിഭാഗത്തിൽ പെടുന്നവരാണ് എന്ന് ആദ്യം സ്വയം വിലയിരുത്തണം. ആവശ്യമായ നിലയിൽ തിരുത്തലുകൾ വരുത്തി,നല്ല നിലമായി നിങ്ങളുടെ മനസ്സാകുന്ന മണ്ണ് ഒരുക്കുക എന്നത് വളരെ പ്രധാനമാണ്. നിങ്ങളുടെ മനസ്സ് വേണ്ടത്ര ഒരുക്കാതെയാണ് നിങ്ങൾ വിതയ്ക്കുന്നതെങ്കിൽ പ്രയോജനമില്ലാതെ പോകും എന്ന് അറിയാമല്ലോ. നല്ല വിത്ത് എത്ര ശ്രദ്ധയോടെ കൃഷിക്കാരൻ വിതച്ചാലും നല്ല നിലത്തുവീണു വളരുവാൻ ഇടയാകുന്നില്ല എങ്കിൽ യാതൊരു പ്രയോജനവുമില്ല എന്ന് അറിയുക. നല്ല മണ്ണിൽ വളർന്നു തുടങ്ങിയാലും അലസത ബാധിച്ചാൽ സാത്താൻ നല്ല മണ്ണിൽ വിളയോടൊപ്പം കളയുടെ വിത്തുകൾ മുളപ്പിച്ച്, കളകൾ വിളകളെ തിരിച്ചറിയാത്തവിധം മൂടികളയുന്ന അനുഭവം ഉണ്ടാകും. അത് മാത്രമല്ല സാത്താൻ വളർത്തിയ കളയാണ് യഥാർത്ഥ വിള എന്ന് കാണുന്നവർ തെറ്റിദ്ധരിച്ചു സന്തോഷിച്ച് പ്രോത്സാഹിപ്പിക്കുവാൻ ഇടയാക്കുകയും ചെയ്യും. ഇന്ന് സുവിശേഷ വയൽ പ്രദേശങ്ങളിൽ അധികവും കണ്ടുവരുന്നത് സാത്താൻ വിതച്ചു വളർത്തിയ കളകൾ ആണെന്ന് ഞാൻ മനസ്സിലാക്കുന്നു. ആകയാൽ എന്റെ പ്രിയശിഷ്യന്മാരായ നിങ്ങൾക്കും അപ്രകാരം ചതി ഏൽക്കാതിരിക്കാൻ ശ്രദ്ധയോടെ ഞാൻ പറയുന്നത് കേട്ട് വിശ്വസിച്ചു അനുസരിച്ച് പ്രവർത്തിക്കുക.

ഇനിയും ഞാൻ പറഞ്ഞ ഉപമയിലേക്ക് ശ്രദ്ധിക്കാം. നാലുതരം ആളുകളുടെ ജീവിതവും ആയിട്ടാണ് നിങ്ങൾക്ക് ഇടപെടേണ്ടി വരുന്നത്.

## 1) "വഴിയരികിലെ ആളുകൾ"

"വിതയ്ക്കുമ്പോൾ ചിലത് വഴിയരുകിൽ വീണു. പറവകൾ വന്നു അത് തിന്നുകളഞ്ഞു".(മത്താ.13:4).

**അന്നത്തെ എന്റെ വ്യാഖ്യാനം.**

"ഒരുത്തൻ രാജ്യത്തിന്റെ ഉപമ കേട്ടിട്ട് ഗ്രഹിക്കാഞ്ഞാൽ ദുഷ്ടൻ വന്ന് അവന്റെ ഹൃദയത്തിൽ വിതക്കപ്പെട്ടത് എടുത്തുകളയുന്നു. ഇതത്രേ വഴിയരികെ വിതക്കപ്പെട്ടത്. (മത്തായി.13:19).

അന്ന് എന്റെ ശിഷ്യന്മാരോട് ചുരുക്കമായി വ്യാഖ്യാനിച്ച് പറഞ്ഞത് ഇപ്പോൾ നിങ്ങളോട് കുറച്ചുകൂടി വ്യക്തമായി പറഞ്ഞു തരാം. ചിലതരം ആളുകൾ ഇങ്ങനെയാണ്. അവർ വഴിയരികിൽ ഇരുന്ന് കാഴ്ചകൾ കണ്ട് ആസ്വദിക്കുവാൻ ആണ് ഇഷ്ടപ്പെടുന്നത്. ആധുനിക കാലത്തെ ഇൻറർനെറ്റ്ഉൾപ്പെടെയുള്ളസാമൂഹ്യമാധ്യമങ്ങളുംപ്രസിദ്ധീകരണങ്ങളും ക്രിയാത്മകമായി ഉപയോഗിക്കുന്നതിനുപകരം, കേവലം ഉപരിപ്ലവമായ പരിപാടികളിലൂടെ മനസ്സ് മലിനമാകുന്ന സാഹചര്യം നിലനിൽക്കുന്നു. മുറിക്കുള്ളിൽ ഇരുന്ന് ശ്രദ്ധയോടെ ദൈവവചനം കേട്ട് ഗ്രഹിക്കുവാൻ അവർക്ക് താൽപര്യമില്ല. വഴിയരികിലെ കോലാഹലങ്ങൾക്കും കാഴ്ചകൾക്കുമിടയിൽ തന്നെ വചനം കേൾക്കുവാൻ ശ്രമിക്കുമെങ്കിലും, ചെവിയിൽ കൂടി മാത്രം കേട്ട് മനസ്സിൽ ഗ്രഹിക്കുവാൻ ഇഷ്ടപ്പെട്ടാത്തവർ ആയിത്തീർന്നവരാണ് ഇത്തരക്കാർ. ചില കാര്യങ്ങൾ ഇഷ്ടപ്പെട്ട് പരിശീലിച്ചാൽ അത് ആദ്യം അവരുടെ ജീവിതരീതി ആയിത്തീരും, പിന്നീട് അത് അവരുടെ സ്വഭാവമായി മാറും. അങ്ങനെയുള്ളവരോട് വേദമോതിയിട്ട് വലിയ പ്രയോജനവും ഉണ്ടാവില്ല. നിങ്ങളുടെ മുത്തുകളെ പന്നികളുടെ മുൻപിൽ ഇട്ടു കൊടുക്കരുത് എന്ന് ഞാൻ നിങ്ങളോട് പറഞ്ഞത് ഇത്തരക്കാരെ കൂടി ഓർത്തിട്ടാണ്. അവരെ കുറ്റപ്പെടുത്തിയിട്ട് കാര്യമില്ല. ബോധപൂർവം പിശാചിനു കാതും കണ്ണും മനസ്സും തുറന്നു കൊടുക്കുന്നവർ വഴിയരികിൽ തന്നെ ഇരിക്കുന്നിടത്തോളം അവർക്ക് ദൈവരാജ്യ മർമങ്ങൾ ഗ്രഹിക്കുവാനും അതനുസരിച്ച് ജീവിക്കുവാനും കഴിയാതെ പോകുന്നതിൽ എനിക്ക് ഏറെ ദുഃഖവും സഹതാപവും ഉണ്ട്. എന്നെങ്കിലും ഒരു ദിവസം അവർ സുബോധമുള്ളവർ ആയിതീരാൻ നമുക്ക് കൂട്ടായി പരിശ്രമിക്കാം. അവരെയും പരിശുദ്ധാത്മാവിനെ അയച്ച് എങ്കലേക്ക് തിരിച്ചു വരുത്തണം എന്ന് തന്നെയാണ് ഞാൻ ആഗ്രഹിക്കുന്നത്. നിങ്ങളും അങ്ങനെ തന്നെ കരുതി അവരോട് സ്നേഹമായി ഇടപെടണം. നിങ്ങളുടെ മാതൃകാജീവിതം കണ്ട് ഒരുനാൾ

അവരും ദൈവരാജ്യത്തിൽ പ്രവേശിക്കും എന്ന് തന്നെയാണ് ഞാൻ പ്രതീക്ഷിക്കുന്നത്. ന്യായവിധി നാളിൽ" ഞങ്ങളോട് ആരും വേണ്ട വിധം ജീവിതമാതൃക കാണിച്ചില്ല" എന്ന് പറഞ്ഞു സ്വയം ന്യായീകരിക്കാൻ അവർക്ക് അവസരം ഉണ്ടാക്കരുത്. അവരുടെ ഹൃദയം കഠിനമായി പോയത് ഒരുപക്ഷേ ആരും വേണ്ടവിധത്തിൽ ഉഴുതുമറിക്കാനോ വെള്ളം നൽകാനോ ശ്രമിച്ചു കാണുകയില്ല. അത് കൊണ്ടായിരിക്കാം അവർ ഇങ്ങനെ ജീവിക്കുന്നത്. പൈശാചിക സ്വാധീനത്തിലാണ് എന്ന് പോലും തിരിച്ചറിയാനാകാത്ത വിധം ഈ ലോകത്തിന്റെ ദൈവമായ സാത്താൻ അവരുടെ മനസ്സ് കുരുടാക്കി കളഞ്ഞതാകാം.(2 കോരി 4:4). ആകയാൽ അവരെ മുഴുവനായി ഉപേക്ഷിക്കാതെ പരിശുദ്ധാത്മ സഹായത്താൽ നല്ലവർ ആക്കാൻ നമുക്ക് കൂട്ടായി പരിശ്രമിച്ചു കൊണ്ടിരിക്കാം.

## 2) "കല്ലു മനുഷ്യർ" അഥവാ കല്ലുപോലെ കഠിന ഹൃദയമുള്ളവർ

"ചിലത് പാറസ്ഥലത്ത് ഏറെ മണ്ണില്ലാത്തടുത്തു വീണു, മണ്ണിനു താഴ്ച്ചയില്ലാതെ തന്നെ ക്ഷണത്തിൽ മുളച്ചു വന്നു എങ്കിലും ചൂടുതട്ടി വേര് ഉണങ്ങിപ്പോയി. (മത്തായി 13:5, 6).

എന്റെ അന്നത്തെ വ്യാഖ്യാനം:" പാറസ്ഥലത്ത് വിതക്കപ്പെട്ടതോ ഒരുത്തൻ വചനം കേട്ടു ഉടനെ സന്തോഷത്തോടെ കൈക്കൊള്ളുന്നത് ആകുന്നു എങ്കിലും വേരില്ലായ്കയാൽ ക്ഷണികൻ അത്രേ. വചനം നിമിത്തം ഞെരുക്കമോ ഉപദ്രവമോ നേരിട്ടാൽ അവൻ ക്ഷണത്തിൽ ഇടറി പോകുന്നു. (മത്തായി. 13; 20, 21).

ഇത്തരം ആളുകൾ ദൈവമുമ്പാകെ ഹൃദയം തകർന്ന് അനുതപിക്കുവാൻ കൂട്ടാക്കാത്തവരാണ്. ഫറവോ രാജാവിനെപ്പോലെ എത്രമാത്രം അടയാളങ്ങൾ കാണിച്ചാലും കാഠിന്യം വർദ്ധിക്കുന്ന മനോഭാവക്കാരുടെ സ്വഭാവം ഉള്ളവരായി മാറും. കേട്ടു വിശ്വസിക്കണം എന്ന് ആഗ്രഹിച്ച് പരിശ്രമിക്കാൻ തുടങ്ങുമെങ്കിലും അല്പം കഴിഞ്ഞാൽ തങ്ങളുടെ ബുദ്ധിസാമർത്ഥ്യം ഉപയോഗിച്ച് വിശ്വാസം നഷ്ടപ്പെട്ടു പോകുന്ന സ്വഭാവക്കാരാണ് ഇക്കൂട്ടർ. എന്നെ വിശ്വസിച്ച് അനുഗമിക്കുവാൻ തുടങ്ങിയ പലരും ഇത്തരക്കാർ ആയിരുന്നു. എന്തെങ്കിലും കഠിനമായ പരിശോധനകൾ ഞാൻ അവർക്ക് നൽകി അവരുടെ വിശ്വാസത്തിന്റെ ആഴം പരിശോധിക്കുമ്പോൾ അവർ പിന്മാറി പോകുന്നു. അവരുടെ നോട്ടത്തിൽ സുരക്ഷിതമായ, പീഡനങ്ങൾ ഒന്നുമില്ലാത്ത മാർഗ്ഗം

തേടി പോകുന്നതിനു ആഗ്രഹിക്കുന്നവരാണ്. അബ്രഹാം – ലോത്ത് എന്നിവരുടെ ചരിത്രത്തിൽ ലോത്ത് നല്ലത് എന്ന് സ്വയം തിരഞ്ഞെടുത്ത സോദോം–ഗൊമോറ പ്രദേശങ്ങൾ നശിച്ചുപോയ കാര്യം നിങ്ങൾക്ക് അറിയാമല്ലോ. അതുപോലെ നാശത്തിലേക്കുള്ള തെരഞ്ഞെടുപ്പാണ് ഇത്തരക്കാർ തിരിച്ചറിവില്ലാതെ ചെയ്യുന്നത്. ഇവർക്ക് ദൈവം നൽകിക്കൊണ്ടിരിക്കുന്ന എണ്ണമില്ലാത്ത അനുഗ്രഹങ്ങൾ തിരിച്ചറിയാൻ കഴിയാതെ പോകുന്നു. അങ്ങനെയുള്ള അവസ്ഥയിൽ തുടരുന്ന അവർ, പിന്നീട് എന്നിൽ വിശ്വസിച്ച് അനുസരിച്ച് ജീവിക്കുന്നവരെ കളിയാക്കുന്നവരും കുറെ കഴിഞ്ഞ് അവരെ എതിർക്കുന്നവരും പിന്നീട് പീഡിപ്പിക്കുന്നവരും ആയി  മാറുന്നു. ഇത്തരക്കാരെയാണ് ഞാൻ "കല്ലുമനുഷ്യർ" എന്ന് വിളിക്കുന്നത്. ഇവർ നിങ്ങളെ ഉപദ്രവിക്കുന്നവർ ആയി പ്രവർത്തിക്കുമ്പോഴും അവരെ സ്നേഹത്തോടെ കാണുവാനും അവരുടെ രക്ഷയ്ക്കുവേണ്ടി പ്രവർത്തിച്ചുകൊണ്ടിരിക്കു വാനും എന്നെ പോലെ നിങ്ങളും ശ്രമിക്കണമെന്ന് ഞാൻ ആവശ്യപ്പെടുന്നു. അന്ത്യന്യായവിധി ദിവസത്തിൽ നിങ്ങളുടെ അശ്രദ്ധയും തെറ്റായ ജീവിത മാതൃകയും അവർ ചൂണ്ടിക്കാണിക്കുവാൻ ഇടയാകരുത്. അവർ നിങ്ങളെ കല്ലെറിയും. അപ്പോഴും അവർക്കുവേണ്ടി സ്നേഹത്തോടും ക്ഷമയോടും വിനയത്തോടും സഹനതോടും കൂടി നിങ്ങൾ പ്രാർത്ഥനാപൂർവ്വം പ്രവർത്തിക്കുന്നെങ്കിൽ അവരുടെ കഠിനഹൃദയം ഉരുകുമെന്ന് എനിക്ക് നല്ല ഉറപ്പുണ്ട്. സ്റ്റെഫാനോസിനെ കല്ലെറിഞ്ഞു കൊന്ന കൂട്ടത്തിലുണ്ടായിരുന്ന കഠിന ഹൃദയരായ നല്ല മനുഷ്യർ പലരും എന്നെ സ്വീകരിച്ചു ദൈവരാജ്യത്തിനുവേണ്ടി ധീരരക്തസാക്ഷികൾ ആയിട്ടുണ്ട് എന്ന് ഞാൻ ഓർമ്മിപ്പിക്കട്ടെ. പൗലോസ് ശ്ലീഹായുടെ കാര്യം നിങ്ങൾക്ക് അറിയാമല്ലോ.  നിങ്ങളും അപ്രകാരം ശ്രമിക്കുക. കല്ല് പോലുള്ള എല്ലാ ഉള്ളങ്ങളെയും നല്ല മെഴുകുപോലെ ഉരുക്കുവാനും, കടുംചുവപ്പ് ആയ ഹൃദയങ്ങളെ ഹിമം പോലെ വെണ്മ ആക്കുവാനും നിങ്ങളുടെ സാക്ഷ്യജീവിതം മൂലം സാധ്യമായിതീരട്ടെ എന്ന് ഞാൻ ആഗ്രഹിക്കുന്നു. നിങ്ങൾക്ക്  അതിന് കഴിയും, കഴിയണം. നിങ്ങൾ എന്നോട് ചേർന്ന് സ്ഥിരോത്സാഹത്തോടെ അധ്വാനിക്കുക, വിതയ്ക്കുക, ഞാൻ ഫലം ഉളവാക്കി തരാം.

### 3) "മുള്ളു മനുഷ്യർ", സ്വയം വേദനിക്കുകയും മറ്റുള്ളവരെ വേദനിപ്പിക്കുകയും ചെയ്യുന്ന സ്വഭാവക്കാർ

"മറ്റുചിലത് മുള്ളിൻ ഇടയിൽ വീണു , മുളച്ചു വളർന്നു വന്നു എങ്കിലും ചുടുതട്ടി, വേര് ഇല്ലായ്കയാൽ അത് ഉണങ്ങിപ്പോയി." (മത്താ. 13: 7).

അന്നത്തെ എന്റെ വ്യാഖ്യാനം: " മുള്ളിൻ ഇടയിൽ വിതക്കപ്പെട്ടതോ ഒരുത്തൻ വചനം കേൾക്കുന്നു എങ്കിലും ഈ ലോകത്തിന്റെ ചിന്തയും ധനത്തിന്റെ വഞ്ചനയും വചനത്തെ ഞെരുക്കിയിട്ട് നിഷ്ഫലനായി തീരുന്നത് ആകുന്നു. (മത്തായി 13: 22).

ഇവർ ഹൃദയത്തിൽ എല്ലാത്തരം കളകളും മുള്ളുകൾപോലെ ഭയപ്പെടുത്തുന്നതും മുറിവ് ഉണ്ടാക്കുന്നതുമായ അനുഭവങ്ങളും കൊണ്ട് നിറഞ്ഞു വിഷമിക്കുന്നവരാണ്. നന്മയും തിന്മയും തമ്മിലുള്ള വ്യത്യാസം വേണ്ടവിധം മനസ്സിലാക്കാൻ ശ്രമിക്കാതെ, എല്ലാത്തരം ചിന്തകളെയും പ്രത്യയശാസ്ത്രങ്ങളെയും മനസ്സിലേക്ക് സ്വാഗതം ചെയ്യുന്നവരും, ധനത്തെ പറ്റിയുള്ള ആർത്തിമൂലം വ്യാകുലപ്പെടുന്ന സ്വഭാവമുള്ളവരുമാണ് ഇവർ. എല്ലാത്തരത്തിലുള്ള ചിന്താവിത്തുകളും, അവ പുറപ്പെടുവിക്കുന്ന ഫലങ്ങളെപറ്റി അന്വേഷിക്കാതെ, മനസ്സിൽ വിതച്ച് മുളപ്പിക്കുന്നവരാണ് ഇവർ. അത്തരത്തിൽ ഉണ്ടാകുന്ന അവരുടെ അറിവിൽ അവർ അഹങ്കരിക്കുന്നവരും യഥാർത്ഥസത്യത്തെ മനസ്സിലാക്കാനുള്ള വിനീതഭാവം ഇല്ലാത്തവരും ആണ്. യഥാർത്ഥ നന്മയും സത്യവും തിരിച്ചറിയാൻ കഴിയാത്ത ഇത്തരം ബഹുഭൂരിപക്ഷം വരുന്ന ആളുകളും അവരുടെ കാഴ്ചപ്പാടിൽ ഉറച്ചുനിന്നു സത്യവെളിച്ചത്തെ കെടുത്തി കളയുന്നവരും സത്യവിശ്വാസത്തിൽ നിലനിൽക്കുന്നവരെ ഞെരുക്കികളയുന്ന സ്വഭാവമുള്ളവരും ആയി തീരുന്നു. അല്പം നല്ല വിത്തുകൾ അവരുടെ മനസ്സിലുണ്ടെങ്കിലും കളകൾ തഴച്ച് വളരുവാൻ തക്ക മനസ്സുള്ളവർ ആകയാൽ, വിളകൾ വളർത്തുവാൻ ശ്രമിക്കുന്ന നന്മയുടെ വിത്തുകളെ വളരുവാൻ അനുവദിക്കാത്തതിനാൽ അവ മുരടിച്ചു പോവാൻ ഇടയാക്കുന്നു. നന്മയുടെ വിത്ത് വളരുവാൻ അവർക്ക് ദൈവം നൽകിയ "വെള്ളവും വളവും" തിന്മയുടെ മുൾച്ചെടികൾ വളർത്തുവാൻ അവർ ഉപയോഗിക്കുന്ന മനോഭാവം മൂലം അവരറിയാതെ തന്നെ തിന്മയുടെ പിടിയിൽ പെട്ടുപോകുന്നു. അത് മൂലം തഴച്ചുവളരുന്ന തിന്മയുടെ ചെടികളാണ് നല്ലത് എന്ന് വ്യാജവിശ്വാസം ജനങ്ങളിൽ പകർത്തുവാൻ ഇവർ ഇടയാക്കുന്നു. തിന്മയുടെ ചെടികൾ ഇടിച്ചുകയറി നന്മയുടെ ചെടികളെ ഇല്ലായ്മ ചെയ്യുന്ന പ്രവണതയാണ് ഇന്ന് സമൂഹത്തിൽ ഏറെ സ്വീകാര്യമായി കണ്ടുവരുന്നത്. നന്മ പൊതുവേ വഴങ്ങിക്കൊടുക്കുന്ന സ്വഭാവം ആണെന്ന് കരുതി നന്മയെ തിന്മ കീഴ്പ്പെടുത്തുന്ന ഈ പ്രവണത നിങ്ങൾ തിരിച്ചറിയണം. നന്മയാൽ തിന്മയെ തോൽപ്പിച്ച് കീഴടക്കാനുള്ള കാര്യങ്ങളാണ് ഞാൻ നിങ്ങളോട് പറയുന്നത്. പക്ഷേ നിങ്ങൾ പലരും തിന്മയാൽ തിന്മയെ തോൽപ്പിക്കാൻ ശ്രമിക്കുന്നത്കൊണ്ടാണ് തോറ്റു പോകുന്നത്. തിന്മ എത്രമാത്രം വിജയിച്ചു എന്ന് തോന്നിയാലും

അന്തിമമായ വിജയം നന്മയ്ക്ക് തന്നെയാണ്. ഇപ്രകാരം തിന്മയെ നന്മ എന്നു കരുതി വളർത്തുന്നവരെ, അനുദിനം നന്മ പ്രവൃത്തികൾ ചെയ്തു കാണിച്ചുകൊണ്ട് നല്ല ഹൃദയം ഉള്ളവർ ആക്കിതീർക്കാൻ എന്നെപോലെ നിങ്ങളും ശ്രമിച്ചു കൊണ്ടിരിക്കണം.

കളകൾ എന്ന് ഞാൻ പറയുന്നത് ഈ ലോകത്തിന്റെ ദൈവമാകുന്ന സാത്താന്റെ മൂല്യങ്ങളാണ്. ആത്മാവിന് ഗുണം ചെയ്യാത്ത ഇത്തരം കളകളെ തിരിച്ചറിഞ്ഞു ദൈവരാജ്യമൂല്യങ്ങൾ ആകുന്ന നല്ലവിളകളെ വളർത്തുവാൻ നിങ്ങൾ അധ്വാനിച്ച് വിജയിച്ചു കാണിച്ചുകൊടുക്കണം. നിങ്ങളുടെ അധ്വാനവും ശ്രദ്ധയും, മുഴുവൻ സമയവും ഈ ലോകകാര്യങ്ങളിൽ മുഴുകി ഇരുന്നാൽ, നിങ്ങളുടെ ആത്മീയ ജീവിതവും കളകൾ നിറഞ്ഞതായിതീരും എന്ന് ഓർക്കുക. ലോകകാര്യങ്ങളിൽ നിങ്ങൾ ഏർപ്പെടുമ്പോൾ ഒക്കെയും നിങ്ങളുടെ മനസ്സ് സ്വർഗ്ഗരാജ്യ ചിന്തകളിൽ നിന്നും വേർപെട്ടു പോകാതെ സൂക്ഷിക്കണം. ലോകകാര്യങ്ങൾ മുഴുവനും തിന്മ ആണെന്ന് കരുതി അവയെ ഉപേക്ഷിക്കണമെന്നല്ല, എല്ലാം ദൈവരാജ്യ വളർച്ചയ്ക്കായി പ്രയോജനപ്പെടുത്തുവാൻ നിങ്ങൾ പഠിക്കണം എന്നാണ് ഞാൻ പറയുന്നത്. ഓരോ സാഹചര്യത്തിൽ ഞാൻ ലോകജീവിതത്തിൽ എങ്ങനെ പ്രവർത്തിച്ചു എന്ന് നിങ്ങൾ സൂക്ഷ്മമായി ഗ്രഹിച്ച് അതിൻപ്രകാരം ജീവിക്കുക. അങ്ങനെ എല്ലാ "മുള്ളുമനുഷ്യരും" നല്ല മനുഷ്യരായിതീരട്ടെ.

## 4) "നല്ല മനുഷ്യർ"അഥവാ നല്ല മനസ്സുള്ളവർ.

"മറ്റുചിലത് നല്ല നിലത്തുവീണു, നൂറും അറുപതും മുപ്പതും മേനി യായി വിളഞ്ഞു. ചെവിയുള്ളവൻ കേൾക്കട്ടെ".(മത്താ.13: 8– 9).

അന്നത്തെ എന്റെ വ്യാഖ്യാനം: "നല്ല നിലത്ത് വിതക്കപ്പെട്ടതോ ഒരുത്തൻ വചനം കേട്ട് ഗ്രഹിക്കുന്നത് ആകുന്നു. അത് വിളഞ്ഞു നൂറും അറുപതും മുപ്പതും മേനി നൽകുന്നു,"(മത്തായി. 13: 23).

നല്ല മനുഷ്യർ നല്ല മനസ്സുള്ളവരാണ്. അവർക്ക് നന്മ തിരിച്ചറിയാനും സ്നേഹിക്കുവാനും സ്വീകരിക്കുവാനും അനുസരിക്കുവാനും കഴിവുള്ളതിനാൽ അതിനുവേണ്ടി പരിശ്രമിക്കുന്നവരും ആകുന്നു. വിജയിക്കുവാൻ ആവശ്യമായ പരിശുദ്ധാത്മ സഹായം ലഭിക്കത്തക്കവിധം വിശുദ്ധിയിലും വിനയത്തിലും വിശ്വാസത്തോടെ ജീവിക്കുന്നവരും ആണ്. അപ്രകാരമുള്ള നല്ല മനസ്സ് എല്ലാവർക്കും ഉണ്ടാക്കുവാൻ

വേണ്ടിയാണ് എല്ലാവരും മാനസാന്തരപ്പെടുവിൻ എന്ന് യോഹന്നാനും ഞാനും ആരംഭത്തിൽ തന്നെ എല്ലാവരോടും ആവശ്യപ്പെടുന്നത്. അഗ്നിയായ പരിശുദ്ധാത്മാവിന്റെ ചൂടും ജീവജലം ആകുന്ന എന്റെ നനവും സ്വർഗ്ഗപിതാവ് ആകുന്ന സത്യദൈവത്തിന്റെ സ്നേഹ സംരക്ഷണവും നിങ്ങൾക്ക് സമൃദ്ധിയായി ലഭിക്കണമെങ്കിൽ നിർമ്മലമായ മനസ്സാകുന്ന "നല്ല മണ്ണ്" ആയി നിങ്ങൾ നിങ്ങളെ തന്നെ ഒരുക്കണം. അത് അനുദിനം ചെയ്യേണ്ടതായ പ്രധാനപ്പെട്ട കാര്യമാണ്. നിലം ഉഴുതു മറിക്കുന്നതുപോലെ മനസ്സ് കീറിമുറിക്കുന്ന അനുതാപ ചിന്തകൾ എപ്പോഴും അന്തരംഗത്തിൽ സൂക്ഷിക്കണം. ഇസ്രായേൽ മക്കൾ മരുഭൂമിയിൽ "മന്നാ" ഭക്ഷിച്ചതുപോലെ പരിശുദ്ധാത്മാവിന്റെ കൃപാവരങ്ങൾ അനുഗ്രഹമഴയായി ദിനംതോറും നിങ്ങൾക്ക് ലഭിക്കുവാൻ നിങ്ങൾ വിശ്വാസത്തോടെ ഒരുക്കത്തോടെ കാത്തിരിക്കണം. തക്കസമയത്ത് ആവശ്യാനുസരണം മഴപെയ്യിച്ച് വളർത്തുന്ന കാര്യം ഞാനും സ്വർഗ പിതാവും പരിശുദ്ധാത്മാവും കൂടി ചെയ്തു കൊള്ളാം. കളകൾ നീക്കി വയൽ ഒരുക്കുവാനും നല്ല മണ്ണിൽ തന്നെ വിത്ത് വിതയ്ക്കുവാനും മാത്രമേ നിങ്ങളോട് ആവശ്യപ്പെടുന്നുള്ളൂ. വളർത്തുന്നതും ഫലം നൽകുന്നതും ദൈവം ആണെന്ന് ഓർക്കുക.

ഓരോരുത്തർക്കും അവരവരുടെ മനസ്സ് ഒരുക്കവും അധ്വാനവും അനുസരിച്ച് മാത്രമേ പ്രതിഫലം നൽകുകയുള്ളൂ എന്ന് അറിയുക. അതുകൊണ്ടാണ് 30, 60, 100 എന്നിങ്ങനെ മേനികണക്ക് ഞാൻ എടുത്തു പറഞ്ഞത്. സ്വർഗ്ഗരാജ്യത്തിൽ പലതരം വാസസ്ഥലങ്ങൾ ഒരുക്കിയ കാര്യം ഞാൻ പറഞ്ഞിരുന്നത് നിങ്ങൾ ഓർക്കുന്നുണ്ടല്ലോ? അത് അവരവർക്ക് അർഹിക്കുന്ന പ്രതിഫലം നൽകുന്നതാണ് എന്നു നിങ്ങൾ അറിയാൻ വേണ്ടിയാണ്. ആയതിനാൽ നൂറുമേനി ഫലം പുറപ്പെടുവിക്കാൻ നിങ്ങൾക്കും മനസ്സുവെച്ചാൽ സാധിക്കും. എന്നോട് ചേർന്ന് പരിശ്രമിക്കുക, ഞാൻ നിങ്ങളുടെ കൂടെ തന്നെയുണ്ട്.

20-10-2020

## അദ്ധ്യായം 36

# ആ നല്ല ശമര്യക്കാരൻ ഞാൻ തന്നെ

(ലൂക്കോസ് 10: 25– 37)

അന്നത്തെ ജനങ്ങൾക്ക് വളരെ താല്പര്യമുള്ള കൃഷികാര്യങ്ങളാണ് ഞാൻ അന്ന് അവരോട് പറഞ്ഞത്. അത് അവർക്ക് വളരെ ഇഷ്ടപ്പെട്ടതായി എനിക്ക് തോന്നി. ജനക്കൂട്ടത്തിൽ നിന്നും ഒരു നീതിന്യായശാസ്ത്രി എഴുന്നേറ്റ് എന്നോട് ചോദിച്ചു; " ഗുരുവേ ഞാൻ നിത്യജീവനു അവകാശി ആയിത്തീരുവാൻ എന്ത് ചെയ്യണം?. അയാൾ എന്നെ പരീക്ഷിക്കുവാൻ ചോദിച്ചതായിരുന്നു. ഒരുപക്ഷേ അയാൾ തന്നെ ഉത്തരം പറയുവാൻ ഒരുക്കമായിരുന്നു എന്ന് തോന്നി, അയാളുടെ മുഖഭാവം കണ്ടപ്പോൾ. ഞാൻ ശാന്തമായി മറുപടി പറഞ്ഞു: "ന്യായപ്രമാണം എന്ത് പറയുന്നു എന്ന് നിനക്കറിയില്ലേ?". അയാൾ ഉടനെ മറുപടി പറഞ്ഞു: "ദൈവത്തെ പൂർണ്ണമായും കൂട്ടുകാരനെ നിന്നെപ്പോലെ തന്നെയും സ്നേഹിക്കണം എന്നാണ് ഞാൻ മനസ്സിലാക്കുന്നത് ". ഞാൻ അവരോട് ഇങ്ങനെ മറുപടി പറഞ്ഞു:"നീ പറഞ്ഞ ഉത്തരം ശരിയാണ്, അങ്ങനെ ചെയ്താൽ മതി, നീ ജീവിക്കും". അയാൾ തർക്കിക്കാൻ ഒരുങ്ങുന്നതായി എനിക്ക് തോന്നി. വീണ്ടും സ്വയം നീതികരിക്കാൻ എന്നവണ്ണം ചോദിച്ചു:"എന്റെ കൂട്ടുകാരൻ ആരാണ്?". എന്നെ കേട്ടിരുന്നവർക്കെല്ലാം സുപരിചിതമായ ഒരു സംഭവം വിവരിച്ചു കൊണ്ടാണ് ഞാൻ അവനോടു ഉത്തരം പറഞ്ഞത്. യഹൂദന്മാർ പൊതുവേ ശത്രുക്കളായ കരുതിയിരുന്ന ഒരു ശമര്യക്കാരൻ, വഴിയിൽ മുറിവേറ്റു കിടന്ന സാധാരണക്കാരനായ ഒരു യഹൂദനെ അടിയന്തരമായി സഹായിച്ച കാര്യമാണ് ഞാൻ വിവരിച്ചു പറഞ്ഞത്.

ആ സംഭവത്തിലേക്ക് കടക്കുന്നതിനു മുൻപ്, അയാൾ ആദ്യം ചോദിച്ച നിത്യജീവനെപറ്റി ചില കാര്യങ്ങൾ ചുരുക്കമായി നിങ്ങളോട് പറയാം. ഈ ലോകത്തിലെ നിങ്ങളുടെ ജീവിതം പരിമിതകാലത്തേക്ക് ഉള്ളതാണ്. എന്നാൽ മരണത്തിനു ശേഷം ന്യായവിധിയും കഴിഞ്ഞുള്ള ഒരു ജീവിത അവസ്ഥയ്ക്കാണ് നിത്യജീവൻ എന്ന് പറയുന്നത്. ഈ ലോക മാനദണ്ഡങ്ങൾക്കനുസരിച്ച് അത് വിശദീകരിക്കാൻ സാധ്യമല്ല. കാരണം നിങ്ങൾ പഞ്ചേന്ദ്രിയങ്ങൾ കൊണ്ട് അറിഞ്ഞ കാര്യങ്ങൾ

മാത്രമേ നിങ്ങൾക്ക് ഗ്രഹിക്കുവാൻ സാധിക്കുകയുള്ളൂ. സ്വർഗ്ഗരാജ്യ അനുഭവത്തെപ്പറ്റി പറഞ്ഞപ്പോഴും അവ കണ്ണു കണ്ടിട്ടില്ലാത്തതും ചെവി കേട്ടിട്ടില്ലാത്തതും ഹൃദയം കൊണ്ട് സങ്കൽപ്പിക്കാൻ കഴിയാത്തതും ആണെന്ന് ഞാൻ നേരത്തെ നിങ്ങളോട് പറഞ്ഞത് ഓർക്കുന്നുണ്ടല്ലോ. ചുരുക്കത്തിൽ ഇന്ന് നിങ്ങൾ അനുഭവിക്കുന്ന ജീവിതത്തിന്റെ അനന്തമായ ഒരു തുടർച്ചയല്ല നിത്യജീവൻ. അത് സ്ഥലകാലബന്ധമില്ലാത്ത ഒരു അനുഭവ അവസ്ഥയാണ്. ഈ ലോക ജീവിതത്തിന്റെ ഘടനകൾ ഒന്നും നിത്യജീവനു ബാധകമല്ല.( It is not quantitative but qualitative). "നിങ്ങൾ തിരുവെഴുത്തുകളെ പരിശോധിച്ചു നോക്കുക. അവയിൽ നിത്യജീവൻ ഉണ്ട് എന്ന് നിങ്ങൾ നിരൂപിക്കുന്നു. അവ എനിക്ക് സാക്ഷ്യം നൽകുന്നു"(യോഹ. 5: 39). എന്നിലുള്ള വിശ്വാസത്തിലും പ്രത്യാശയിലും അനുസരണത്തിലും ഈ ലോകത്തിൽ ജീവിക്കുന്നവർക്ക് നിത്യജീവന്റെ കൂലി ലഭിക്കുന്ന കാര്യം ഞാൻ വാഗ്ദാനം ചെയ്യുന്നു." എന്നാൽ ഇപ്പോൾ പാപത്തിൽനിന്ന് സ്വാതന്ത്ര്യം പ്രാപിച്ചു ദൈവത്തിന് ദാസന്മാർആയിരിക്കുകയാൽ നിങ്ങൾക്ക് ലഭിക്കുന്ന ഫലം വിശുദ്ധീകരണവും അതിന്റെ അന്തം നിത്യജീവനും ആകുന്നു. പാപത്തിന്റെ ശമ്പളം മരണമത്രേ, ദൈവത്തിന്റെ കൃപാവരമോ നമ്മുടെ കർത്താവായ യേശുക്രിസ്തുവിൽ നിത്യജീവൻ തന്നെ."(റോമ 6:22–23). എന്നിലുള്ള വിശ്വാസത്തിലും പ്രത്യാശയിലും സ്നേഹത്തിലും അനുസരണത്തിലും ഈ ലോകത്തിൽ ജീവിക്കുന്നവർക്ക്, ആദ്യം പാപമോചനവും പിന്നീട് വിശുദ്ധീകരണവും അതിന്റെ അന്ത്യത്തിൽ നിത്യജീവനും ലഭിക്കുന്നു എന്ന വാഗ്ദാനം ഞാൻ വീണ്ടും നിങ്ങൾക്ക് നൽകുന്നു.

എന്റെ കൂട്ടുകാരൻ ആരാണെന്ന ചോദ്യത്തിലേക്ക് തിരിച്ചു വരാം. ഇന്നത്തെ ഭാഷയിൽ പറഞ്ഞാൽ പ്രഗൽഭനായ ഒരു വക്കീലാണ് ചോദ്യം ഉന്നയിച്ചിരിക്കുന്നത്. എല്ലാ നിയമവശങ്ങളും പ്രയോഗിച്ച് എന്നെ തോൽപ്പിക്കുകയായിരുന്നു അയാളുടെ ലക്ഷ്യം എന്ന് എനിക്ക് മനസ്സിലായി. അതുകൊണ്ടാണ് വിശദമായി തന്നെ മറുപടി പറയാൻ തുടങ്ങുന്നത്. ഈ കഥയിൽ ആറുതരം വ്യക്തികളെ നമുക്ക് വിലയിരുത്താം.

### 1) "അജ്ഞാതനായ ഒരു വഴിയാത്രക്കാരൻ"

യെരുശലേമിൽ നിന്നും 12 കിലോമീറ്റർ, താഴെ ചാവുകടലിനടുത്ത് സ്ഥിതി ചെയ്യുന്ന യരീഹോ പട്ടണത്തിലേക്കു, രാത്രിയിൽ ഒറ്റയ്ക്ക് നടന്നുള്ള യാത്രയിലാണ് അയാൾ ആക്രമിക്കപ്പെട്ടത്. ഒരു വ്യാപാരി കൂടി ആയിരുന്ന അയാളുടെ കൈവശം പണസഞ്ചി ഉണ്ടായിരുന്നു എന്ന് മനസ്സിലാക്കി കൊണ്ടാണ് കള്ളന്മാർ അദ്ദേഹത്തെ ആക്രമിച്ച്

മുറിവേൽപ്പിച്ചത്. ആ വഴിയിൽ കൂടി രാത്രികാലങ്ങളിൽ ഇതുപോലെ ഉള്ള കൊള്ള സംഘത്തിന്റെ ആക്രമണം പേടിച്ച് ആരും ഒറ്റയ്ക്ക് പോകാറില്ല. അതിനാൽ സംഘങ്ങളായി, വേണ്ടിവന്നാൽ കള്ളന്മാരെ ആക്രമിക്കുവാൻ ആവശ്യമായ മുൻകരുതലുകൾ എടുത്തുകൊണ്ട് മാത്രമേ ജനങ്ങൾ അതുവഴി പോയിരുന്നുള്ളൂ. ഈ മനുഷ്യന്റെ കാര്യത്തിൽ ഒരു വിധത്തിൽ അനുകമ്പ തോന്നാമെങ്കിലും, അപകടസാധ്യത മുൻകൂട്ടി അറിഞ്ഞിട്ടും രാത്രി ഒറ്റയ്ക്ക് യാത്ര ചെയ്തത്, അറിവില്ലായ്മയോ അല്ലെങ്കിൽ അമിതമായ ആത്മധൈര്യം കൊണ്ടാണ് എന്നോ പറയേണ്ടിവരും. കൂട്ടംവിട്ടു നടക്കുന്ന പ്രവണത പൊതുവേ സ്വാർത്ഥ മനുഷ്യരുടെ ലക്ഷണം ആണല്ലോ.

നിങ്ങളോട് എനിക്ക് പറയാനുള്ളത് ഈ കാര്യമാണ്. അതായത് നിങ്ങളുടെ ജീവിതയാത്രയിൽ അപകടമേഖലകളിൽ ആവശ്യമായ അന്വേഷണംനടത്തി മുൻകരുതലുകൾ എടുക്കുന്ന കാര്യം പ്രത്യേകം ശ്രദ്ധിക്കണം. അറിയാതെ പറ്റിപോയതാണ് എന്നും ദൈവസംരക്ഷണത്തിൽ എനിക്ക് വിശ്വാസം ഉണ്ടെന്നും ഒക്കെ പറഞ്ഞു അബദ്ധം പറ്റാതെ ഇരിക്കുവാൻ സൂക്ഷിക്കണം. നിങ്ങൾക്ക് ദൈവം നൽകിയ സാമാന്യ ബുദ്ധിയും വിവേകവും ഉപയോഗിച്ച് അപകടസാധ്യതകൾ മുൻകൂട്ടി തെരഞ്ഞു കണ്ടുപിടിച്ച് ശ്രദ്ധയോടെ അതിജീവിക്കുവാൻ നിങ്ങൾ തന്നെ പരിശ്രമിക്കണം. അങ്ങനെ ചെയ്യാതെ, എല്ലാം ദൈവം കരുതിക്കൊള്ളും എന്ന നിലയിൽ ജീവിച്ചാൽ നിങ്ങൾ അപകടത്തിൽ പെട്ടുപോകും എന്ന് അറിയുക. തന്നെത്താൻ പരിശ്രമിക്കുന്നവരെയാണ് ഞാനും കൂടെ ഇരുന്ന് സഹായിക്കുന്നത്. മറ്റുള്ളവർക്ക് നിങ്ങളെ കൊള്ളയടിക്കാനും ചൂഷണം ചെയ്യാനും സാഹചര്യം ഉണ്ടാക്കി കൊടുക്കരുത്. ഭവനങ്ങളിൽ ആയാലും വേണ്ടത്ര സുരക്ഷാക്രമീകരണങ്ങൾ കഴിയുന്ന വിധത്തിൽ നിങ്ങൾതന്നെ ചെയ്തേ മതിയാകൂ. സാമ്പത്തികമായി മാത്രമല്ല, ആത്മീയമായും സാംസ്കാരികമായും നിങ്ങളെ ചൂഷണം ചെയ്യുന്ന വ്യക്തികളെ തിരിച്ചറിഞ്ഞ് അവരിൽ നിന്നും അകലം പാലിച്ച് നിങ്ങളുടെ സുരക്ഷ ഉറപ്പാക്കുക.

## 2) "പുരോഹിതൻ"

ഇദ്ദേഹവും ഒറ്റയ്ക്ക് യാത്ര ചെയ്തു എങ്കിലും നേരം വെളുത്ത ശേഷം ആയതിനാൽ വഴിയെ കൂടുതൽ ആൾ സഞ്ചാരമുള്ള സമയമായിരുന്നു. തീരെ വെളുപ്പിന് ആയതിനാൽ വഴി അരികിൽ ഒരാൾ മുറിവേറ്റ് കിടക്കുന്നത് കണ്ടു. പക്ഷേ ഒട്ടും ഗൗനിക്കാതെ ധൃതിയായി നടന്നുപോയി. ഒരു പുരോഹിതൻ അപ്രകാരം അന്വേഷണമോ മനസ്സലിവോ ഇല്ലാതെ കടന്നുപോയത് തീർച്ചയായും വലിയ കുറ്റം തന്നെയാണ്. പക്ഷേ

അയാൾക്ക് അപ്രകാരം ചെയ്യേണ്ടിവന്നതിനു ചില ന്യായീകരണങ്ങൾ അയാൾ ചിന്തിച്ചു കാണും. ഒന്നാമത്, മുറിവേറ്റ് കിടക്കുന്നയാൾ സൂത്രംനടിച്ച്, അടുത്തുവരുന്നവനെ കൊള്ളചെയ്യാനുള്ള സാധ്യതയുണ്ടെന്ന് ചിന്തിച്ചുകാണും. രണ്ടാമത്തെ കാര്യം,അങ്ങനെ വഴിയിൽ ഒരുപക്ഷേ അടിപിടി കൂടി വീണുകിടക്കുന്നതാണെങ്കിൽ അവനെ ശുശ്രൂഷികേണ്ട കാര്യമില്ല എന്ന് ചിന്തിച്ചു. മൂന്നാമത്, മദ്യപിച്ച് ലക്കുകെട്ടു വഴിയിൽ പലരും ഇപ്രകാരം വീണു കിടക്കാറുണ്ട്, അങ്ങനെയുള്ളവനെ സഹായിച്ചതുകൊണ്ട് കാര്യം ഒന്നുമില്ലെന്നും ഓർത്തുകാണും. എല്ലാത്തിനുമുപരി അതൊരു മൃതശരീരം ആണെങ്കിൽ ശവത്തെ തൊടുന്നവൻ അശുദ്ധനായി കുറേനാൾ കഴിയണമെന്ന യഹൂദ ന്യായപ്രമാണം ഓർത്തു, തന്റെ ശുശ്രൂഷ മുടങ്ങുമെന്നും ഭയപ്പെട്ടു. തന്നെയല്ല സ്നേഹം, കരുണ, മനസ്സലിവ് തുടങ്ങിയവ സുകൃതങ്ങൾ പാലിക്കണമെന്നു ഒന്നും പഴയനിയമം അനുശാസിക്കുന്നില്ല. മേൽപ്പറഞ്ഞ ന്യായീകരണങ്ങൾ പരിഗണിക്കുമ്പോൾ പുരോഹിതന്റെ പ്രവൃത്തിയെ സാധാരണ യഹൂദ വീക്ഷണത്തിൽ കുറ്റപ്പെടുത്താനാവില്ല.

എന്നാൽ എന്റെ കാഴ്ചപ്പാടിൽ ആ പുരോഹിതൻ നിയമത്തിന്റെ ആത്മാവ് എന്താണെന്ന് അറിയാതെ അക്ഷരം മാത്രം പാലിക്കുവാൻ ശ്രമിച്ചതാണ് അയാളുടെ തെറ്റ്. അപ്രകാരം എന്റെ ശിഷ്യരായ നിങ്ങൾക്ക് ഒരിക്കലും സംഭവിക്കാതിരിക്കാനാണ് ഇത്രയും വിശദമായി നിങ്ങളോട് പറഞ്ഞത്.

**3). "ലേവ്യൻ"**.ലേവി ഗോത്രം മുഴുവനും ദേവാലയ ശുശ്രൂഷയ്ക്കായി പ്രത്യേകം വേർതിരിക്കപ്പെട്ടവർ ആയിരുന്നു എന്ന് നിങ്ങൾക്കറിയാമല്ലോ. അവർക്ക് ഭൂസ്വത്ത് ഒന്നുംതന്നെ അവകാശമായി നൽകിയില്ല. ദേവാലയശുശ്രൂഷകൊണ്ട് ലഭിക്കുന്ന വരുമാനമായിരുന്നു നിത്യവൃത്തിക്ക് അവർ ആശ്രയിച്ചിരുന്നത്. ആകയാൽ ദേവാലയകാര്യങ്ങളിൽ പരമാവധി ശ്രദ്ധയോടെ ജോലി ചെയ്തിരുന്നവരായിരുന്നു ലേവി കുടുംബത്തിലെ എല്ലാവരും. നേരത്തെ പുരോഹിതനുണ്ടായ ചിന്തകളൊക്കെ ഇയാൾക്ക് ഉണ്ടായിക്കാണും. പുരോഹിതൻ തീരെ അടുത്തു ചെന്നില്ലെങ്കിലും, ഇയാൾ മുറിവേറ്റ മനുഷ്യന്റെ അടുത്ത്ചെന്ന് കൂടുതൽ നിരീക്ഷണം നടത്തി. മരിക്കത്തക്ക മുറിവുകൾ ഒന്നും ഇല്ലെന്ന് മനസ്സിലാക്കി. കാര്യങ്ങളൊക്കെ കണ്ടു, ആരെങ്കിലും വരുന്നുണ്ടോ എന്ന് കുറച്ചു നേരം നോക്കി നിന്നു. ആരെയും കാണാതെ വന്നപ്പോൾ ജോലി സമയം തെറ്റാതിരിക്കാൻ ധൃതിയായി അയാൾ ഓടിപോയി. മുൻപേ പോയ പുരോഹിതൻ ദേവാലയത്തിലെത്തി കർമ്മങ്ങൾ തുടങ്ങുന്നതിനുമുൻപ് കാര്യങ്ങളൊക്കെ ഒരുക്കിവയ്ക്കാനുള്ള ചുമതല അയാൾക്ക് ഉണ്ടായിരുന്നതിനാൽ

അയാൾ പോയതിൽ സാധാരണ നിലയിൽ കുറ്റപ്പെടുത്താനാവില്ല. ന്യായപ്രമാണത്തിലെ വള്ളിപുള്ളി തെറ്റിക്കാതെ ഉള്ള ഈ സമീപനമാണ് യഹൂദന്മാരെ ഉപേക്ഷിക്കുവാൻ എന്നെ പ്രേരിപ്പിച്ചത്. ദൈവം ബലിയിൽ അല്ല കരുണയിൽ അത്രേ പ്രസാദിക്കുന്നതു എന്ന വേദപ്രമാണം അവർ പരിഗണിച്ചില്ല.

എന്റെ ശിഷ്യരായ നിങ്ങളോട് എനിക്ക് പറയാനുള്ളത് ഇതുതന്നെയാണ്. എന്തിനുവേണ്ടിയാണ് നിയമം നൽകപ്പെട്ടിരിക്കുന്നത് എന്ന് ചിന്തിക്കാതെ അക്ഷരംപ്രതി നിയമമനുസരിച്ച് നിയമത്തിന്റെ ലക്ഷ്യമായ മനുഷ്യനന്മ നടപ്പാക്കാതെ അവഗണിക്കുകയും ചെയ്യുന്ന തെറ്റായ ആചരണം നിങ്ങളൊരിക്കലും അനുകരിക്കരുത്. ശാബത് നിയമം ഞാൻ ലംഘിക്കുക അല്ല ശരിയായവിധം ചെയ്തു കാണിക്കുകയായിരുന്നു. നിങ്ങളും പുതിയ ഇസ്രായേൽ എന്ന നിലയിൽ പ്രവർത്തിക്കുമ്പോൾ പഴയനിയമ പ്രമാണങ്ങളുടെ തെറ്റായ വ്യാഖ്യാനത്തെയും ആചരണത്തെയും ആവർത്തിക്കരുതെന്ന് നിർബന്ധമായും ഞാൻ ഓർമിപ്പിക്കുന്നു.

### 4) "നല്ല ശമര്യക്കാരൻ".

ശമരിയകാരെപറ്റി ഞാൻ നേരത്തെ നിങ്ങളോട് പറഞ്ഞത് ഓർക്കുന്നുണ്ടല്ലോ. ഒരു സ്ത്രീ മുഖാന്തരം ശമരിയകാർ എന്റെ സന്ദേശം സ്വീകരിക്കാൻ ഇടയായി. അപ്രകാരം ദൈവരാജ്യദർശനം ലഭിച്ച ഒരാൾ ആണെന്നാണ് ഞാൻ ഇയാളെപറ്റി കരുതുന്നത്. ഏതായാലും യഹൂദ നിയമങ്ങൾ അക്ഷരംപ്രതി പാലിക്കാത്തവർ ആയതിനാൽ വിജാതിയനെപോലെ തന്നെ ഈ മനുഷ്യനെ കണക്കാക്കാം. യഥാർത്ഥത്തിൽ എന്നോട് ന്യായം ചോദിച്ചറിയാൻ വന്ന യഹൂദ വക്കീലിനോട് സമരിയാക്കാരന്റെ നല്ല മാതൃക പറയുമ്പോൾ, അയാളുടെ മുഖം കറുത്ത് പോകുന്നത് ഞാൻ ശ്രദ്ധിച്ചു. ഒരാൾ ശത്രു തന്നെ ആയാലും ആവശ്യസമയത്ത് സഹായിക്കുന്നവൻ ആണെങ്കിൽ, അവൻ തന്നെയാണ് അയൽക്കാരനും കൂട്ടുകാരനും എന്ന് ആ വക്കീലിനോട് ഞാൻ പറഞ്ഞു കൊടുക്കുകയായിരുന്നു.

**നല്ല ശമര്യക്കാരനിൽ കണ്ടതായ നാല് സവിശേഷതകൾ ഞാൻ നിങ്ങളോട് പറയട്ടെ.**

1). "മുറിവേറ്റ മനുഷ്യന്റെ അടുക്കലെത്തി അവനെ കണ്ടു മനസ്സലിഞ്ഞു". ഈ മനസ്സലിവാണ് എല്ലാ നല്ല പ്രവർത്തനങ്ങളുടെയും പ്രേരകശക്തിയായി നിങ്ങൾക്ക് ഉണ്ടാകേണ്ടത്. ദൈവം കരുണ

ചെയ്യുന്നുവെന്ന് അനുഭവിച്ചറിഞ്ഞവർക്ക് മാത്രമേ അപ്രകാരം മറ്റുള്ളവരോട് കരുണ കാണിക്കാൻ കഴിയു.

2) "കരുണ തോന്നിയത് പ്രവർത്തിച്ച് കാണിച്ചു" എന്നതാണ് പ്രധാനം. അവശനിലയിൽ കിടന്ന ആ മനുഷ്യന്റെ മുറിവുകൾ തുടച്ചു, വൃത്തിയാക്കി, എണ്ണപുരട്ടി, വച്ചുകെട്ടി, ദാഹം തീർക്കുവാനായി തനിക്കുവേണ്ടി കരുതിയിരുന്ന വീഞ്ഞ് കുടിക്കാൻ നൽകി. ശരീരത്തിന്റെ ബാഹ്യമായ അവസ്ഥയ്ക്ക് പുറമേ ആന്തരികമായ ക്ഷീണം തീർക്കാനും അയാൾ സഹായിച്ചു എന്നത് ഓർക്കുക.

3) "കഴുതപ്പുറത്തു കയറ്റി". സ്വന്തം യാത്രയ്ക്ക് വേണ്ടി കരുതിയിരുന്ന എണ്ണയും വീഞ്ഞും നൽകിയതിന് പുറമേ, അയാൾ തന്നെത്താൻ മുറിവേറ്റയാളെ താങ്ങിയെടുത്ത് കഴുതപ്പുറത്ത് കയറ്റി ഇരുത്താൻ വളരെ പ്രയാസപ്പെട്ടു കാണും. കൂടെ നടന്ന് അടുത്തുള്ള ഒരു സത്രത്തിൽ അയാളെ പ്രവേശിപ്പിച്ചു. സത്ര കാരനോട് ആ മനുഷ്യന്റെ പൂർണ്ണ സൗഖ്യത്തിനും രക്ഷക്കും വേണ്ടതെല്ലാം ചെയ്യണമെന്ന് പറഞ്ഞ് ആ മനുഷ്യനെ അവിടെ താമസിപ്പിച്ചു. ശമരിയകാരനും ഒരു ദിവസം അയാളോടൊപ്പം താമസിച്ചു. പിറ്റേദിവസം മുറിവേറ്റ ആൾ സൗഖ്യം പ്രാപിക്കും എന്ന് ഉറപ്പുവരുത്തിയശേഷം സത്രക്കാരന് 2 വെള്ളികാശ് നൽകി ഇങ്ങനെ പറഞ്ഞു: "ഇവനെ ചികിത്സിച്ച് രക്ഷചെയ്യണം. അധികം വല്ലതും ചെലവിട്ടാൽ ഞാൻ മടങ്ങി വരുമ്പോൾ തന്നുകൊള്ളാം". സത്രക്കാരൻ വളരെ സന്തോഷത്തോടെ രോഗിയുടെ ശുശ്രൂഷ ഏറ്റെടുത്തു.

5) "സത്ര ക്കാരൻ".

വഴിയാത്രക്കാരെ സഹായിക്കാനും ശുശ്രൂഷിക്കാനും ആയി പരിമിതമായ സൗകര്യത്തിൽ വഴിയോരങ്ങളിൽ നടത്തപ്പെടുന്ന വഴിയമ്പലങ്ങൾ അക്കാലത്തും സാധാരണമായിരുന്നു. ആധുനികകാലത്തെ പഞ്ചനക്ഷത്ര ഹോട്ടലുകളുമായി താരതമ്യപ്പെടുത്തുമ്പോൾ അവ നിസാരം ആയിരുന്നെങ്കിലും അവരുടെ സേവനം കൂടുതൽ ഫലപ്രദമായിരുന്നു. രോഗികൾക്ക് ചികിത്സയ്ക്ക് വേണ്ടിമാത്രം വൻകിട ആശുപത്രികൾ ആതുരസേവനത്തിനായി ഇന്ന് വളരെ സുലഭമാണെങ്കിലും അക്കാലത്ത് വളരെ ചുരുക്കമായി മാത്രമേ ആശുപത്രികൾ ഉണ്ടായിരുന്നുള്ളൂ. ആധുനിക കാലത്ത്, hostel, hotel, hospital, എന്നിങ്ങനെ വിവിധ പേരുകളിൽ വ്യാവസായിക അടിസ്ഥാനത്തിൽ സ്ഥാപനങ്ങൾ ഉണ്ടെങ്കിലും, അവ എല്ലാംകൂടി ചേർന്ന ഒറ്റ സ്ഥാപനമായിരുന്നു ആ സത്ര ക്കാരൻ നടത്തിയിരുന്നത്.

താമസത്തിനുള്ള ഹോസ്റ്റലും ഭക്ഷണത്തിനുള്ള ഹോട്ടലും ചികിത്സയ്ക്കുള്ള ഹോസ്പിറ്റലും ഒന്നിച്ച് പ്രവർത്തിക്കുന്ന ഒരു നല്ല സംവിധാനമായിരുന്നു അത്. ആ സത്രം ഉടമ വളരെ സ്നേഹപൂർവ്വം സ്വീകരിക്കുകയും ചികിത്സ തുടങ്ങി ശമരിയാക്കാരൻ പോകാൻ തുടങ്ങിയിട്ടും പ്രതിഫലത്തെ പറ്റി യാതൊന്നും ആവശ്യപ്പെട്ടില്ല എന്നത് പ്രത്യേകം ശ്രദ്ധിക്കണം. ശമരിയാക്കാരൻ നൽകിയ രണ്ട് വെള്ളിക്കാശ് വാങ്ങി അദ്ദേഹത്തെ സന്തോഷമായി യാത്രയാക്കി. ആ രോഗിയെ പരിചരിക്കുന്നത് തന്റെയും കൂടെ കടമയായി കരുതി എന്നത് പ്രത്യേകം ശ്രദ്ധിക്കാം. ഇന്ന് നിങ്ങൾ നടത്തുന്ന ഹോസ്റ്റലുകളും ഹോട്ടലുകളും ഹോസ്പിറ്റലുകളും ഈ ഒരു മനോഭാവം വളർത്തി സാമൂഹ്യസേവനത്തിന് തയ്യാറാകണമെന്ന് സന്ദർഭവശാൽ ഞാൻ നിങ്ങളെ ഓർമ്മിപ്പിക്കട്ടെ.

### 6). "കൊള്ളക്കാരൻ"

എല്ലാ സമൂഹത്തിലും മറ്റുള്ളവരെ ചൂഷണം ചെയ്ത് കൊള്ളയടിച്ചു ജീവിക്കുന്ന ഒരു കൂട്ടം ആളുകൾ ഉണ്ടാകും. മറ്റുള്ളവർ അധ്വാനിച്ചുണ്ടാക്കുന്ന സമ്പാദ്യങ്ങൾതട്ടിപ്പറിച്ച്ജീവിക്കുന്നഇവർദൈവമുമ്പാകെശിക്ഷവാങ്ങിക്കും എന്ന് ഉറപ്പാണ്. എന്നാൽ ആരുമറിയാതെ മോഷ്ടിക്കുന്ന കള്ളന്മാരെ ആണ് കൂടുതൽ ഭയപ്പെടേണ്ടത്. സമൂഹത്തിൽ പകൽമാന്യന്മാരായി നടിച്ച്ജീവിക്കുന്ന പലരും പലവിധത്തിൽ രഹസ്യമായി കള്ളന്മാരും കൊള്ളക്കാരും ആണെന്ന് നിങ്ങൾ തിരിച്ചറിയുക. അക്കൂട്ടത്തിൽ നിങ്ങളും ഒരിക്കലും പെടാതെ സൂക്ഷിക്കുക. ഇത്തരം ആളുകളുടെ അതിക്രമങ്ങൾക്കും ചൂഷണങ്ങൾക്കും പൊതുജനങ്ങൾ വിധേയമാകാത്തവിധം ആവശ്യമായ സംരക്ഷണങ്ങൾ ,നിയമനടപടികൾ, ശിക്ഷ രീതികൾ എന്നിവ കാര്യക്ഷമമായി നടപ്പാക്കണം. സാമൂഹ്യദ്രോഹികളുടെ ഉപദ്രവം സഹിക്കുന്നവരെ സഹായിക്കുന്നതോടൊപ്പം സമൂഹത്തിൽ ദ്രോഹികൾ ഉണ്ടാകാൻ ഇടയാക്കുന്ന സാഹചര്യങ്ങൾ തിരിച്ചറിഞ്ഞ്, അവയെ ഇല്ലാതാക്കുവാൻ വേണ്ടപ്പെട്ട നടപടികൾ ബന്ധപ്പെട്ടവർ എടുക്കേണ്ട തായിട്ടുണ്ട്. എന്റെ അടുക്കൽ വന്ന ആ ന്യായശാസ്ത്രീയേപോലെ നിയമം മനുഷ്യ നന്മയ്ക്ക് വേണ്ടി ഉപയോഗിക്കാൻ ശ്രമിക്കാതെ "നിയമം നിയമത്തിന്റെ വഴിയിൽ പോകട്ടെ"എന്ന സുന്ദരമായ ആദർശം പറഞ്ഞു കൊണ്ട് കോടതികളും അഭിഭാഷകരും സ്വന്തം നിലനിൽപ്പിന് വേണ്ടി പ്രവർത്തിക്കുന്നതിനാൽ, പലപ്പോഴും സാക്ഷാൽ കുറ്റവാളികൾ ശിക്ഷിക്കപ്പെടാതെപോവുകയുംനിരപരാധികൾമർദ്ദനങ്ങൾഏൽക്കുകയും ചിലപ്പോൾ മരിക്കേണ്ടി വരികയും ചെയ്യുന്നുണ്ട്. ഏതു കുറ്റം ചെയ്താലും പണമുണ്ടെങ്കിൽ മേൽകോടതികളിൽ പോയി കുറ്റവിമുക്തൻ ആകാം എന്ന വ്യവസ്ഥ കുറ്റമറ്റതാണ് എന്ന് പറയാനാവില്ല. കീഴ്കോടതിയിലെ

ജഡ്ജിയുടെ വിധി തെറ്റാണെന്ന് മേൽ കോടതിയുടെ ജഡ്ജി പറയുമ്പോൾ തെറ്റായ വിധി നടത്തിയ ജഡ്ജിയെ ശിക്ഷിക്കാനുള്ള വകുപ്പ് ഉണ്ടാകണം.

## കഥാസാരം

ഈ ഉപമയിൽ നല്ല ശമര്യക്കാരൻ ആയി വന്നത് സാക്ഷാൽ ദൈവപുത്രനായ ഞാൻ തന്നെയാണ്. വഴിപോക്കനായി മുറിവേറ്റ കിടന്നയാൾ വേണ്ടത്ര ശ്രദ്ധിക്കാതെ ജീവിച്ചതിന്റെ ഫലമായി കൊള്ളക്കാരനായ സാത്താന്റെ ആക്രമണത്തിൽപെട്ടു വീണു കിടന്നവനാണ്. ഞാൻ തന്നെയാണ് അവനെ കണ്ടെത്തി തോളിലേറ്റി പരിശുദ്ധാത്മാവ് ആകുന്ന എണ്ണ പൂശി എന്റെ തന്നെ രക്തം ആകുന്ന വീഞ്ഞു നൽകി അവനെ സൗഖ്യമാക്കുവാൻ എന്റെ സഭയായ സത്രത്തിൽ ഏൽപ്പിച്ചത്. സത്രക്കാരൻ എന്റെ ജോലിക്കാരനാണ്. സാത്താന്റെ ആക്രമണത്തിൽ മുറിവേറ്റവരായി തളർന്നു ക്ഷീണിച്ച് വരുന്നവരെ സൗഖ്യദാനശുശ്രൂഷ നടത്തുന്നതിനായി വിശുദ്ധ മാമ്മോദീസ്സയും വിശുദ്ധ കുർബാനയും ആകുന്ന (രണ്ട് വെള്ളി കാശ്) രണ്ട് പ്രധാന കൂദാശകൾ സത്രക്കാരനായ പട്ടക്കാരനെ ഞാൻ ഏൽപ്പിച്ചിട്ടുണ്ട്. ആവശ്യാനുസരണം പാപമോചനം നൽകിയും ജീവന്റെഅപ്പം ആകുന്ന എന്റെ ശരീരരക്തങ്ങൾ നൽകിയും ആത്മീയ ആരോഗ്യത്തിൽ നിർത്തുന്നതിന് വേണ്ടിയാണ് സഭയിൽ പ്രത്യേക ശുശ്രൂഷ ചെയ്യാനായി പട്ടക്കാരെയും മറ്റ് ശുശ്രൂഷകരെയും ഞാൻ നിയമിച്ചിട്ടുള്ളത്. അവരെ നിങ്ങൾ ആദരവോടെ കരുതുകയും അവർ നിങ്ങളെ മനസ്സലിവോടെ ശുശ്രൂഷിക്കുകയും ചെയ്യട്ടെ.

യഥാർത്ഥ കൂട്ടുകാരൻ ആരാണെന്ന് ഇപ്പോൾ നിങ്ങൾക്ക് മനസ്സിലായി കാണുമല്ലോ. അവശതയിലും ആവശ്യത്തിലും കഴിയുന്ന എല്ലാവരും, ജാതിമതഭേദമെന്യേ നിങ്ങളുടെ കൂട്ടുകാരും അയൽക്കാരും ആണെന്ന് കരുതി, സ്നേഹത്തോടെയും ശുശ്രൂഷ മനോഭാവത്തോടെയും വർത്തിക്കുക. എന്റെ സ്വർഗ്ഗപിതാവിന്റെ ദൃഷ്ടിയിൽ ലോകത്തിലെ എല്ലാ മനുഷ്യരും അവർ ഏത് ജാതിയിലോ മതത്തിലോ നിരീശ്വരവാദത്തിലോ വിശ്വസിക്കുന്നവർ ആയാലും എന്നിൽ കൂടെയുള്ള രക്ഷയ്ക്ക് അവർ അർഹതയുള്ളവരാണ്. യഹൂദന്മാർ ശമരിയക്കാരെ അകറ്റി നിർത്തിയത് ഒരിക്കലും ശരിയായ സമീപനം അല്ലെന്ന് ആ യഹൂദാ ന്യായശാസ്ത്രീയെയും മറ്റ് തീവ്രവാദികളായ യഹൂദന്മാരെയും പഠിപ്പിക്കുവാനാണ് ഞാനീ കഥ പറഞ്ഞത്. കാര്യങ്ങളൊക്കെ വേണ്ടവിധം നിങ്ങൾ ഗ്രഹിച്ച് കാണും എന്ന് ഞാൻ കരുതുന്നു. തൽക്കാലം ഈ കഥ ഇവിടെ അവസാനിപ്പിക്കട്ടെ.

25–10–2020

## അദ്ധ്യായം 37

# ഒരു ധനവാന്റെയും ഒരു ലാസറിന്റെയും കഥ

**(ലൂക്കോസ്.16:19–31).**

ഇന്ന് ഞാൻ നിങ്ങളോട് ഒരു കഥ പറയാം. ഇത് നേരത്തെ സംഭവിച്ചത് ആണെങ്കിലും ഇതുപോലെയുള്ള അനുഭവങ്ങൾ ഇതിനു മുൻപും ശേഷവും ലോകം മുഴുവനും ഒരുപാട് സംഭവിച്ചുകൊണ്ടിരിക്കുന്നുണ്ട്. മരണത്തിനു മുൻപ് മാനസാന്തരപ്പെട്ട് ജീവിക്കാതെ അന്ത്യന്യായവിധിനാളിൽ ദൈവത്തെ കണ്ടുമുട്ടാനുള്ള സാധ്യത നിങ്ങളെ മുൻകൂട്ടി അറിയിക്കാനാണ് ഞാൻ ഈ സംഭവകഥ നിങ്ങളോട് പറയുന്നത്. ചിലർക്ക് ഇത് ഒരു ഉപമ ആയി തോന്നിയേക്കാം. എന്നാൽ വിശദമായി കേട്ടാൽ എന്നും സത്യമായി നടന്നുകൊണ്ടിരിക്കുന്ന കാര്യം തന്നെയാണെന്ന് നിങ്ങൾക്ക് മനസ്സിലാകും. ഇവിടെ ലാസർ എന്നും അബ്രഹാം പിതാവ് എന്നും ഞാൻ പേരെടുത്ത് പറയുന്നുണ്ടല്ലോ. ധനവാന്റെ പേര് പറഞ്ഞാൽ അന്ന് എന്നെ കേട്ടിരുന്നവരുടെ കൂട്ടത്തിൽ അയാളുടെ കൂട്ടുകാരും ബന്ധുക്കളും ഉണ്ടായിരുന്നതിനാൽ അവർക്ക് ഇടർച്ച വരുത്താതിരിക്കാൻ പറഞ്ഞില്ല എന്ന് മാത്രം. പേര് പറഞ്ഞതുകൊണ്ട് ഇത് അവരുടെ മാത്രം കഥയായി നിങ്ങൾ കരുതേണ്ട. മാനസാന്തര അനുഭവം ഇല്ലാതെ ജീവിക്കുന്ന എല്ലാവർക്കും ഈ കഥ ഗുണപാഠം ആയിരിക്കട്ടെ. ഈ ലോകത്തിൽ വലിയവരും ചെറിയവരും, പണക്കാരും പാവപ്പെട്ടവരും, പണ്ഡിതന്മാരും പാമരൻമാരും എന്നീ വ്യത്യാസങ്ങളുണ്ടെങ്കിലും, മരിച്ചു കഴിഞ്ഞാൽ എല്ലാവരും ദൈവസന്നിധിയിൽ തുല്യരാണെന്ന് അറിയാമല്ലോ. ഒരുപക്ഷേ ഇവിടെ വലിയവർ അവിടെ ചെറിയവരും, ഇവിടെ ചെറിയവർ അവിടെ വലിയവരും ആകുന്ന അനുഭവങ്ങളും ധാരാളം കണ്ടുവരുന്നുണ്ട്. വർത്തമാനകാലവും ഭൂതകാലവും ഭാവികാലവും നന്നായി അറിയാവുന്ന എന്റെ വാക്കുകൾ വെറും കഥയായി തള്ളിക്കളയാതെ അതിന്റെ പൊരുൾ ഗ്രഹിക്കുവാൻ ശ്രമിക്കുക.

കഥ ഇതാണ്. ധനവാനായ ഒരു മനുഷ്യൻ ഉണ്ടായിരുന്നു. അവൻ ധൂമ്രവസ്ത്രവും പട്ടും ധരിച്ച് ദിനംപ്രതി ആഡംബരത്തോടെ സുഖിച്ച്

കൊണ്ടിരുന്നു. ലാസർ എന്ന പേരുള്ള ഒരു ദരിദ്രൻ ശരീരം മുഴുവൻ വ്രണം നിറഞ്ഞവനായി ധനവാന്റെ പടിപ്പുരയ്ക്കൽ കിടന്നു. ധനവാന്റെ മേശയിൽ നിന്ന് വീഴുന്നതു തിന്നു വിശപ്പടക്കുവാൻ ആഗ്രഹിച്ചു. നായ്ക്കളും വന്ന് അവന്റെ വ്രണം നക്കും. ആ ദരിദ്രൻ മരിച്ചപ്പോൾ ദൂതന്മാർ അവനെ അബ്രഹാമിന്റെ മടിയിലേക്ക് കൊണ്ടുപോയി. ധനവാനും മരിച്ചു അടക്കപ്പെട്ടു;പാതാളത്തിൽ യാതന അനുഭവിക്കുമ്പോൾ മേലോട്ടു നോക്കി ദൂരത്തുനിന്ന് അബ്രഹാമിനെയും അവന്റെ മടിയിൽ ലാസറിനെയും കണ്ടു. അബ്രഹാം പിതാവേ എന്നോട് കനിവുണ്ടാകണം. ലാസർ വിരലിന്റെ അറ്റം വെള്ളത്തിൽ മുക്കി എന്റെ നാവിനെ തണുപ്പിക്കുന്നതിന് അവനെ അയക്കേണമേ, ഞാൻ ഈ ജ്വാലയിൽ കിടന്ന് വേദന അനുഭവിക്കുന്നു എന്ന് വിളിച്ചു പറഞ്ഞു. അബ്രഹാം: മകനെ നിന്റെ ആയുസ്സിൽ നീ നന്മയും ലാസർ അവ്വണ്ണം തന്നെ തിന്മയും പ്രാപിച്ചു എന്ന് ഓർക്കുക. ഇപ്പോൾ അവൻ ഇവിടെ ആശ്വസിക്കുന്നു, നീയോ വേദന അനുഭവിക്കുന്നു. അത്രയുമല്ല ഞങ്ങൾക്കും നിങ്ങൾക്കും നടുവേ വലിയൊരു പിളർപ്പ് ഉണ്ടാക്കിയിരിക്കുന്നു. ഇവിടെനിന്ന് നിങ്ങളുടെ അടുക്കൽ കടന്നുവരുവാൻ ഇച്ഛിക്കുന്നവർക്ക് കഴിവില്ല. അവിടെനിന്ന് ഞങ്ങളുടെ അടുക്കൽ കടന്നു വരുവാനും പാടില്ല എന്ന് പറഞ്ഞു. അതിന് അവൻ: എന്നാൽ പിതാവേ, അവനെ എന്റെ അപ്പന്റെ വീട്ടിൽ അയക്കേണമേ എന്ന് ഞാൻ അപേക്ഷിക്കുന്നു. എനിക്ക് 5 സഹോദരന്മാരുണ്ട്. അവരും ഈ യാതനാസ്ഥലത്ത് വരാതിരിപ്പാൻ അവൻ അവരോട് സാക്ഷ്യം പറയട്ടെ എന്ന് പറഞ്ഞു. അബ്രഹാം അവനോട്: അവർക്ക് മോശെയും പ്രവാചകന്മാരും ഉണ്ടല്ലോ. അവരുടെ വാക്ക് അവർ കേൾക്കട്ടെ എന്ന് പറഞ്ഞു. അതിന് അവൻ: അല്ല അബ്രഹാം പിതാവേ മരിച്ചവരിൽ നിന്ന് ഒരുത്തൻ എഴുന്നേറ്റ് അവരുടെ അടുക്കൽ ചെന്നു എങ്കിൽ അവർ മാനസാന്തരപ്പെടും എന്ന് പറഞ്ഞു. അബ്രഹാം അവനോട് : അവർ മോശയുടെയും പ്രവാചകന്മാരുടെയും വാക്ക് കേൾക്കാൻ മടിക്കുന്നവർ ആണെങ്കിൽ മരിച്ചവരിൽ നിന്ന് ഒരുത്തൻ എഴുന്നേറ്റ് ചെന്നാലും വിശ്വസിക്കുകയില്ല എന്ന് പറഞ്ഞു. (ലൂക്കോ.16:19:31).

ഞാൻ ഈ കഥ പറഞ്ഞപ്പോൾ നിങ്ങൾ എല്ലാവരും വളരെ ശ്രദ്ധയോടെ കേട്ടിരുന്നത് ഞാൻ മനസ്സിലാക്കുന്നു. എന്നാൽ ഈ കഥയിലൂടെ കുറെ കാര്യങ്ങൾ നിങ്ങളെ ഗ്രഹിപ്പിച്ചുതരുവാൻ ഞാൻ ആഗ്രഹിക്കുന്നുണ്ട്. ഞാൻ ഈ പറഞ്ഞതൊന്നും സങ്കൽപങ്ങൾ അല്ല, യാഥാർത്ഥ്യങ്ങൾ ആണെന്ന് നിങ്ങൾ വിശ്വസിക്കണം.

ആദ്യം തന്നെ ആരാധനയെപറ്റി പറഞ്ഞു തുടങ്ങാം. ധനവാൻ

ഒരു യഹൂദൻ ആയിരുന്നു. തിരുവെഴുത്തുകളും ന്യായപ്രമാണങ്ങളും ആരാധനയും ബലിഅർപ്പണത്തിന് ദേവാലയവും പുരോഹിതൻമാരും ആവശ്യത്തിലേറെ ധനവും വേലക്കാരും വ്യാപാരസ്ഥാപനങ്ങളും അങ്ങനെ എല്ലാത്തരം ആഡംബരങ്ങളും സമൃദ്ധിയായി ആസ്വദിച്ച് കഴിഞ്ഞിരുന്നവനായിരുന്നു. സ്വർണത്തേക്കാൾ വിലകൂടിയ ധൂമ്രവസ്ത്രം രാജാക്കന്മാർക്ക് മാത്രമേ വാങ്ങുവാൻ കഴിയുമായിരുന്നുള്ളൂ. അതുപോലെതന്നെ പട്ടുവസ്ത്രങ്ങളും വളരെ വിലയേറിയവ ആയിരുന്നു. യഹൂദമതത്തിലെ രാജകീയ പ്രൗഢി കാണിക്കുന്നതായിരുന്നു ധൂമ്രവസ്ത്രം, പൗരോഹിത്യത്തിന്റെ പ്രതീകമായിരുന്നു പട്ടുവസ്ത്രം. അപ്രകാരം എല്ലാ ജാതികളെക്കാളും കൂടുതലായി അവനു ലഭിച്ചിരുന്ന സുഖസൗകര്യങ്ങൾ തന്റെ മാത്രമായി ആസ്വദിച്ച് കഴിഞ്ഞു എന്നതാണ് അവന്റെ ശിക്ഷക്കു കാരണമായിത്തീർന്നത്. എല്ലാ സൗകര്യങ്ങളും നൽകി വളർത്തിക്കൊണ്ടുവന്ന യഹൂദജനത്തിന്റെ പ്രതിനിധിയായിരുന്നു ആ ധനവാൻ. അവന്റെ രാജകീയ ഭവനത്തിൽ എന്നും വിഭവസമൃദ്ധമായ വിരുന്നു നടത്തിയിരുന്നു. അവന്റെ പടിവാതിൽക്കൽ കിടന്നിരുന്ന ദരിദ്രനായ ലാസറിനു മാത്രമല്ല മറ്റാർക്കും ഒരു സഹായവും ചെയ്തില്ല. അവരെ മനസ്സലിവോടെ ഒന്ന് നോക്കുവാനുള്ള മനോഭാവം പോലും അവനില്ലായിരുന്നു. അതിന്റെ പ്രധാന കാരണം അവന്റെ ചിന്തയിലെ വൈകല്യം ആയിരുന്നു. ധനവും മറ്റ് ലൗകിക സമ്പത്തും സമൃദ്ധിയും സുഖസൗകര്യങ്ങളും ഒക്കെ ദൈവാനുഗ്രഹം ആണെന്നും അതില്ലാത്തവർ എല്ലാം ദൈവ ശിക്ഷ ഏറ്റുവാങ്ങുന്ന പാപികൾ ആണെന്നും അവൻ പഠിച്ചുവച്ചിരുന്നു. മോശയുടെ ന്യായപ്രമാണങ്ങൾ അനുസരിക്കുന്നവർക്ക് ലഭിക്കുന്ന അനുഗ്രഹങ്ങളുടെയും അനുസരിക്കാത്തവർക്ക് ലഭിക്കുന്ന ശാപങ്ങളുടെയും ഒരു വലിയ പട്ടിക ആവർത്തന പുസ്തകത്തിൽ അവൻ വായിച്ചു പഠിച്ചു വച്ചിട്ടുണ്ട്. (ആവർത്തനം അധ്യായം28).

ധനവാൻ ആകുന്നത് തെറ്റല്ല. എന്നാൽ സമ്പത്ത് സ്വന്തം ആണെന്ന് കരുതി, മറ്റുള്ളവരെ കരുതാതെ ജീവിക്കുന്നതാണ് തെറ്റായി തീരുന്നത്. അബ്രഹാം തന്നെ വലിയ ധനവാൻ ആയിരുന്നല്ലോ. മറ്റുള്ളവർ സഹായിക്കട്ടെ, സംഘടനകളോ സർക്കാരോ ചെയ്യട്ടെ എന്ന് പറഞ്ഞു ദരിദ്രൻമാരോടുള്ള ഉത്തരവാദിത്വത്തിൽ നിന്ന് മാറി നിൽക്കുന്നതാണ് പാപമായി ദൈവം കണക്കാക്കുന്നത്. ഈ ലോകത്ത് ധനം കൂട്ടിവയ്ക്കുന്നതിന്റെ വിഡ്ഢിത്തം ഞാൻ നിങ്ങളോട് നേരത്തെ പറഞ്ഞത് ഓർക്കുന്നുണ്ടല്ലോ. ധനവാൻ സൂചിക്കുഴയിലൂടെ കടക്കാൻ പ്രയാസമാണെന്ന കാര്യം ഞാൻ നേരത്തെ പറഞ്ഞതും നിങ്ങൾ മറന്നുകാണില്ല. കഷ്ടപ്പെടുന്ന ദരിദ്രരായ എന്റെയും നിങ്ങളുടെയും

സഹോദരങ്ങളെ നിങ്ങൾ കരുതുന്നില്ലെങ്കിൽ, അന്ത്യനാളിൽ നിങ്ങൾ ശിക്ഷ സഹിക്കേണ്ടിവരും എന്ന ഒരു വലിയ പാഠമാണ് ധനവാൻ നിങ്ങളെ പഠിപ്പിക്കുന്നത്. ധനവാന്മാർ ദൈവത്തിന്റെ വേണ്ടപ്പെട്ടവർ ആണെന്നും, ആകയാൽ സമ്പന്നന്മാർ ആയി തന്നെ ജീവിക്കുന്നവർ ആ കാര്യത്തിനായി ദൈവത്തെ സ്തുതിക്കണം എന്നും പഠിപ്പിക്കുന്ന "സമൃദ്ധിയുടെ സുവിശേഷം"പറയുന്ന വ്യാജ സുവിശേഷകരുടെ ഉപദേശം നിങ്ങളെ വഴിതെറ്റിച്ച് നരകത്തിൽ എത്തിക്കുമെന്ന് ഞാൻ മുന്നറിയിപ്പ് നൽകുന്നു. എന്റെ പേര് എടുത്ത് എന്റെ ജനങ്ങളെ വഴിതെറ്റിക്കുന്ന ഇത്തരം കള്ള ഉപദേഷ്ടാക്കളെ ഞാൻ ശിക്ഷിക്കാതെ വിടുകയില്ല.

ധനവാനും ലാസറും മരിച്ചുകഴിഞ്ഞ് നടക്കുന്ന കാര്യങ്ങളാണ് നിങ്ങൾ കൂടുതൽ ശ്രദ്ധിക്കേണ്ടത്. ധനവാൻ മരിച്ചശേഷം വലിയ ആർഭാടമായി ഭൂമിയിൽതന്നെ അടക്കപ്പെട്ടു. വലിയ അനുശോചന സമ്മേളനങ്ങളും ചരമ പ്രസംഗങ്ങളും വാർത്താപരസ്യങ്ങളും ഒക്കെ ഗംഭീരമായി നടന്നു. പക്ഷേ ധനവാൻ ഈ ലോകം വിട്ട് പാതാളത്തിലേക്ക് ആണ് എത്തിച്ചേർന്നത്. നിങ്ങൾ വിചാരിച്ചുകാണും ഇവിടെ ഉണ്ടായിരുന്നതിനേക്കാൾ കൂടുതൽ സൗകര്യത്തിൽ ആണ് അയാൾ ജീവിക്കുന്നതെന്ന്, എന്നാൽ അയാളുടെ അവസ്ഥയെന്താണ് എന്ന് ഞാൻ പറഞ്ഞല്ലോ. ഈ ലോകത്തിൽ ധനവാൻ ഉണ്ടാക്കിയ എല്ലാ"പേരും" നഷ്ടപ്പെട്ടതായി, നിസ്സഹായനായി, ചെയ്തതെല്ലാം തെറ്റാണെന്ന് തിരിച്ചറിഞ്ഞെങ്കിലും സമയം കഴിഞ്ഞ് പോയ ദയനീയ ചിത്രം ആണ് നിങ്ങൾ കാണുന്നത്. എന്തെങ്കിലും വിധത്തിൽ ആശ്വാസം ലഭിക്കുവാൻ അവൻ കിണഞ്ഞ് അപേക്ഷിച്ചെങ്കിലും ഒരു പ്രയോജനമുണ്ടായില്ല. ആ സാഹചര്യത്തിൽ എത്തിയപ്പോൾ, അവൻ ലോകത്ത് ജീവിച്ചിരുന്ന 5 സഹോദരങ്ങളെ ഓർത്തു അവർക്കുവേണ്ടി മധ്യസ്ഥത അപേക്ഷിക്കുന്നുണ്ട്. ആലങ്കാരികമായി പറഞ്ഞാൽ അഞ്ച് സഹോദരങ്ങൾ, മോശയുടെ 5 ഗ്രന്ഥങ്ങൾ അല്ലെങ്കിൽ മനുഷ്യന്റെ അഞ്ച് ഇന്ദ്രിയങ്ങൾ എന്നിങ്ങനെ അയാൾ ഓർക്കുന്നത് ആകാം. ഈ കഥയിൽ കൂടി നിങ്ങൾ ഗ്രഹിക്കേണ്ടതായ ചില ഗുണപാഠങ്ങൾ ചുരുക്കമായി അക്കമിട്ട് പറയാം.

**ചില ഗുണപാഠങ്ങൾ**

1) വ്രണങ്ങൾ ഉള്ളതിനാൽ, ദൈവശിക്ഷകിട്ടിയ പാപി ആണെന്ന് കരുതി ധനവാൻ ലാസറിനെ അവഗണിച്ചത് തെറ്റായിപ്പോയി.

ഇയ്യോബിന്റെ ശരീരത്തിൽ വ്രണം നിറഞ്ഞ അനുഭവം വരുത്തുവാൻ സാത്താന് ദൈവം  അനുവാദം കൊടുത്തത്, ഇയ്യോബ് നീതിമാനും നിഷ്കളങ്കനും ആണെന്ന് സാത്താൻ ഉൾപ്പെടെ എല്ലാവർക്കും ബോധ്യം വരുത്തുവാൻ വേണ്ടി ആയിരുന്നു. ബാഹ്യമായ ശരീര അവസ്ഥകണ്ട് ആരെയും നിങ്ങൾ പാപികൾ എന്നോ നല്ലവർ എന്നോ വിധിക്കരുത്.

2)  ധനവാന്റെ മേശമേൽ നിന്ന് വീഴുന്ന അപ്പ നുറുങ്ങുകൾ, ഭക്ഷണം പാഴാക്കിക്കളയുന്നത്ന്റെ പ്രതീകമാണ്.ആവശ്യത്തിന് മാത്രം മിതമായി ഭക്ഷണം ഒരുക്കുവാനും കഴിക്കുവാനും പരിശീലിക്കുക. ഭക്ഷണം അല്പം പോലും പാഴാക്കി കളയാതിരിക്കാൻ ശ്രദ്ധിക്കണം. ലാസറിനെപോലെ ഇക്കാലത്തും വിശപ്പ് സഹിക്കാതെ ഉച്ചിഷ്ടങ്ങൾ വാരി ഭക്ഷിക്കുവാൻ മത്സരിക്കുന്ന ആളുകൾ  ധാരാളം ഉണ്ട് എന്ന് ഓർക്കുക. മുടിയൻ പുത്രൻ പന്നിയുടെ ആഹാരം വാരി തിന്നിരുന്ന കഥ പിന്നീട് പറയാം. നിങ്ങൾ മൂന്ന് നേരം  സമൃദ്ധിയായി ഭക്ഷിക്കുമ്പോൾ, ഒരു നേരം പോലും  ആഹാരത്തിനു വകയില്ലാത്തവരെ കണ്ടെത്തി അവരുടെ വിശപ്പ് അകറ്റാൻ ശ്രമിക്കണം. നിങ്ങൾ അവർക്ക് ചെയ്യുന്നത് എനിക്ക് ആണ് ചെയ്യുന്നത് എന്ന് അറിയുക. ധനികരുടെ ഭവനങ്ങളിലെ നായ്ക്കൾക്ക് ലഭിക്കുന്ന പരിഗണനപോലും  സാധുക്കൾക്ക് കൊടുക്കുന്നില്ലെങ്കിൽ, അങ്ങനെ ചെയ്യുന്ന നിങ്ങളെ ഞാൻ എന്താണ് ചെയ്യേണ്ടത്?

3).  ദരിദ്രനായ ലാസർ ആദ്യം മരിച്ചു മാലാഖമാർ അദൃശ്യമായി ഇറങ്ങിവന്ന് അബ്രഹാമിന്റെ മടിയിലേക്ക് അഥവാ പറുദീസയിലേക്ക് അവനെ കൊണ്ടുപോയി. ലോകപ്രകാരം വളരെ ശുഷ്കമായ ശവസംസ്കാരം ആണ്  അയാൾക്ക് ലഭിച്ചത്. എന്റെ മൃതദേഹം സംസ്കരിച്ച കാര്യം നിങ്ങൾ ഓർക്കുന്നുണ്ടോ? രണ്ടുപേർ മാത്രം ധൃതിയിൽ മൃതദേഹം ഒരു തുണിയിൽ പൊതിഞ്ഞ് കെട്ടി, എടുത്തുകൊണ്ടുപോയി മറ്റൊരാളുടെ കല്ലറയിൽ അടക്കം ചെയ്യുകയായിരുന്നു. എന്നാൽ ധനവാന്റെ ആർഭാടപൂർണമായ ഖബറടക്കം ലോകപ്രകാരം ഗംഭീരം ആയിരുന്നെങ്കിലും മരണത്തിനപ്പുറത്ത് താഴെ പാതാളത്തിന്റെ ആഴത്തിലേക്ക് ആണ് അവൻ എത്തിച്ചേർന്നത്.

4) മരണം ഒരുനാൾ വരും എന്ന് ഓർത്തിരിക്കുക. അതിനുമുൻപ് യഥാർത്ഥ മാനസാന്തരത്തിന് ശ്രമിക്കുന്നില്ലെങ്കിൽ പിന്നീട് അവസരം ലഭിക്കുമെന്ന് കരുതി ഇരുന്നാൽ ധനവാന്റെ അനുഭവം ഉണ്ടാകും. എത്രയും നേരത്തെ അനുതപിച്ചു ദൈവത്തെ അനുസരിച്ച് ജീവിക്കുന്ന സ്വഭാവമുള്ളവരായി തീരുക. മരണശേഷം ദുഃഖിച്ച് ആ ധനവാനെപോലെ

നിർഭാഗ്യവാൻ ആകാൻ ഇടയാകാതെ സൂക്ഷിക്കുക

5). നിങ്ങളുടെ അന്ത്യ സ്ഥാനം ഉറപ്പാക്കുക. യഹൂദന്മാർക്ക് വിശ്വാസികളുടെ പിതാവായ അബ്രഹാം പിതാവിന്റെകൂടെ ഇരിക്കുന്ന അനുഭവമാണ് ജീവിതലക്ഷ്യമായി കരുതിയിരുന്നത്. പുറജാതികാർ തീ നരകമാകുന്ന "ഗേഹന്ന" അഥവാ പാതാളത്തിൽ പോകുമെന്നും അവർ ചിന്തിച്ചു. യവനസംസ്കാരത്തിൽ മരണശേഷം ഭീകരമായ പീഡനമുറകളെ പറ്റിഒക്കെ പറയുന്നുണ്ട്. ലൂക്കോസ് പുറജാതിക്കാർക്കു വേണ്ടി എഴുതിയ തന്റെ സുവിശേഷത്തിൽ യവനസ്വാധീനത്തിൽ, നരകമെന്ന സ്ഥലത്ത് ഭീകരമായി പീഡകൾ ഉണ്ടാകുമെന്ന് വിവരിക്കുന്നു. യൂദാ ആത്മഹത്യചെയ്ത ജെറുസലേം പട്ടണത്തിലെ "അക്കൽദാമ"എന്ന പേരിൽ അറിയപ്പെടുന്ന ഹിന്നോം താഴ്വര പാതാളത്തിന്റെ പ്രതീകമായി ചിലർ ചൂണ്ടിക്കാണിക്കുന്നുണ്ട്. സ്വർഗ്ഗവും നരകവും അന്ത്യന്യായവിധിക്ക് ശേഷം മാത്രമേ നിങ്ങൾക്ക് അനുഭവിക്കേണ്ടിവരികയുള്ളൂ. അതുവരെയും ചരിത്രം തുടരുന്നതിനാൽ കരുണയും സ്നേഹവും നിലനിൽക്കുന്ന മാനദണ്ഡത്തിൽ മരിച്ചുപോകുന്നവരെ താൽക്കാലികമായി പാർപ്പിക്കുന്ന രണ്ട് അവസ്ഥകളാണ് പാതാളം, പറുദീസ എന്നിവ. എന്നാൽ വിശ്വസിച്ച് മരിച്ചുപോകുന്നവർ എന്നോട്ടുകൂടെ പറുദീസ അനുഭവത്തിലും എന്നെ അറിഞ്ഞു വിശ്വസിക്കാൻ തക്ക മാനസാന്തരം പ്രാപിക്കാതെ മരിച്ചു പോകുന്നവർ പാതാളത്തിന്റെ അനുഭവത്തിലും ആണ് അന്ത്യന്യായവിധിവരെ കഴിയേണ്ടി വരുന്നത്. എല്ലാ ജാതിയിലും മതത്തിലുംപെട്ട സകലമനുഷ്യരെയും ന്യായം വിധിച്ചു സ്വർഗ്ഗത്തിന്റെ അനുഭവത്തിലേക്ക് കൊണ്ടുപോകണം എന്നാണ് സ്വർഗ്ഗപിതാവ് ആഗ്രഹിക്കുന്നത്. ദൈവസ്വരൂപത്തിൽ സൃഷ്ടിക്കപ്പെട്ട ഒരു മനുഷ്യനും എന്നേക്കുമായി നശിച്ചുപോകാൻ ഇടയാകരുത് എന്ന് തന്നെയാണ് ഞാനും പ്രതീക്ഷിക്കുന്നത്. അതിനു വേണ്ടിയാണ് ഞാൻ ക്രൂശിൽ ബലിയായി തീർന്നത് എന്ന് നിങ്ങൾ ഓർക്കുക. ആകയാൽ ശരീരത്തിൽ താമസിക്കുമ്പോൾ തന്നെ യഥാർത്ഥ മാനസാന്തര അനുഭവത്തിൽ എത്തിച്ചേരാൻ നിങ്ങൾ എല്ലാവരും പരസ്പരം പ്രബോധിപ്പിച്ച് പരിശ്രമിക്കണം.

6) ഈ ലോകത്തിൽ മറ്റുള്ളവരെ സഹായിക്കാതെ സുഖിച്ച് ജീവിച്ചവർ പരലോകത്തിൽ നരകയാതന അനുഭവിക്കേണ്ടി വരുന്നു എന്നത് ഒരു സാമാന്യനീതി ആണ്. ഇവിടെ സത്യത്തിനും നീതിക്കും വേണ്ടി നിലനിർത്തുന്നതിന്റെ പേരിൽ കഷ്ടപ്പെടേണ്ടി വന്നവർ പരലോകത്തിൽ ആശ്വാസവും സമാധാനവും പ്രാപിക്കുന്നതും അതിന്റെ മറുവശമാണ്.

വിശക്കുന്നവർക്ക് അപ്പകഷണങ്ങൾ നൽകുന്നതാണ്, ദൈവത്തിന്റെ പേരിൽ വലിയ തുകകൾ സംഭാവന നൽകി പ്രസിദ്ധരാകാൻ ശ്രമിക്കുന്നതിനേക്കാൾ നല്ലത്.

7). ഈ കഥയിൽ ദൈവം നേരിട്ടല്ല, അബ്രഹാമിന്റെ മധ്യസ്ഥതയിൽ കൂടെയാണ് സംസാരിക്കുന്നത്. ദൈവത്തിനും മനുഷ്യർക്കുമിടയിൽ യഥാർത്ഥ മധ്യസ്ഥനായി അഥവാ ഇടനിലക്കാരനായി (mediator) യഥാർത്ഥത്തിൽ ഞാൻ മാത്രമേയുള്ളൂ. പൂർണ്ണദൈവവും പൂർണ്ണമനുഷ്യനും എന്ന നിലയിൽ ദൈവത്തെയും മനുഷ്യരെയും പൂർണമായും മനസ്സിലാക്കി പരസ്പരം അനുരഞ്ജനപെടുത്തുവാൻ മധ്യവർത്തിയായി പ്രവർത്തിക്കാൻ എനിക്ക് മാത്രമേ കഴിയുകയുള്ളൂ. (1 തിമോത്തി. 2: 5). എന്നിരുന്നാലും ധനവാൻ സഹോദരങ്ങൾക്ക് വേണ്ടി അപേക്ഷിച്ചതു പോലെ മനുഷ്യരായ നിങ്ങളും എന്നോട് അപേക്ഷിച്ചാൽ, (intercession) കരുണയുടെ കാലം നിലനിൽക്കുന്ന ന്യായവിധികാലത്തിന് മുൻപായി കരുണ കാണിക്കാൻ സ്വർഗ്ഗപിതാവ് സന്നദ്ധനാണ് എന്ന് നിങ്ങള്ക്ക് വിശ്വസിക്കാം. എന്നാൽ ആ സ്വർഗ്ഗപിതാവിന്റെ ഇഷ്ടത്തിനനുസരിച്ച് ജീവിക്കും എന്ന് ഉറപ്പു ള്ളവർക്ക് മാത്രമേ അത്തരം മധ്യസ്ഥത കൊണ്ട് പ്രയോജനം ഉണ്ടാവുകയുള്ളൂ.

8). മനുഷ്യരുടെ ആയുഷ്കാലം ആയിരം വർഷത്തോളം ദീർഘം ഉള്ളതായിരുന്നു. ആദാം 930 വർഷം ജീവിച്ചിരുന്നു. പക്ഷേ ദൈവത്തിന്റെ കാലഗണന അനുസരിച്ച് നിങ്ങളുടെ ആയിരം വർഷം ഒരു ദിവസം മാത്രമേ ആകുന്നുള്ളൂ. ഫലം തിന്നുന്നനാളിൽ ആദം മരിക്കും എന്ന് പറഞ്ഞത് ദൈവത്തിന്റെ ഒരു ദിവസം ആയ ആയിരം വർഷം തികയുന്നതിനു മുൻപ് തന്നെ സംഭവിച്ചതിനാൽ ദൈവത്തിന്റെ വാക്ക് തെറ്റിയിട്ടില്ല. എന്നാൽ നോഹയുടെ കാലത്തെ ജലപ്രളയത്തിന് ശേഷം നിങ്ങളുടെ ആയുസ്സ് 60, 90, 120 എന്നിങ്ങനെ നിജപെടുത്തിയ കാര്യം നിങ്ങൾ മനസ്സിലാക്കികാണുമല്ലോ. ഈ ആയുസ്സിൽ എത്രമാത്രം സമ്പാദിച്ചാലും, അതനുസരിച്ച് അർഹിക്കുന്നവർക്ക് കൊടുത്തു കൊണ്ടിരുന്നാൽ നിങ്ങൾക്ക് സ്വർഗ്ഗത്തിൽ നിക്ഷേപം ഉണ്ടാകും.

9) ഈ ലോകം വിട്ടു പോയാലും പരസ്പരം തിരിച്ചറിയാൻ നിങ്ങൾക്ക് കഴിയും. നിങ്ങളുടെ ബന്ധുമിത്രാദികളെപറ്റിയുള്ള ഓർമ്മ നഷ്ടപ്പെടുകയില്ല. ആകയാൽ മരണശേഷവും പരസ്പരം പ്രാർത്ഥനയിലൂടെ ബന്ധപ്പെടുവാൻ അവസരമുണ്ട്. നിങ്ങളുടെ നിഷ്കളങ്കമായ പ്രാർത്ഥന സ്വർഗ്ഗപിതാവ് കേട്ട്ഗ്രഹിക്കുവാൻ,നിങ്ങൾക്ക് മാനസാന്തരം

ഉണ്ടാകാൻ അനുവദിക്കുമെന്ന പ്രത്യാശ നിങ്ങൾ സൂക്ഷിക്കുക.

10) ആ ധനവാൻ പറഞ്ഞതുപോലെ മരിച്ചവരിൽ ഒരുവൻ എഴുന്നേറ്റു വന്ന് പറഞ്ഞാലും കഠിനഹൃദയമുള്ളവർ വിശ്വസിക്കുകയില്ല. ഞാൻ ലോകത്തിൽ ജീവിച്ചസമയത്ത് പലരെയും ഉയർപ്പിച്ച്കാണിച്ചിട്ടും , അതുകണ്ടവർതന്നെയാണ്എന്നെവിശ്വസിക്കാതെ എന്നെക്രൂശിക്കണം എന്ന് പീലാത്തോസ്സോട് ആവശ്യപ്പെട്ടത്. സ്വർഗ്ഗത്തിൽനിന്നും മാലാഖ വന്ന് പറഞ്ഞാൽ പോലും ഇത്തരം ആളുകൾ വിശ്വസിക്കുകയില്ല.

11) സാത്താൻ കാണിക്കുന്ന അത്ഭുതങ്ങൾക്ക് വേണ്ടി കാത്തിരിക്കുന്നവർ ഒരിക്കലും വിശ്വാസത്തിൽ ഉറച്ചു വരികയില്ല. അത്ഭുതങ്ങൾ അവിശ്വാസികൾക്ക് ആണ് അൽപമെങ്കിലും ഗുണം ചെയ്യുന്നത്. കോട്ടവും വ്യഭിചാരവും ഉള്ള തലമുറയാണ് അത്ഭുതങ്ങളുടെ പിറകെ പോകുന്നത്.ഞാനെന്റെ പരസ്യ ശുശ്രൂഷയുടെ ആരംഭത്തിൽ അവിശ്വാസികളായവർക്ക് അടയാളമായി ചെയ്ത അത്ഭുതങ്ങളൊന്നും വിശ്വാസത്തിൽ എന്റെ കൂടെ വന്നവർക്കുവേണ്ടി ചെയ്തില്ല. അത്ഭുതങ്ങൾ മാത്രം പ്രതീക്ഷിച്ച് വരുന്നവരൊക്കെ യഥാർത്ഥ സന്ദേശം ഉൾക്കൊള്ളാനാവാതെ എന്നെ വിട്ടു പോയത് നിങ്ങൾക്കറിയാമല്ലോ. ഇന്നും അത്ഭുതങ്ങളുടെ പുറകെ പോകുന്നവർ എന്റെ അടുത്ത് എത്തുകയില്ല.

12) ധനവാൻ യഹൂദമതത്തിലെ പ്രതീകമാണെന്ന് ഞാൻ നേരത്തെ പറഞ്ഞുവല്ലോ. ധൂംറവസ്ത്രവും പട്ടു വസ്ത്രവും രാജ്യത്ത്വം പൗരോഹിത്യം എന്നിവയുടെ പ്രതീകങ്ങളാണ്. യഹൂദർക്ക് ഈ വിധത്തിൽ നൽകപ്പെട്ടിരുന്ന വിലയേറിയ ധനത്തിൽ അഹങ്കരിച്ച്, മറ്റു മതക്കാരെ അവഗണിച്ചും ഉപദ്രവിച്ചും കീഴ്പ്പെടുത്തിയും ജീവിച്ചതിനാൽ അവരിൽനിന്ന് രാജത്വവും പൗരോഹിത്യവും ഞാൻ പിൻവലിച്ചു. ജാതികളിൽനിന്നും ഞാൻ പുതുതായി വീണ്ടെടുത്ത പുതിയനിയമ ഇസ്രായേൽ ആയ എന്റെ സഭയ്ക്ക് ഞാനവ നൽകിയിരിക്കുകയാണ്. പഴയ ഇസ്രായേൽ ന്യായപ്രമാണത്തിന്റെയും ബലി അനുഷ്ഠാനങ്ങളുടെയും പൊരുൾ ഗ്രഹിക്കാതെ ബാഹ്യമായി മാത്രം അക്ഷരംപ്രതി ആചരിച്ചതിനാൽ ആത്മാവു നഷ്ടപ്പെട്ട അവർ തികഞ്ഞ പരാജയം ആയിപ്പോയി.

പുതിയ മണവാട്ടിയായ എന്റെ സഭയെ ധൂമ്ര വസ്ത്രവും, പട്ടും കൊണ്ട്ഞാൻ അണിയിച്ചൊരുക്കിയത്, സ്വർഗ്ഗരാജ്യത്തിലെ പ്രമാണങ്ങൾ വേണ്ടവിധം ഗ്രഹിച്ചു സ്വർഗ്ഗ പിതാവിന്റെ ഹിതം പൂർണ്ണമായും നിറവേറ്റുമെന്ന പ്രതീക്ഷയിലാണ്. നിങ്ങൾക്ക് ഞാൻ നൽകിയിരിക്കുന്ന

ഈ വലിയ പദവികളും കൃപദാനങ്ങളും സ്വീകരിച്ച്, പഴയ ഇസ്രായേൽ ജനത്തിനു സംഭവിച്ച വീഴ്ചകൾ വരാതെ നിങ്ങൾ കരുതലോടെ പ്രവർത്തിക്കണം. നിങ്ങൾ ശരീരത്തോടെ ഈ ലോകത്തിൽ ജീവിക്കുന്ന കാലത്ത് തന്നെ ഞാൻ കാണിച്ചുതന്ന സത്യവഴിയിലൂടെ മാത്രം സഞ്ചരിച്ച് ലോകത്തിലെ സകല മനുഷ്യരെയും എന്റെ കൽപ്പനകൾ അനുസരിക്കുന്ന ശിഷ്യന്മാർ ആക്കി സ്വർഗ്ഗത്തിലേക്ക് കൂട്ടി കൊണ്ടുവരണം. ആരെയും എന്നിൽ നിന്ന് അകന്നു പോകാൻ നിങ്ങൾ മൂലം ഇട ആകരുത്. എല്ലാ കാര്യത്തിലും ഞാൻ നിങ്ങൾക്ക് കാണിച്ചുതന്ന ജീവിത മാതൃക പിന്തുടരുക. എന്നാൽ ഒരിക്കലും ജീവിതാനന്തരം നിങ്ങൾക്ക് ദുഃഖിക്കേണ്ടി വരികയില്ല. ധനവാന്റെയും ലാസറിന്റെയും കഥയുടെ സാരാംശം കുറെയെങ്കിലും നിങ്ങൾക്ക് മനസ്സിലായി കാണും എന്ന് ഞാൻ കരുതട്ടെ?

22–10–2020.

## അദ്ധ്യായം 38

# ദൈവത്തിൽ വിശ്വസിപ്പിൻ, എന്നിലും വിശ്വസിപ്പിൻ

**(യോഹന്നാൻ 14:1)**

"ധനവാനും ലാസറും" എന്ന കഥ പറഞ്ഞപ്പോൾ ദൈവത്തിന്റെ പ്രതിപുരുഷനായ അബ്രഹാം സംസാരിക്കുന്നത് നിങ്ങൾ കേട്ടുവല്ലോ. വിശ്വാസികളുടെ പിതാവായ അബ്രഹാം വിളിക്കപ്പെട്ടതിന്റെ പൂർവ്വചരിത്രം നിങ്ങൾക്കറിയാം. തിരുവെഴുത്തുകൾ പരിശോധിച്ചാൽ ദൈവത്തെ വിശ്വസിച്ചു, ആരാധിച്ചു,അനുസരിച്ചു ജീവിച്ചവരുടെ ഒരു നീണ്ടനിര നിങ്ങൾക്ക് കാണാം. എന്റെ ശിഷ്യനായ പൗലോസ് വളരെ പണ്ഡിതനും തീക്ഷ്ണതയുള്ള നല്ല യഹൂദനും ആയിരുന്നു. അവൻ എന്നെ അനുഗമിക്കുന്നവരെ ആദ്യം അന്ധമായി തെറ്റിദ്ധരിച്ചു എങ്കിലും ഞാൻ അവനു പ്രത്യക്ഷപ്പെട്ടു അവന്റെ കണ്ണുതുറന്ന് സത്യവെളിച്ചം കാണിച്ചുകൊടുത്തതിന്റെ ഫലമായി അനേകം യഹൂദർ സത്യദൈവത്തെ അറിഞ്ഞ് എന്റെ മാർഗത്തിലേക്ക് തിരിച്ചുവന്നു. യഹൂദന്മാരുടെ കഠിനമായ എതിർപ്പുമൂലം ഞാനവനെ ജാതികളുടെ അപ്പസ്തോലനായി നിയമിച്ചു. എന്റെ സഭയുടെ പ്രധാന ശില്പി ആയി അവൻ പ്രവർത്തിച്ചു. അവന്റെ പ്രവർത്തനങ്ങളെപ്പറ്റി ലൂക്കോസ് പ്രവൃത്തികളുടെ പുസ്തകത്തിൽ വിവരിക്കുന്നുണ്ട്. (അ .പ്ര. 13–മുതൽ 28 വരെ അധ്യായങ്ങൾ). പൗലോസ് എഴുതിയ നിരവധി ലേഖനങ്ങൾ അവന്റെ പ്രവർത്തനത്തിന്റെ സാക്ഷ്യപത്രങ്ങൾ ആണ്. അവൻ എഴുതിയ എബ്രായ ലേഖനം വളരെ ഗൗരവമേറിയ കാര്യങ്ങൾ പരാമർശിക്കുന്നുണ്ട്. അവയെ നിങ്ങൾ ശ്രദ്ധാപൂർവം വായിച്ചു ഗ്രഹിക്കണം. വിശ്വാസവീരന്മാരുടെ ഒരു പട്ടിക ആ ലേഖനത്തിലെ പതിനൊന്നാം അധ്യായത്തിൽ നിങ്ങൾക്ക് കാണാം. വിശ്വാസികളുടെ പിതാവായ അബ്രഹാമിനെപറ്റി പ്രത്യേകം പറയുന്ന കാര്യങ്ങൾ ശ്രദ്ധിക്കുക.

നാനാജാതിക്കാർ വിവിധതരം ഗോത്ര ദൈവങ്ങളെ ആരാധിച്ചിരുന്ന അബ്രാമിന്റെ കാലഘട്ടത്തിൽ, സ്വർഗ്ഗപിതാവായ യഹോവയായ സത്യദൈവം അബ്രഹാമിനെ മുൻകൂട്ടി അറിഞ്ഞ് വിളിച്ചപ്പോൾ, എങ്ങോട്ടാണെന്ന് പോലുമറിയാതെ വിശ്വാസത്തോടെ

ഇറങ്ങിത്തിരിച്ചവനാണ് അബ്രഹാം. സഹോദരപുത്രനായ ലോത്തിനെയും കൂട്ടി ദൈവം കാണിപ്പാൻ ഇരുന്ന ദേശത്തേക്ക് യാത്ര തുടർന്നു. ദൈവം നൽകിയ ഏകമകൻ ഇസഹാക്കിനെ ബലിയർപ്പിക്കാൻ മുതിർന്ന അബ്രഹാമിന്റെ വിശ്വാസം ദൈവത്തിന് ബോധ്യമായി. ആ അബ്രഹാമിന്റെ സന്തതികൾ ആണ് ഇന്ന് ലോകം മുഴുവൻ വ്യാപിച്ചുകിടക്കുന്ന മൂന്ന് പ്രധാന മതവിശ്വാസികൾ: യഹൂദന്മാരും മുസ്ലീങ്ങളും ക്രിസ്ത്യാനികളും.

ദൈവം പഴയ ഇസ്രായേലിനെ ഉപേക്ഷിച്ചു കളഞ്ഞു എന്ന് നിങ്ങളും സംശയിക്കുന്നുണ്ടാകും. ഒരുവിധത്തിൽ പറഞ്ഞാൽ ദൈവഹിതം മനസ്സിലാക്കാതെ വെറും ബാഹ്യമായ ആചാരാനുഷ്ഠാനങ്ങൾ മാത്രം നടത്തി, തങ്ങൾ മാത്രമേ ദൈവജനം ആയിട്ടുള്ളൂ എന്നും മറ്റെല്ലാ വിജാതിയരും ദൈവം ഉപേക്ഷിച്ചവർ ആയതിനാൽ അവരെ എല്ലാം കൊന്നു മുടിച്ച് ,അവരുടെ ദേശം കൈവശപ്പെടുത്തി, ഒരു വലിയ സാമ്രാജ്യശക്തി ആയി വളരുവാൻ അവർ ചെയ്തു കൂട്ടിയ ക്രൂരതകൾ എല്ലാം അവർ ന്യായീകരിച്ചു. അതൊന്നും എന്റെ സ്വർഗ്ഗ പിതാവിന്റെ പദ്ധതി അല്ലായിരുന്നു. സത്യ ആരാധനക്ക് വേണ്ടി പുരോഹിതന്മാരെയും യഥാർത്ഥ നിയമപാലനത്തിനുവേണ്ടി ന്യായപ്രമാണവും ന്യായാധിപൻമാരെയും ജനം തെറ്റി പോകാതെ ഇരിപ്പാൻ യഹോവയുടെ അരുളപ്പാടു ജനത്തിന് നൽകുവാനായി പ്രവാചകന്മാരെയും അവർക്ക് കാലാകാലങ്ങളിൽ നൽകിയിരുന്നെങ്കിലും, അവരുടെ സ്വാർത്ഥതയും അഹങ്കാരവും മൂലം അന്യമതക്കാരെ ആക്രമിച്ച് കീഴടക്കാൻ ആയി, പുറജാതികാരെപോലെ തങ്ങൾക്കും രാജാക്കന്മാരെ നിയമിക്കണമെന്ന് ആവശ്യപ്പെടുകയും, അങ്ങനെ അവർ അവരുടെ യഥാർത്ഥ രാജാവായ മിശിഹാ എന്ന എന്റെ യഹൂദ ഗോത്രത്തിൽ രാജാക്കന്മാരെ വാഴിക്കുകയും ചെയ്തതിനാൽ, ക്രമേണ ശൗൽ, ദാവീദ്, ശലോമോൻ തുടങ്ങി അനേക രാജാക്കന്മാരുടെ ഭരണം വഴി കേവലം "ലോകരാജ്യം"എന്നവിധം യഹൂദ ഭരണം അധഃപതിക്കുവാൻ ഇടയായി.

ദൈവരാജ്യം എന്ന യാഥാർത്ഥ്യം അവർ മനസ്സിലാക്കിയില്ല. തിരുവെഴുത്തുകളുടെ പൊരുൾ മനസ്സിലാക്കുവാനോ അവയിൽ എന്നെ കുറിച്ചുള്ള പരാമർശങ്ങൾ ഗ്രഹിക്കുവാനോ അവരുടെ വേദശാസ്ത്രപണ്ഡിതന്മാർക്ക് കഴിഞ്ഞില്ല. യഹോവയുടെ അരുളപ്പാട് ആണെന്ന് പറഞ്ഞു സാമ്രാജ്യം വളർത്തേണ്ടതിന് നിരവധി നാട്ടുരാജാക്കന്മാരെയും ജനങ്ങളെയും അവർ കൊന്നു കൊള്ളയടിച്ചു. രാജാക്കന്മാരുടെയും പുരോഹിതന്മാരുടെയും ദുഷ്പ്രവർത്തികൾ ചൂണ്ടിക്കാണിച്ച പ്രവാചകന്മാരെയും അവർ കൊന്നു. ചുരുക്കത്തിൽ

ഇസ്രായേൽ ജനത സത്യദൈവമായ യഹോവയെ വിശ്വസിക്കാതെയും അനുസരിക്കാതെയും, പ്രമാണങ്ങളെയും അനുഷ്ഠാനങ്ങളെയും ദൈവത്തെക്കാൾ അധികമായി പ്രാധാന്യം നൽകി, അവരുടെ സമുദായത്തെ നിലനിർത്താൻ ശ്രമിച്ചതിനാൽ ഞാൻ അവരെ കൈവിട്ടു. യഹൂദന്മാരുടെ യഥാർത്ഥ പരാജയകാരണം അവരുടെ ദൈവവിശ്വാസം ഇല്ലായ്മ ആയിരുന്നു. ദൈവത്തിന്റെ മനസ്സറിഞ്ഞ് പ്രവർത്തിക്കുവാൻ ശ്രമിക്കുന്നതിന് പകരം മനുഷ്യരെ ബോധ്യപ്പെടുത്തുവാൻ വേണ്ടി കുറെ കാര്യങ്ങൾ ചെയ്തു എന്ന് മാത്രം. പരീശ മനോഭാവത്തോടെ കടമ നിർവഹിക്കുന്നവരാണെന്ന് വരുത്തി തീർക്കുവാൻ വേണ്ടി അവർ ചെയ്ത വിശ്വാസ, അനുഷ്ഠാന, ആരാധനാ രീതികൾ ഒന്നും എന്റെ മനസ്സിന് ചേർന്നവ ആയിരുന്നില്ല.

### ദൈവ വിശ്വാസത്തിന്റെ ചില അടിസ്ഥാന പ്രമാണങ്ങൾ

1). Faith in the presence of God. ദൈവം ഉണ്ട് എന്ന് വിശ്വസിച്ചാൽ മാത്രം പോരാ, ദൈവസാന്നിധ്യം എല്ലായിടത്തും എപ്പോഴും ഉണ്ടെന്ന ബോധ്യമുണ്ടാകണം. ദൈവം അറിയാതെ ഒരു കാര്യവും നടക്കുകയില്ല എന്ന ഉത്തമ ബോധ്യത്തോടെയും, കരുതലോടെയും ജീവിക്കുവാൻ യഥാർഥ ദൈവവിശ്വാസികൾക്ക് കഴിയും.

2). Faith in the power of God. ദൈവത്തിന്റെ ശക്തിയിലുള്ള വിശ്വാസം. ദൈവം ഉണ്ടെന്ന് വിശ്വസിച്ചാൽ മാത്രം പോരാ, ആ ദൈവം സർവശക്തനാണ് എന്നുള്ള ബോധ്യം ഉണ്ടാകുമ്പോഴാണ് വിശ്വാസം ഉറച്ചുവരുന്നത്. മനുഷ്യനാൽ അസാധ്യമായത് ദൈവത്തിനു സാധ്യമാണ് എന്ന ഉറച്ച നിലപാട് നിങ്ങൾ എടുത്താൽ മാത്രമേ പൂർണ്ണമായി ദൈവ വിശ്വാസത്തിൽ നിലനിൽക്കുവാൻ കഴിയുകയുള്ളൂ.

3). Faith in the providence of God. ദൈവത്തിന്റെ കരുതലിൽ ഉള്ള വിശ്വാസം. ദൈവം എപ്പോഴും എല്ലാകാര്യങ്ങളും ആവശ്യാനുസരണം കരുതുന്നവൻ ആണെന്ന് തിരിച്ചറിഞ്ഞു ഒന്നിനെപ്പറ്റിയും ആകുലപ്പെടാതെ സമാധാനമായി ജീവിക്കാൻ കഴിയുന്നവരാകണം ദൈവവിശ്വാസികൾ.

4) Faith in the projects of God. ദൈവത്തിന്റെ പദ്ധതിയിലും നടത്തിപ്പിലും സഹകരിച്ച് പ്രവർത്തിക്കുന്നവർക്ക് മാത്രമേ വിശ്വാസത്തിൽ നിലനിൽക്കുവാൻ സാധിക്കുകയുള്ളൂ. ഗോത്രപിതാക്കന്മാരായ അബ്രഹാം, ഇസ്ഹാഖ്, യാക്കോബ് എന്നിവരെല്ലാം ഇപ്രകാരം സ്വർഗ്ഗപിതാവിന്റെ ഇഷ്ടപ്രകാരം ഉള്ള പദ്ധതികൾ സ്വീകരിച്ച് നടപ്പാക്കിയവരാണ്.

അതിനുവേണ്ടി എല്ലാവിധ കഷ്ടപ്പാടുകളും ഏറ്റെടുത്ത്  നടപ്പാക്കുവാൻ മനസ്സിനെ തയ്യാറാക്കുന്ന അനുഭവത്തിൽ മാത്രമേ യഥാർത്ഥ ദൈവവിശ്വാസം വെളിപ്പെട്ടു വരികയുള്ളൂ.

5) Faith in the programs of God. ദൈവത്തിന്റെ സമയത്തിനനുസരിച്ച് ക്ഷമയോടെ കാത്തിരുന്ന് വിധേയപ്പെട്ട് ജീവിക്കുവാൻ തയ്യാറാകുന്നവർക്ക് മാത്രമേ യഥാർത്ഥ വിശ്വാസത്തിൽ വളർന്നു വരുവാൻ കഴിയൂ. അവരവരുടെ ഇഷ്ടവും സമയവും അനുസരിച്ച് കാര്യങ്ങൾ നടപ്പാക്കാൻ ശ്രമിക്കുന്നവർ  അവിശ്വാസികളായി സ്വയം അധഃപതിക്കുന്നു എന്ന് ഓർത്തിരിക്കുക.

6). Faith in the promises of God. ദൈവ പിതാവ് നിങ്ങൾക്ക് അനേകം വാഗ്ദാനങ്ങൾ നൽകിയിട്ടുണ്ട്. അവയെല്ലാം നേടിയെടുക്കുവാൻ അടിയുറച്ച വിശ്വാസം നിങ്ങൾക്ക് അത്യാവശ്യമാണ്.ആ കാര്യം മറക്കുന്നതുകൊണ്ടാണ് പലപ്പോഴും നിങ്ങളുടെ വിശ്വാസം തണുത്ത് പോകുന്നത്.

## വിശ്വാസത്തിന്റെ സ്വാധീന മേഖലകൾ

ഞാൻ ഈ ലോക ജീവിതകാലത്ത് എന്റെ പ്രവർത്തനത്തിൽ, വിശ്വാസത്തിന്റെ പ്രാധാന്യം മനസ്സിലാക്കി കൊണ്ട് ഏതെല്ലാം വിധത്തിൽ ഏതെല്ലാം മേഖലകളിൽ വിശ്വാസം നിങ്ങളെ സ്വാധീനിക്കുന്നുണ്ട് എന്ന് പറഞ്ഞു തരാം. എന്റെ ശിഷ്യന്മാർ എന്നിൽ നിന്നും നേരിട്ട് മനസ്സിലാക്കിയ കാര്യങ്ങൾ അവർ എഴുതി വച്ചിട്ടുള്ളത് എന്തെല്ലാമാണെന്ന് നിങ്ങൾ ശ്രദ്ധിച്ചു പരിശോധിക്കുക.

1). രക്ഷയുടെ അടിസ്ഥാനം നിങ്ങളുടെ വിശ്വാസമാണ്. മനുഷ്യന്റെ വിശ്വാസവും ദൈവത്തിന്റെ കൃപയും ഒന്നുചേർന്ന് പ്രവർത്തിക്കുമ്പോഴാണ് രക്ഷയുടെ അനുഭവത്തിൽ നിങ്ങൾ എത്തിച്ചേരുന്നത്. (എഫെ.2: 8).ദൈവകൃപ എല്ലാവർക്കും സൗജന്യമാണെങ്കിലും വിശ്വാസപൂർവ്വം മനസ്സ് വെച്ച് സ്വീകരിക്കുന്നവർക്ക് മാത്രമേ രക്ഷ ലഭിക്കുകയുള്ളൂ.

2) നീതിയോടെ ജീവിക്കുവാൻ വിശ്വാസം കൂടിയേതീരൂ. ദൈവത്തിന്റെ നീതി, വിശ്വാസം ഹേതുവായും വിശ്വാസത്തിനായി കൊണ്ടും വെളിപ്പെടുന്നു. നീതിമാൻ വിശ്വാസത്താൽ ജീവിക്കും എന്ന് എഴുതിയിരിക്കുന്നത് നിങ്ങൾ അറിയുന്നുവല്ലോ. വിശ്വാസം കൂടാതെ നടപ്പാക്കുന്ന സംവിധാനം ദൈവം അംഗീകരിക്കുന്നില്ല എന്ന് ഓർക്കുക. (റോമ.1:17).

3) അനുദിന ജീവിതത്തിൽ മുന്നോട്ടുള്ള പ്രയാണത്തിൽ വിശ്വാസമാണ് ആശ്രയം ആയിരിക്കുന്നത്. കാഴ്ചയാൽ അല്ല വിശ്വാസത്താലത്രേ ദൈവമക്കൾ ജീവിക്കുന്നത്.(2 കൊരി 5:7). നിങ്ങൾ ഒടിയാതെ നിൽക്കുന്നത് വിശ്വാസത്താൽ ആണെന്ന് ഓർക്കുക. (റോമാ 11: 20). ജീവിതത്തിൽ മുന്നേറുവാൻ തടസ്സങ്ങൾ വരുമ്പോഴും തളർന്നു ഒടിഞ്ഞു പോകുന്ന അനുഭവം ഉണ്ടാകുമ്പോഴും ദൈവത്തിലുള്ള വിശ്വാസം നിങ്ങളെ നിലനിർത്തും.

4) ഹൃദയങ്ങൾ ശുദ്ധീകരിക്കപ്പെടുന്നതും വിശ്വാസത്താലാണ്. "വിശ്വാസത്താൽ അവരുടെ ഹൃദയങ്ങളെ ശുദ്ധീകരിച്ചതിനാൽ നമുക്കും അവർക്കും തമ്മിൽ ഒരു വ്യത്യാസവും വച്ചിട്ടില്ല"(അ. പ്ര. 15: 9). ദൈവവിശ്വാസം ഹൃദയത്തിൽ നിറയുമ്പോൾ ഹൃദയ ശുദ്ധീകരണം ഉണ്ടാകുകയും അത് മൂലം ദൈവത്തെയും ദൈവിക മർമ്മങ്ങളെയും വ്യക്തമായി ഗ്രഹിക്കുവാൻ കഴിയുകയും ചെയ്യുന്നു.

5) ശരീരസംരക്ഷണം ദൈവവിശ്വാസം വഴി ലഭിക്കുന്നു." അവർ ദാനിയേലിനെ ഗുഹയിൽ നിന്ന് കയറ്റി. അവൻ തന്റെ ദൈവത്തിൽ വിശ്വസിച്ചിരുന്നത് കൊണ്ട് അവനു യാതൊരു കേടും പറ്റിയതായി കണ്ടില്ല".(ദാനിയേൽ 6:23).സിംഹക്കുഴിയിൽ ഇട്ടപ്പോൾ വീഴ്ചയാലോ സിംഹത്തിന്റെ ഉപദ്രവം മൂലമോ യാതൊരു ശാരീരിക കേടുപാടുകളും സംഭവിക്കാതെ ഡാനിയേലിനെ ദൈവം സംരക്ഷിച്ചത് അവന്റെ അടിയുറച്ച ദൈവവിശ്വാസം മൂലമായിരുന്നു.

6) ലോകത്തെ ജയിക്കുവാൻ ദൈവവിശ്വാസം സഹായിക്കുന്നു. "ദൈവത്തിൽ നിന്നു ജനിച്ചതൊക്കെയും ലോകത്തെ ജയിക്കുന്നു. ലോകത്തെ ജയിച്ച ജയമോ നമ്മുടെ വിശ്വാസം തന്നെ. യേശു ദൈവപുത്രൻ എന്ന് വിശ്വസിക്കുന്നവൻ അല്ലാതെ ആരാകുന്നു ലോകത്തെ ജയിക്കുന്നവൻ?". (1 യോഹന്നാൻ .5: 4, 5).

7) ദുഷ്ടനെ എതിർത്ത് തോൽപ്പിക്കാൻ വിശ്വാസം വേണം." ദുഷ്ടന്റെ തീ അമ്പുകളെ ഒക്കെ തടുക്കുവാൻ തക്കതായ വിശ്വാസം എന്ന പരിചയും എടുത്തുകൊണ്ടു നിൽക്കുവിൻ." (എഫേ. 6: 16.). ദൈവത്തിലുള്ള വിശ്വാസം പ്രവൃത്തികളിലൂടെ കാണിച്ചാൽ അതു കണ്ടു പിശാച് ഓടിമറയും.

8) വിശ്വസിക്കുന്നവന് സകലവും കഴിയും. ഞാനീ പറഞ്ഞ വാക്കുകൾ നിങ്ങൾക്ക് വിശ്വസിക്കാൻ കഴിയുമോ? മറുരൂപമലയിലെ അനുഭവം കഴിഞ്ഞു ഇറങ്ങിവന്നപ്പോൾ ദുരാത്മാവ് ബാധിച്ച മകനെ സൗഖ്യം ആക്കുവാൻ ശിഷ്യന്മാർക്ക് കഴിഞ്ഞില്ലെന്ന് പരാതി പറഞ്ഞു,

അവന്റെ അപ്പൻ എന്റെ അടുക്കൽ അപേക്ഷയുമായി വന്നു: "നിന്നാൽ വല്ലതും കഴിയുമെങ്കിൽ മനസ്സലിഞ്ഞു ഞങ്ങളെ സഹായിക്കേണമേ"എന്ന് യാചിച്ച പറഞ്ഞു. ഞാൻ അവനോട്: "എന്നാൽ കഴിയുമെങ്കിൽ എന്നോ? വിശ്വസിക്കുന്നവന് സകലവും കഴിയും"എന്ന് പറഞ്ഞു.(മർക്കോസ് 9:22, 23). വിശ്വസിക്കുന്നവന്റെ വിശ്വാസം ദൈവത്തിന്റെ ശക്തി പുറപ്പെടുവാൻ സഹായിക്കുന്നു. നേരത്തെ ഞാൻ പറഞ്ഞതുപോലെ, മനുഷ്യന്റെ വിശ്വാസവും ദൈവത്തിന്റെ ശക്തിയും കൂടിച്ചേർന്നാണ് എല്ലാ നല്ല കാര്യങ്ങളും സംഭവിക്കുന്നത്.

9) വിശ്വാസത്താൽ പരിശുദ്ധാത്മനിറവ് പ്രാപിക്കുന്നു. " ഹൃദയങ്ങളെ അറിയുന്ന ദൈവം നമുക്ക് തന്നത് പോലെ അവർക്കും പരിശുദ്ധാത്മാവിനെ കൊടുത്തുകൊണ്ട് സാക്ഷി നിന്ന് വിശ്വാസത്താൽ അവരുടെ ഹൃദയങ്ങളെ ശുദ്ധീകരിക്കുന്നു". (അ.പ്ര. 15: 8)." എന്നിൽ വിശ്വസിക്കുന്നവന്റെ ഉള്ളിൽനിന്ന് തിരുവെഴുത്ത് പറയുന്നതുപോലെ ജീവജലത്തിന്റെ നദികൾ ഒഴുകും..... തന്നിൽ വിശ്വസിക്കുന്നവർക്ക് ലഭിക്കാനുള്ള ആത്മാവിനെക്കുറിച്ച് ആകുന്നു പറഞ്ഞത്".(യോഹന്നാൻ 7: 38,39).

10) വിശ്വാസംമൂലം സന്തോഷവും സമാധാനവും ലഭിക്കുന്നു." എന്നാൽ പ്രത്യാശ നൽകുന്ന ദൈവം പരിശുദ്ധാത്മാവിന്റെ ശക്തിയാൽ നിങ്ങൾ പ്രത്യാശയിൽ സമൃദ്ധിയുള്ളവരായി വിശ്വസിക്കുന്നതിലുള്ള സകല സന്തോഷവും സമാധാനവും കൊണ്ട് നിങ്ങളെ നിറയ്ക്കുമാറാകട്ടെ. (റോമ:15: 13 യഥാർത്ഥ സന്തോഷവും സമാധാനവും ദൈവരാജ്യത്തിലെ അനുഭവമാണ്.

11).പ്രാർത്ഥനക്ക് ഉത്തരം ലഭിക്കാൻ വിശ്വാസം അത്യാവശ്യമാണ്. " നിങ്ങൾ വിശ്വസിച്ചു കൊണ്ട് പ്രാർത്ഥനയിൽ എന്ത് യാചിച്ചാലും നിങ്ങൾക്കു ലഭിക്കും.(മത്തായി 21: 22). എന്നെ വിശ്വസിക്കുന്നവരാണെങ്കിൽ എനിക്ക് ഇഷ്ടമില്ലാത്ത കാര്യങ്ങൾ ഒന്നും നിങ്ങൾ ചോദിക്കില്ല എന്ന് എനിക്ക് അറിയാം. അഥവാ എന്നെ വിശ്വസിക്കുന്നു എന്നു പറയുകയും എന്റെ ഇഷ്ടത്തിനു തന്നെ വിരുദ്ധമായതും നിങ്ങളുടെ ആത്മ നാശത്തിന് ഇടവരുത്തുന്നതും ആയ കാര്യങ്ങൾക്കു വേണ്ടിയാണ് നിങ്ങൾ പ്രാർത്ഥിക്കുന്നത് എങ്കിൽ, നിങ്ങളുടെ വിശ്വാസം വ്യാജം ആകയാൽ നിങ്ങൾ എന്തു യാചിച്ചാലും ലഭിക്കുകയില്ല എന്ന് കൂടി ഓർക്കുക. നിങ്ങൾ എന്ത് ചോദിച്ചാലും തരാം എന്ന് പറയുന്നത് പിശാചാണ്. അവനെ ഒന്ന് വണങ്ങിയാൽമതി എന്നും എല്ലാം തരാം എന്നു എന്നോടും മരുഭൂമിയിൽ വെച്ച് അവൻ പറഞ്ഞതാണ്. ഇന്ന് നിങ്ങളിൽ പലരും എന്നോട്

ചോദിച്ചിട്ട് കിട്ടാതെ വരുമ്പോൾ, പിശാചിനെ വണങ്ങി കാര്യസാധ്യം നടത്തുന്നു എന്ന് എനിക്കറിയാം. എന്നാൽ ഈ ലോകത്തിനപ്പുറത്ത് ന്യായവിധിനാളിൽ, അതിനു തക്ക ശിക്ഷ ലഭിക്കുമെന്ന് ഓർത്ത് എത്രയും വേഗം മാനസാന്തരപ്പെട്ടവരായി എങ്കലേക്കു തിരിച്ചുവന്ന് എന്നെ അനുസരിച്ച് ജീവിക്കുക. നിങ്ങൾക്ക് ഒരു കുറവും വരുത്താതെ ഞാൻ സംരക്ഷിക്കും എന്ന് വിശ്വസിക്കുക.

12). വിശ്വസിക്കുന്നവരാൽ അത്ഭുതങ്ങൾ സംഭവിക്കും.

"വിശ്വസിക്കുന്നവരാൽ അടയാളങ്ങൾ നടക്കും, ഭൂതങ്ങളെ പുറത്താക്കും. രോഗികളെ സൗഖ്യമാക്കും"(മർക്കോസ് 16: 17, 18). മനുഷ്യരുടെ ദൈവശക്തിയിൽ ഉള്ള വിശ്വാസം യഥാർത്ഥമാണെന്ന് ദൈവത്തിന് ബോധ്യമായാൽ ദൈവശക്തി പുറപ്പെട്ട് അത്ഭുതങ്ങൾ പ്രവർത്തിക്കാം. അത് മനുഷ്യശക്തി ആണെന്ന് തെറ്റിദ്ധരിച്ച് അഹങ്കരിക്കരുത്. പിശാചിന്റെ ശക്തിയാലും അത്ഭുതം കാണിക്കുന്ന വ്യാജസുവിശേഷകർ ഉണ്ട്. അവരെ നിങ്ങൾ തിരിച്ചറിയണം.

13). വിശ്വാസത്തിൽ നിന്ന് അല്ലാത്തത് എന്തും പാപമാണ്. "സംശയിക്കുന്നവൻ എങ്കിൽ അത് വിശ്വാസത്തിൽനിന്ന് ഉത്ഭവിക്കാത്തത്കൊണ്ട് അവൻ കുറ്റക്കാരൻ ആയിരിക്കുന്നു. വിശ്വാസത്തിൽനിന്ന് ഉൽഭവിക്കത്തത് ഒക്കെയും പാപം അത്രേ." (റോമ 14: 23). അവിശ്വാസമാണ് പാപത്തിലേക്ക് വീഴാൻ ഇടയാക്കുന്നത്.

14). വിശ്വാസം എന്നെന്നേക്കും നിലനിൽക്കുന്ന ദൈവികദാനമാണ്. വിശ്വാസം, പ്രത്യാശ, സ്നേഹം, ഇവ മൂന്നും എന്നേക്കും നിലനില്ക്കുന്നു" (1 കോരി. 13: 13 ). ഇവയിൽ വലിയതോ സ്നേഹം തന്നെ ആണെങ്കിലും ഒന്നാമത്തേത് വിശ്വാസം തന്നെയാണ്. കാരണം, വിശ്വാസം കൂടാതെ പ്രത്യാശയും സ്നേഹവും ഉളവാക്കുകയില്ല. ഈ ലോകജീവിതം ശരീര പ്രകാരം വിട്ടുപിരിഞ്ഞാലും ഈ മൂന്ന് സുകൃതങ്ങളും നിങ്ങളോടൊപ്പം വലിയ സമ്പാദ്യമായി ഉണ്ടായിരിക്കണം. കാരണം ഇവ മൂന്നും നിത്യജീവനിൽ നിലനിൽക്കുവാൻ നിങ്ങൾക്ക് ആവശ്യം ഉള്ളവയാണ്.

15) വിശ്വാസത്തിൽ നിലനിന്നുകൊണ്ട്തന്നെ നിങ്ങൾ മരിക്കണം. ആത്മരക്ഷ, ശുദ്ധീകരണം, സാക്ഷ്യജീവിതം എന്നിവമൂലം ക്രിസ്ത്യാനിക്ക് ഉചിതമായ വിശ്വാസവും പ്രത്യാശയും സ്നേഹവും സമ്പാദ്യമായി ഉള്ള നല്ല ഒരു അന്ത്യം നിങ്ങൾക്ക് ലഭിക്കണം എന്ന ഉദ്ദേശത്തോടെ വിശ്വാസത്തിൽ സ്ഥിരപ്പെട്ട് വളരുക. എബ്രായലേഖനത്തിൽ പൗലോസ്ശ്ലീഹ

നൽകിയിരിക്കുന്ന വിശ്വാസപിതാക്കന്മാരുടെ ജീവിതാന്ത്യം ഓർത്ത് അവരുടെ വിശ്വാസം അനുകരിക്കണം എന്ന ആഹ്വാനം ശ്രദ്ധിക്കുക. (എബ്രാ. 13: 7). കാരണം, അവരെല്ലാം വിശ്വാസത്തിൽ മരിച്ചവർ ആയിരുന്നു .(എബ്രാ. 11: 13).

വിശ്വാസത്തിൽ നിലനിൽക്കുന്നവരെ മാത്രമേ രക്ഷിക്കുവാൻ എനിക്ക് കഴിയൂ. മനുഷ്യന്റെ വിശ്വാസവും ദൈവത്തിന്റെ കൃപയും കൂടിച്ചേരുമ്പോഴാണ് രക്ഷ ലഭിക്കുന്നത് എന്ന് നേരത്തെ ഞാൻ പറഞ്ഞ കാര്യം നിങ്ങൾ മറന്നുപോകരുത്. യോഹന്നാൻ ശ്ലീഹാ തന്റെ സുവിശേഷത്തിൽ 90 പ്രാവശ്യവും, പൗലോസ് ശ്ലീഹ റോമാലേഖനത്തിൽ 60 പ്രാവശ്യവും വിശ്വാസത്തെപറ്റി എടുത്തു പറഞ്ഞിരിക്കുന്നത് കാണുമ്പോൾ വിശ്വാസത്തിന്റെ പ്രാധാന്യം നിങ്ങൾക്കുമനസ്സിലാകും.

"വിശ്വാസപ്രമാണങ്ങൾ" ക്രോഡീകരിച്ച് അണുവിട തെറ്റാതെ ചൊല്ലുന്നതുകൊണ്ട് മാത്രം കാര്യമില്ല. വിശ്വാസം എന്നത് ദൈവത്തിലുള്ള ആശ്രയം ആണ്. (Trust in God). അതിനു സഹായകം ആകാത്ത അർത്ഥമില്ലാത്ത വാദപ്രതിവാദങ്ങളും തർക്കങ്ങളും നടത്തി വിവിധപേരുകളിൽ സഭകളായി തിരിഞ്ഞു ശുശ്രൂഷക്ക് പകരം അധികാരം നടത്തുന്ന നേതാക്കളെ ഞാൻ വെറുക്കുന്നു.

ഇന്ന് ലോകത്തിൽ വിവിധ സഭകളായി ചിതറിക്കിടക്കുന്ന വിശ്വാസികളുടെ ഭാവിയെപ്പറ്റി എനിക്ക് വളരെ ആശങ്കയുണ്ട്. ആദ്യകാലങ്ങളിൽ പൊതുവേ സത്യവിശ്വാസം സ്വീകരിച്ച് ജീവിച്ചുവന്നവരെ "വിശ്വാസികൾ" എന്ന് വിളിച്ചു വന്നിരുന്നു. പിന്നീട് അവരെ "സഹോദരന്മാർ" "വിശുദ്ധന്മാർ" "ക്രിസ്ത്യാനികൾ" എന്നീ പേരുകളിൽ വിളിക്കപ്പെട്ടുവന്നു. നിർഭാഗ്യവശാൽ ഈ പേരുകൾ എല്ലാം ചരിത്രത്തിലെ ഓർമ്മകൾ മാത്രമായി. കത്തോലിക്കർ, ഓർത്തഡോക്സ്കാർ, നവീകരണക്കാർ എന്നിങ്ങനെയുള്ള വ്യത്യസ്ത പ്രാദേശിക പേരുകളിൽ സഭകൾ അറിയപ്പെട്ടുതുടങ്ങി. ഇവയിൽ ഏതാണ് ക്രിസ്തീയസഭ എന്ന് പുറത്തു നിന്നു നോക്കുന്നവർക്ക് സംശയമുണ്ടാകും. ഇതിൽ ഏതാണ് എന്റെ സഭ എന്നതിനെപ്പറ്റി എനിക്കും സംശയങ്ങളുണ്ട്. ഇന്നത്തെ "പേരുകേട്ട" സഭകളുടെ ജീവിതരീതികളും മത്സരങ്ങളും പോരാട്ടങ്ങളും കാണുമ്പോൾ, എന്റെ എന്റെ അനുയായികൾ എന്ന പേരിൽ അവ അറിയപ്പെടാതെ ഇരിക്കുന്നതാണ് നല്ലത്. മേൽപ്പറഞ്ഞ പല സഭകളിലും ക്രിസ്തു എന്ന എന്റെ പേരിനു കളങ്കം വരുത്തുന്ന പല കാര്യങ്ങളും പരസ്യമായി നടമാടുന്നത് കണ്ട് എനിക്ക് വളരെ ഏറെ ദുഃഖമുണ്ട്. തെറ്റായി നേതൃത്വംനൽകുന്നവർക്ക് തക്കതായ ശിക്ഷ ലഭിക്കുമെന്ന്

അവർക്ക് അറിയില്ല എന്നുണ്ടോ? അതിൽ എനിക്ക് അവരോട് സഹതാപം തോന്നുന്നു.

സഭാനേതൃത്വത്തെ മാത്രം കുറ്റം പറഞ്ഞിട്ട് കാര്യമില്ല. നിങ്ങളുടെ കൂട്ടത്തിൽ സത്യവിശ്വാസികളായവർ വളരെ കുറച്ചു പേർ മാത്രമേ ഉള്ളൂ. ഉദാഹരണത്തിന്, എന്റെ അമ്മ, കനാന്യ സ്ത്രീ, ശതാധിപൻ, കുരുടൻ , രക്തസ്രാവകാരിയായ സ്ത്രീ, യായിറോസ് തുടങ്ങിയ ചുരുക്കം ചിലരെ പോലെ, ഉറപ്പുള്ള വിശ്വാസമുള്ളവർ ആണോ നിങ്ങൾ?.

"ഞങ്ങൾക്ക് വിശ്വാസം വർദ്ധിപ്പിച്ചു തരേണമേ" എന്ന് നിങ്ങൾ മനസ്സുരുകി പ്രാർത്ഥിക്കുന്നു എങ്കിൽ ഞാൻ നിങ്ങളെ സഹായിക്കാം. എന്റെ ശിഷ്യന്മാർ എന്നോട് അപ്രകാരം പ്രാർത്ഥിച്ചപ്പോൾ ഞാൻ അവരുടെ വിശ്വാസം വർദ്ധിപ്പിച്ചുകൊടുത്തു.(ലൂക്കോസ് 17: 5). മരണംവരെയും വിശ്വാസത്തിനു വേണ്ടി പോരാടി, അവരുടെ ജീവൻ തന്നെ നൽകി രക്തസാക്ഷികളായി അവർ മരണം വരിച്ചു.

ഞാൻ നിങ്ങളോട് വളരെ സ്നേഹത്തോടെ പറയട്ടെ: വിശ്വാസം കൂടാതെ നിങ്ങൾക്ക് ദൈവത്തെ പ്രസാദിപ്പിക്കാൻ കഴിയില്ല. നിങ്ങളുടെ ഹൃദയം കലങ്ങി പോകരുത് ; ദൈവത്തിൽ വിശ്വസിക്കുവിൻ എന്നിലും വിശ്വസിക്കുവിൻ. നിങ്ങൾ എന്നെ സ്നേഹിക്കുന്നുവെങ്കിൽ എന്റെ കൽപനകൾ അറിഞ്ഞാൽ മാത്രം പോരാ, അവ അനുസരിച്ച് ജീവിക്കണം. നിങ്ങളുടെ ബലഹീനതയ്ക്കു സഹായിക്കാനായി പരിശുദ്ധാത്മാവിനെ ഞാൻ നിങ്ങൾക്ക് അയച്ചു തരാം. പിതാവ് എന്റെ നാമത്തിൽ അയച്ചു തന്നിരിക്കുന്ന പരിശുദ്ധാത്മാവ് നിങ്ങൾക്ക് സകലതും ഉപദേശിച്ചുതരും. ഞാൻ നിങ്ങളോട് പറഞ്ഞതൊക്കെയും ദൈവാത്മാവ് നിങ്ങളെ ഓർമപ്പെടുത്തുകയും ചെയ്യും. ദൈവത്തിൽ വിശ്വസിക്കുവിൻ, എന്നിലും വിശ്വസിക്കുവിൻ എന്ന് ഞാൻ വീണ്ടും നിങ്ങളോട് പറയുന്നു.

ഞാൻ തന്നെയാകുന്നു നിങ്ങളുടെ നല്ല ഇടയൻ.നിങ്ങളുടെ ഇടയന്മാരെ ഞാൻ നിയമിച്ചു ആക്കിയതാണ്. നിങ്ങളുടെ വിശ്വാസവും അനുസരണവും വർധിച്ചുവരുവാൻ അവർ ചെയ്യുന്ന പരിശ്രമങ്ങളോട് നിങ്ങൾ സഹകരിച്ച് പ്രവർത്തിക്കുക. വഴിതെറ്റിക്കുന്ന കള്ള ഇടയന്മാരെ തിരിച്ചറിഞ്ഞു ഒഴിവാക്കുക. നല്ല ഇടയനായ ഞാൻ എങ്ങനെയാണ് നിങ്ങളെ സംരക്ഷിക്കുന്നതെന്ന് ഞാൻ പിന്നീട് ഒരിക്കൽ പറഞ്ഞുതരാം. നല്ല വിശ്വാസമുള്ള അനുസരണമുള്ള ദൈവമക്കളായി ജീവിക്കുവാൻ ഞാൻ നിങ്ങളോട് ചേർന്ന് സഹായിക്കാം.

23–10–2020.

## അദ്ധ്യായം 39

# വിശ്വാസമെന്ന പാറമേൽ ഞാൻ എന്റെ സഭയെ പണിയും

(മത്തായി 16:18)

കഴിഞ്ഞദിവസം വിശ്വാസം എന്താണെന്ന് ഞാൻ വിശദമായി പറഞ്ഞതിനു പ്രത്യേക കാരണം ഉണ്ട്. വിശ്വാസം എന്താണെന്ന് മനസ്സിലാക്കാതെയാണ് ഇന്ന് സഭയെന്ന പേരിൽ പല സമുദായങ്ങൾ പോലെ തമ്മിൽ പരസ്പരം മത്സരിച്ച് എന്റെ നാമത്തെ ദുഷിക്കുന്നത്. ഞാൻ തന്നെയാണ് എന്റെ സഭയെ സ്ഥാപിച്ചത്. അത് എന്നിലുള്ള വിശ്വാസത്തിൽ അടിയുറച്ച പാറക്കഷണങ്ങൾ ആയിത്തീർന്ന നിങ്ങളെ ഓരോരുത്തരെയും ചേർത്തുവച്ച്, അടിസ്ഥാന പാറയാകുന്ന എന്റെമേൽ പണിതുയർത്തിയ ഒരു ആലയം ആയിട്ടാണ് നിലനിൽക്കുന്നത്. ഞാൻ ദൈവപുത്രനായ മശിഹാ ആണെന്ന സത്യവിശ്വാസം ആദ്യമായിട്ട് ഏറ്റുപറഞ്ഞ പത്രോസിനെ ആണ് സഭയുടെ ആദ്യത്തെ പാറക്കല്ല് ആയി തിരഞ്ഞെടുത്ത് ഞാൻ എന്റെ സഭയുടെ നിർമ്മാണം ആരംഭിച്ചത്. പത്രോസിനു ആ പ്രഥമസ്ഥാനം നൽകിയത്, മറ്റു ശിഷ്യന്മാരോടൊപ്പം സഭയുടെ വളർച്ചയ്ക്ക്, എല്ലാവരെയും വിശ്വാസത്തിൽ ഉറപ്പുള്ള കല്ലുകൾ ആക്കി എന്റെ സഭയെ പണിയാൻ വേണ്ടിയാണ്. അവരുടെ കൂട്ടുചേർന്ന അധ്വാനഫലം മുഖാന്തരം അനേകമാളുകൾ വിശ്വാസികളായി സഭയെ വളർത്തി. മറ്റു ശിഷ്യന്മാരെ കൂട്ടിച്ചേർത്ത് എന്റെ സന്ദേശം മനുഷ്യർക്ക് നൽകുന്നതിന് അവർ പരിശുദ്ധാത്മ സഹായത്തോടെ പ്രവർത്തിച്ചതിനാൽ വളരെയേറെ അനുഗ്രഹമായി സഭയെ ഒറ്റക്കെട്ടായി നയിക്കുവാൻ ഇടയായി. യാക്കോബും യോഹന്നാനും സ്ഥാനത്തിനു വേണ്ടി ആഗ്രഹിച്ചിരുന്നു. പക്ഷേ അവരെയും ഇണക്കിച്ചേർത്ത് , വലിപ്പച്ചെറുപ്പമില്ലാതെ സഭയെ നയിക്കുവാൻ പത്രോസിനെ ഞാൻ ഉത്തരവാദിത്വം ഏൽപ്പിച്ചിരുന്നു. എന്നാൽ അതേപ്പറ്റി ഒക്കെ പിന്നീട് സഭയിൽ തർക്കമുണ്ടായത് അറിഞ്ഞു ഞാൻ ഖേദിക്കുന്നു.

ദൈവത്തിലും എന്നിലും വിശ്വസിക്കുവാനും ആശ്രയിക്കാനും അനുസരിക്കുവാനും അവർ ജനങ്ങളെ പരിശീലിപ്പിച്ചു. എന്നെ

ദൈവപുത്രനായി അംഗീകരിച്ച് ആരാധിക്കുന്ന തിനേക്കാൾ അവർ എന്റെ പിതാവിന്റെ ഇഷ്ടം തിരിച്ചറിഞ്ഞ്, ഞാൻ കാണിച്ചുകൊടുത്ത ജീവിതമാതൃക അനുസരിച്ച്, ജീവിച്ചു കാണിച്ചതുകൊണ്ടാണ് ആദിമസഭയിൽ വിശ്വാസികൾ പെരുകി വന്നത്. പെന്തകോസ്റ്റ് ദിനത്തിൽ ഞാൻ അവർക്ക് പരിശുദ്ധാത്മാവിനെ അയച്ചുകൊടുത്തത് മുതൽ അവർ ധൈര്യശാലികൾ ആയി, ജീവൻപോലും കളയാൻ തയ്യാറായി, എന്റെ ഉത്തമ സാക്ഷികളായി ജീവിക്കുകയും ഒടുവിൽ എന്നെ അനുസരിക്കുന്നവർ എന്ന കാരണത്താൽ ധീരമായ രക്തസാക്ഷിമരണം വരിക്കുകയും ചെയ്തു. യഹൂദ ന്യായപ്രമാണങ്ങൾക്കപ്പുറത്ത് "സ്നേഹം" എന്ന ദൈവരാജ്യപ്രമാണം തിരിച്ചറിഞ്ഞ് ഉപയോഗിക്കുവാൻ ആദിമ ക്രിസ്ത്യാനികൾക്ക് കഴിഞ്ഞിരുന്നത് മൂലം പീഡനങ്ങൾ ഉണ്ടായിരുന്നിട്ടും സഭ ശക്തമായി വളർന്നുവന്നു. പാതാളഗോപുരങ്ങളുടെ ബലത്തിൽ കഴിയുന്ന അന്ധകാര പൈശാചിക ശക്തികളുടെ കോട്ടകളെ തകർക്കുവാൻ തക്ക ബലമുള്ള ശക്തിയായി ആദിമസഭ നിലകൊണ്ടു.

പെന്തക്കോസ്തു ദിനത്തിൽ 120 പേർ മാത്രമുണ്ടായിരുന്ന സഭ പത്രോസിന്റെ ഒറ്റ പ്രസംഗം കേട്ട് 3000 ആയി വർദ്ധിച്ചു. അധികം താമസിയാതെ, 5000,10000 എന്നിങ്ങനെ സഭ വളരെവേഗം എന്റെ സഭ വളർന്നുവന്നു. അന്ന് യെരുശലേമിലെ സിയോൺ മാളികയിൽ ആരംഭിച്ച സഭയിൽ എല്ലാവരും പ്രത്യേകം ശ്രദ്ധിച്ചിരുന്ന നാല് കാര്യങ്ങൾ ഞാനിവിടെ എടുത്തു പറയാം. (അ. പ്ര. 2 :38– 42).

**1). അപ്പോസ്തലന്മാരുടെ സത്യ ഉപദേശം കേട്ട് അനുസരിച്ചു**
എല്ലാവരും കേട്ട കാര്യങ്ങൾ മറ്റുള്ളവരെ ജീവിച്ചു കാണിക്കാൻ അയക്കപ്പെട്ടവർ ആണെന്ന ദൗത്യബോധം ഉള്ളവരായിരുന്നു. അവരവരുടെ സാഹചര്യത്തിൽ എന്നെ സാക്ഷ്യപ്പെടുത്താൻ തക്ക മാതൃകാജീവിതം നയിച്ചവർ ആയിരുന്നു അവർ. ഓരോ സഭാംഗവും അതിനായി വിളിക്കപ്പെട്ടവരും അയക്കപ്പെട്ടവരുമാണെന്ന് ബോധ്യമുള്ളവർ ആയിരുന്നു.

**2). കൂട്ടായ്മ ആചരിച്ചു വന്നു.**

പരസ്പരം കൂട്ടമായി സഹകരിക്കുവാനും സഹായിക്കുവാനും ഐക്യ ബോധത്തിൽ പ്രവർത്തിക്കുവാനും ദൈവനാമത്തിൽ സമ്മേളിച്ച് സമൂഹനന്മയ്ക്കായി പ്രവർത്തിക്കുവാനും പരിശ്രമിച്ചിരുന്നു. അതുകൊണ്ടുതന്നെ സഭ വളരുവാൻ ഇടയായി.

**3). സഭ ആരാധിക്കുന്ന സമൂഹമായിരുന്നു.**

പരസ്യമായി ആരാധനാലയങ്ങൾ ഇല്ലായിരുന്നെങ്കിലും രഹസ്യമായി ഭവനങ്ങളിലും ചിലപ്പോൾ ശവകോട്ടകളിലും (Catacombs) ആരാധന നടത്തുമായിരുന്നു. ഞായർ ദിവസങ്ങളിൽ അവർ പെസഹാ ദിവസം ഞാൻ സ്ഥാപിച്ച "അപ്പം നുറുക്കൽ" അഥവാ വിശുദ്ധാകുർബാന അനുഷ്ഠിച്ച് എന്റെ "ശരീരരക്തങ്ങൾ" അനുഭവിച്ച് പുഷ്ടി പ്രാപിക്കുകയായിരുന്നു.

**4). പ്രാർത്ഥനാജീവിതം അവർ മുടക്കം കൂടാതെ നടത്തിയിരുന്നു.** രഹസ്യമായും പരസ്യമായും പ്രാർത്ഥിക്കുന്ന ശീലം ഉള്ളവരായിരുന്നു. പ്രാർത്ഥനയെപറ്റി ഞാനവരെ പഠിപ്പിച്ചിരുന്ന കാര്യങ്ങളൊക്കെ വളരെ നിഷ്ഠയോടെ അവർ പാലിച്ചു വന്നു.

ചുരുക്കത്തിൽ അപ്പോസ്തോലിക കാലഘട്ടത്തിലെ സഭയിൽ വളരെയേറെ പീഡനങ്ങൾ സഹിക്കേണ്ടി വന്നിരുന്നെങ്കിലും വിശ്വാസത്തിൽ തീക്ഷ്ണതയുള്ള ഒരു മാതൃകജീവിതം ഉള്ളവരും ആയതിനാൽ താഴെപ്പറയുന്ന ലക്ഷണങ്ങൾ അവരിൽ കാണാമായിരുന്നു.

1) വിശ്വാസ തീക്ഷണത ഉള്ളവർ.

2) ആരാധനനിഷ്ഠ ഉള്ളവർ.

3) സുവിശേഷ ദൗത്യ ബോധമുള്ളവർ

4) പങ്കുവെക്കുന്ന ശീലമുള്ളവർ.

5) സാക്ഷ്യജീവിതം ഉള്ളവർ.

6) പീഡനം സഹിച്ചു കൊണ്ടിരുന്നവർ.

7) അനുദിനം വളർന്നു കൊണ്ടിരുന്നവർ.

അപ്പോസ്തോലന്മാരുടെ കാലഘട്ടത്തിൽ തന്നെ സഭയുടെ വികസനം യെരുശലേം പട്ടണത്തിന് പുറത്തേക്കു ശമര്യയിലേക്കും മറ്റു പ്രദേശങ്ങളിലേക്കും വ്യാപിച്ചുകൊണ്ടിരുന്നു. വിജാതിയരെ സഭയിൽ ചേർക്കുന്നത് സംബന്ധിച്ച് തർക്കങ്ങൾ ഉണ്ടായപ്പോൾ, യെരുശലേമിൽ അപ്പോസ്തലന്മാരുടെ നേതൃത്വത്തിൽ സഭ മുഴുവനും കൂടി കാര്യങ്ങൾ ആലോചിച്ച് ചർച്ചചെയ്തു ഒരു തീരുമാനത്തിലെത്തി. അപ്രകാരം

സുന്നഹദോസ് കൂടി പ്രശ്നം പരിഹരിക്കുന്ന മാതൃക പിൽക്കാലത്തും സഭയിൽ വിപുലമായി നടത്തി വരുന്നു.

അപ്പോസ്തലന്മാരുടെ കാലം കഴിഞ്ഞപ്പോൾ സഭയിൽ പ്രാദേശികമായ ഭിന്നതകൾ ഉടലെടുത്തു. യഹൂദ, യവനായ തത്വചിന്തകളും സംസ്കാരങ്ങളും ആചാരങ്ങളും ക്രിസ്തീയ മൂല്യങ്ങളെ സ്വാധീനിക്കാൻ തുടങ്ങി. ക്രിസ്തീയ വിശ്വാസത്തിനെതിരെ ശാരീരിക പീഡനങ്ങളും മർദ്ദനമുറകളും ധാരാളമായി ഉണ്ടായി. നാലാം നൂറ്റാണ്ടിന്റെ ആരംഭത്തോടെ റോമാ ചക്രവർത്തിയായിരുന്ന കുസ്തന്തീനോസ് ക്രിസ്തീയ സഭ കാര്യങ്ങളിൽ പ്രത്യേകം താല്പര്യം കാണിച്ചു. കാരണം, ശത്രുക്കളുമായി ഉണ്ടായ യുദ്ധത്തിൽ കുരിശടയാളം ഉള്ള ഉടുപ്പുകൾ ധരിച്ചു പട്ടാളക്കാർ യുദ്ധം ചെയ്താൽ വിജയിക്കുമെന്ന് തനിക്കുണ്ടായ ഒരു ദർശനം സഫലം ആയതിനാൽ, ക്രിസ്ത്യാനികളെ പീഡിപ്പിക്കുന്നത് നിർത്തിവെക്കുകയും ക്രിസ്തുമതത്തെ രാജകീയ മതമായി പ്രഖ്യാപിക്കുകയും ചെയ്തു. ലൗകിക നേട്ടങ്ങൾക്കും പദവി കൾക്കും ഉദ്യോഗങ്ങൾക്കും വേണ്ടി അക്കാലത്ത് നിരവധി പേർ സഭയില് ചേരുവാൻ ഇടയായി. അങ്ങനെ സഭയിൽ ചേർന്നവർ യഥാർത്ഥ വിശ്വാസികളായിരുന്നില്ല. അനന്തരഫലമായി വിശ്വാസ തീക്ഷ്ണത കുറഞ്ഞു, ആരാധന സ്വഭാവം യാന്ത്രികമായി. വിശ്വാസ കാര്യങ്ങൾ സംബന്ധിച്ച് വേദ വിപരീതങ്ങളുടെ അരങ്ങേറ്റം മൂലം സുനഹദോസുകൾ കൂടി സത്യവിശ്വാസം ക്രോഡീകരിച്ചു. സത്യവിശ്വാസ പ്രഖ്യാപനങ്ങളും "വിശ്വാസ പ്രമാണ" രേഖകളും ഉണ്ടാക്കി. വിശ്വാസപ്രമാണം തെറ്റാതെ ചൊല്ലുന്നതാണ് വിശ്വാസജീവിതം എന്ന തെറ്റായ ധാരണ സഭയിൽ വളർന്നുവന്നു. ആദിമ സഭയിലുണ്ടായിരുന്ന സഭയുടെ ലക്ഷണങ്ങൾ ഒക്കെ മാഞ്ഞു തുടങ്ങി. ശുശ്രൂഷിക്കാൻ നിയോഗിക്കപ്പെട്ടവർ "ശുശ്രൂഷകൾ"മനോഹരമായി നടത്തി ഉത്തരവാദിത്വം പൂർത്തിയാക്കി എന്ന് ആശ്വസിച്ചു. ദൈവാലയങ്ങൾ കാഴ്ച വസ്തുക്കളായി അലങ്കരിച്ചു തുടങ്ങി. ദൈവവിശ്വാസത്തിൽ നിലനിന്ന സാക്ഷ്യജീവിതം നയിക്കുന്നതാണ് ക്രിസ്തീയ ജീവിതം എന്ന അടിസ്ഥാനപ്രമാണം അവഗണിക്കപ്പെട്ടു. വിശ്വാസം അനുസരിച്ച് ജീവിക്കുന്നതിനു പകരം "വിശ്വാസപഠനം, വിശ്വാസസമർത്ഥനം" എന്നിവയ്ക്ക് പ്രാധാന്യമേറി വന്നു.

ഞാൻ പഠിപ്പിച്ച ദൈവരാജ്യപ്രമാണങ്ങളും കർമ്മങ്ങളും എല്ലാം അവരവരുടെ താത്പര്യമനുസരിച്ചു തെരഞ്ഞെടുത്ത് വ്യാഖ്യാനിച്ച് ജനത്തെ അക്ഷരാർത്ഥത്തിൽ ചൂഷണം ചെയ്യാൻ തുടങ്ങി. സഭകൾ തമ്മിൽ വിശ്വാസവ്യത്യാസം പറഞ്ഞ് പരസ്പരം കുറ്റപ്പെടുത്തുന്ന പ്രവണത

വർദ്ധിച്ചു. എന്റെ "മനുഷ്യസ്വഭാവം , ദൈവസ്വഭാവം" എന്നിവയെപറ്റി വാശിയേറിയ തർക്കങ്ങൾ ഉണ്ടായി. ഏകസ്വഭാവ വാദികൾ എന്നും ഇരുസ്വഭാവ വാദികൾ എന്ന് പറഞ്ഞു കുറെ കാലം പരസ്പരം അറിയാതെ, ബാബേൽ ഗോപുരം നിർമാണത്തിൽ സംഭവിച്ചതുപോലെ, ഭാഷയുടെ ശരിയായ പ്രയോഗം അറിയാതെ തർക്കം തുടർന്നുകൊണ്ടേയിരുന്നു. ഞാൻ സ്ഥാപിച്ച ഏക വിശുദ്ധ സഭയെ കാതോലികം അപോസ്തോലികം എന്ന രണ്ടു വിശേഷണങ്ങൾ കൂടി കൂട്ടിച്ചേർത്തു ഭദ്രമാക്കി അവതരിപ്പിച്ചപ്പോൾ,ലളിതമായ സുവിശേഷ മർമ്മങ്ങൾ ഒന്നും ശ്രദ്ധിക്കാതെ ഉള്ള ഒരു ജീവിതശൈലി സാധാരണ ജനങ്ങളിൽ രൂപം കൊണ്ടു. എന്റെ ഉപദേശത്തിനു വിപരീതമായി പരസ്പരം കുറ്റം ചുമത്തി അവർ ക്രിസ്ത്യാനികൾ പോലുമല്ലെന്നവിധം വിശ്വാസികളെ തരംതിരിച്ച കൂടെ നിർത്തുവാൻ തക്ക സംവിധാനം ഏർപ്പെടുത്തി, നേതാക്കന്മാർ അണികളെ തയ്യാറാക്കുവാൻ തുടങ്ങി. ഇങ്ങനെ പലതരം കാരണങ്ങൾ ചൊല്ലി വിശ്വാസ വിപരീതം എന്ന പേരിൽ കലഹിക്കുന്നത് കാണുമ്പോൾ എനിക്ക് ഏറെ ദുഃഖം തോന്നുന്നു. "ധനവാനും ലാസറും" എന്ന കഥയിൽ പറയുന്ന അനുഭവം മറന്നുകൊണ്ട് പ്രവർത്തിക്കുന്ന എല്ലാവർക്കും ഏതു സ്ഥാനികൾ ആയാലും ഒരു സ്ഥാനവും ഇല്ലാത്തവർ ആയാലും അന്ത്യന്യായവിധി സമയത്ത് തക്കതായ പ്രതിഫലം കിട്ടാതിരിക്കില്ല. അത് രക്ഷയാണോ ശിക്ഷയാണോ എന്ന് കിട്ടുമ്പോൾ അറിയാം. ലോകത്തെ രക്ഷിക്കാനായി വന്ന ഞാൻ ദൈവരാജ്യപ്രതീകമായി എന്റെ സഭയെ സ്ഥാപിച്ചു. എന്നാൽ ദുഷ്ടപിശാച് എന്റെ സഭയിൽ അവന്റെ "ലോകം" സ്ഥാപിച്ച് നിയന്ത്രണം ഏറ്റെടുത്ത് ഭരണം നടത്തി കൊണ്ടിരിക്കുകയാണ്. ഈ കാര്യം സമുദായ നേതാക്കന്മാർ അറിയാതെ പോകുന്നല്ലോ എന്നോർത്ത് ഞാൻ അവരെ പ്രതി സഹതപിക്കുന്നു.

ഇതൊക്കെയാണെങ്കിലും പാതാള ഗോപുരങ്ങൾ തകർക്കുവാൻ ശക്തിയുള്ള എന്റെ സത്യസഭയെ ഞാൻ ആന്തരികമായി ഒരുക്കുന്നുണ്ട്. ഇരുട്ടിന്റെ ശക്തിയിൽ പ്രവർത്തിക്കുന്ന വ്യാജസഭകളെയും അവർക്ക് നേതൃത്വം നൽകുന്നവരെയും ഇടിച്ചുതകർത്തു അദൃശ്യമായ സഭയെ ഞാൻ പണിതു കൊണ്ടിരിക്കുകയാണ്. ന്യായവിധി നടത്താനായി വീണ്ടും ലോകത്തിൽ വരുമ്പോൾ എന്റെ "മണവാട്ടിസഭ" ഏതാണെന്ന് പ്രത്യക്ഷമാകുകയും ഞാൻ അവരെ കൂട്ടികൊണ്ട് സ്വർഗ്ഗത്തിലേക്ക് പോവുകയും ചെയ്യും. അന്ത്യകാല ലക്ഷണങ്ങൾ ആയി ഇന്നുകാണുന്ന കലഹങ്ങളും വ്യാജസുവിശേഷ പ്രവർത്തകരുടെ ദുരുപദേശങ്ങളും അത്ഭുതപ്രവർത്തികളും എല്ലാം നിഷ്കരുണം പുറന്തള്ളപ്പെടുന്ന കാഴ്ച, എന്നെ സ്നേഹിച്ച് അനുസരിച്ച് പിന്തുടരുന്ന നിങ്ങൾക്ക് കാണാം.

ഇന്ന് പ്രസിദ്ധമായി അറിയപ്പെടുന്ന സമുദായങ്ങളുടെ ചട്ടക്കൂടിന് പുറത്ത് എനിക്ക് അനേകം ആളുകളുണ്ട്. എന്റെ കൂട്ടിനകത്ത് ആണ് എന്ന് അവകാശപ്പെട്ടു കഴിയുന്ന, ദൈവത്തിനു വേണ്ടാത്ത പലരും എന്റെ തൊഴുത്തിന് പുറത്താണ് ഇപ്പോൾ ജീവിക്കുന്നത് എന്ന് ഓർക്കുക. ഒരിടയനും ഒരു തൊഴുത്തും ആകുമെന്ന എന്റെ പ്രതീക്ഷ പൂർത്തിയാകുന്നതുവരെ ഞാൻ ക്ഷമയോടെ കാത്തിരിക്കാൻ തീരുമാനിച്ചിരിക്കുകയാണ്. എന്റെ നോട്ടത്തിൽ ആടുകൾക്കും ഇടയന്മാർക്കും കുറെ ദോഷങ്ങൾ കാണുന്നുണ്ട്. യഥാർത്ഥ ഇടയന്മാർ ആടുകളെ തീറ്റിപ്പോറ്റി സംരക്ഷിക്കുന്നവരും, യഥാർത്ഥ ആടുകൾ ഇടയന്മാരെ അനുസരിക്കുന്നവരും ആകേണ്ടതാണ്. ഇന്ന് ഈ രണ്ടു കൂട്ടരും പരസ്പരം ചുമതലകൾ മനസ്സിലാക്കാൻ ശ്രമിക്കാതെ ഭിന്നിച്ചു നിൽക്കുന്നത് കാണുമ്പോൾ എനിക്ക് അതിയായ സങ്കടം തോന്നുന്നു. ഏതായാലും ഇടയന്മാരും ആടുകളും ഒരേ വർഗ്ഗത്തിൽപെട്ടവർ തന്നെയല്ലേ? എല്ലാവരും ദൈവമക്കൾ ആണെന്ന തിരിച്ചറിവ് എപ്പോഴാണ് അവർക്ക് ഉണ്ടാകുക?.

ഞാൻ തന്നെയാണ് നല്ല ഇടയൻ. നിങ്ങളും നിങ്ങളുടെ ഇടയന്മാരും ഒരുപോലെയുള്ള എന്റെ ആടുകളാണ്. എന്റെ സഭയെന്ന പേരിൽ ഇന്ന് പ്രവർത്തിക്കുന്ന സാമുദായിക സംഘടനകളുടെ നടത്തിപ്പ് എന്റെ പ്രമാണങ്ങളെ നേരായി ഗ്രഹിക്കാതെ, അഥവാ ഗ്രഹിച്ചാൽ തന്നെ അനുസരിക്കാതെ പോകുന്ന ഇപ്പോഴത്തെ പ്രവണത എനിക്ക് സഹിക്കാവുന്നതിലും അധികമായി. നിങ്ങളെ എല്ലാം ന്യായം വിധിക്കാനായി ഞാൻ വീണ്ടും വരുന്നതിനെ പറ്റി ഞാൻ എന്റെ സ്വർഗ്ഗ പിതാവുമായി ആലോചന തുടങ്ങിക്കഴിഞ്ഞു. നിങ്ങളെല്ലാവരും മാനസാന്തരപ്പെട്ട് വരുവാൻ ഞാൻ കുറച്ചു കാലം കൂടി കാത്തിരിക്കും. നിങ്ങൾക്കും നിങ്ങളുടെ ഇടയന്മാർക്കും പ്രത്യേകം ശ്രദ്ധിക്കേണ്ട കുറെ കാര്യങ്ങൾ ഞാൻ നിങ്ങളോട് പറയാം. നിങ്ങളെല്ലാവരും സ്വർഗ്ഗപിതാവിന്റെ മക്കളും അങ്ങനെ എന്റെ സഹോദരങ്ങളും ആണ്. നിങ്ങളെ അനാഥരായി വിടുവാൻ എനിക്ക് മനസ്സ് വരുന്നില്ല. ചെറിയ ആട്ടിൻ കൂട്ടമേ നിങ്ങൾ ഭയപ്പെടേണ്ട. രാജ്യം നിങ്ങൾക്ക് നൽകുവാൻ സ്വർഗ്ഗപിതാവ് പ്രസാദിച്ചിരിക്കുന്നു. നിങ്ങൾ എന്റെ ശബ്ദം കേട്ട് അനുസരിക്കുക.നിങ്ങളിൽ കൂടി സകല മനുഷ്യരെയും സ്വർഗ്ഗരാജ്യ അവകാശികൾ ആക്കാൻ കുറച്ചുകാലം കൂടി നിങ്ങൾക്ക് അവസരം നൽകി ഞാൻ ക്ഷമയോടെ കാത്തിരിക്കുന്നു.

24–10–2020.

## അദ്ധ്യായം 40

# ഞാനാകുന്നു നിങ്ങളുടെ നല്ല ഇടയൻ

**(യോഹന്നാൻ. 10: 1 –18)**

യഹൂദ പ്രമാണികളും ആയി പലപ്പോഴും സംവാദം ഉണ്ടാകാറുണ്ട്. ചിലപ്പോൾ തർക്കത്തെ തുടർന്ന് ചില കഠിന വാക്കുകളൊക്കെ പറയേണ്ടിവന്നിട്ടുണ്ട്. ജന്മനാൽ കുരുടൻ ആയിരുന്ന ഒരാൾക്ക് ഞാൻ കാഴ്ചകൊടുത്ത സന്ദർഭത്തിൽ യഹൂദ നേതാക്കന്മാരോട് ഞാൻ തുറന്നടിച്ചു: "നിങ്ങൾ കുരുടൻമാരായ വഴികാട്ടികൾ തന്നെയാണ്. നിങ്ങൾ കുരുടന്മാരാണെന്ന് സമ്മതിക്കാതെ നിങ്ങൾ കാണുന്നു എന്ന് പറയുന്നത്കൊണ്ട് നിങ്ങളുടെ പാപം നിലനിൽക്കുന്നു" (യോഹ.9: 41). എന്നിൽ നിന്നും പുറപ്പെടുന്ന വെളിച്ചം വിശ്വസിക്കുന്നവരുടെ ഉൾകണ്ണുകളെ പ്രകാശിപ്പിക്കും. എന്നാൽ വിശ്വസിക്കാൻ മനസ്സില്ലാത്തവരുടെ ഉൾകണ്ണുകളെ ഇരുട്ടാക്കി കളയും. ഏതായാലും ഞാൻ യഥാർത്ഥ ഇടയൻ എങ്ങനെ ആരായിരിക്കണമെന്ന കാര്യം വിവരിച്ചു പറഞ്ഞു.

ആദ്യമേ തന്നെ ഇസ്രായേലിന്റെ ഇടയന്മാരെ കുറിച്ചുള്ള പ്രവചനം അവരെ വായിച്ചുകേൾപ്പിച്ചു.,( എസക്കി. അദ്ധ്യായം. 34). അവർ ആടുകളെ തീറ്റിപ്പോറ്റുന്നതിനു പകരം മേദസ്സു തിന്നുകയും ആട്ടു രോമം ഉടുക്കുകയും തടിപ്പിച്ചിരിക്കുന്നവയെ അറുത്തു തിന്നുകയും ചെയ്യുന്നു. ബലഹീനമായതിനെ ശക്തികരിക്കുകയോ, ദീനം പിടിച്ചതിനെ ചികിത്സിക്കുകയോ, ഒടിഞ്ഞതിനെ മുറി കെട്ടുകയോ, ചിതറിപ്പോയതിനെ തിരിച്ചു വരുത്തുകയോ, കാണാതെ പോയതിനെ അന്വേഷിക്കുകയോ ചെയ്യുന്നില്ല. മാത്രമല്ല കഠിനതയോടെയും ക്രൂരതയോടെയും അവയെ ഭരിച്ചിരുന്നു. നല്ല ഇടയൻമാർ ഇല്ലാത്തതുകൊണ്ട് ആടുകൾ ചിതറിപ്പോയി, കാട്ടിലെ മൃഗങ്ങൾക്ക് അവ ഇരയായിതീർന്നു. എന്റെ ആടുകൾ എല്ലാ മലകളിലും ഉയരമുള്ള കുന്നിൻമേലും ഉഴന്ന് നടക്കുന്നു. ഭൂതലത്തിൽ ഒക്കെയും എന്റെ ആടുകൾ ചിതറിപ്പോയി,ആരും അവരെ അന്വേഷിച്ചില്ല. അതുകൊണ്ട് ഇടയന്മാരെ, യഹോവയുടെ വചനം കേൾപ്പിൻ. ഞാൻ ഇടയൻമാർക്ക് വിരോധം ആയിരിക്കുന്നു. ഞാനെന്റെ

ആടുകളെ അവരുടെ കയ്യിൽ നിന്ന് സ്വതന്ത്രരാക്കി, ഇടയവേലയിൽ നിന്നും അവരെ നീക്കിക്കളയും. എന്റെ ആടുകൾ അവർക്ക് ഇര ആകാതിരിക്കാൻ ആയി. ഞാൻ തന്നെ എന്റെ ആടുകളെ തിരഞ്ഞു നോക്കും. ചിതറിപ്പോയ സ്ഥലങ്ങളിൽ നിന്നും ശേഖരിക്കും. ഞാൻ തന്നെ എന്റെ ആടുകളെ മേയ്ക്കുകയും നല്ല മേച്ചിൽപുറത്ത് കിടുത്തുകയും ചെയ്യും. ഞാൻ തന്നെ എന്റെ ആട്ടിൻ കൂട്ടത്തെ രക്ഷിക്കും. അവ ഇനി ആർക്കും ഇരയായി തീരുകയില്ല. അവയെ മെയ്ക്കേണ്ടതിന് ഒരു ഇടയനെ ഞാൻ നിയമിക്കും. എന്റെ ദാസനായ ദാവീദിനെ തന്നെ. ഇങ്ങനെ അവരുടെ ദൈവമായ യഹോവ എന്നും ഞാൻ അവരോട് കൂടെയുണ്ടെന്നും അവർ എന്റെ ജനം ആകുന്നു എന്നും അവർ അറിയും. എന്റെ മേച്ചിൽപുറത്തെ എന്റെ ആടുകൾ ആയുള്ളോരേ നിങ്ങൾ മനുഷ്യർ അത്രേ. ഞാനോ നിങ്ങളുടെ ദൈവം എന്ന് യഹോവയായ കർത്താവിന്റെ അരുളപ്പാട്"

യെശയ്യാ പ്രവാചകൻ പറഞ്ഞതും ഞാൻ അവരോട് പറഞ്ഞു: "ഒരു ഇടയനെ പോലെ അവൻ തന്നെ ആട്ടിൻകൂട്ടത്തെ മേയ്ക്കുകയും കുഞ്ഞാടുകളെ ഭുജത്തിൽ എടുത്ത് മാറിടത്തിൽ ചേർത്ത് വഹിക്കുകയും തള്ളകളെ പതുക്കെ നടത്തുകയും ചെയ്യും."(ഏശ യ. 40: 11).

തിരുവെഴുത്തുകളിൽ പറഞ്ഞിരിക്കുന്ന കാര്യങ്ങൾ ജന സമൂഹത്തിനു മുൻപാകെ ഞാൻ അവരെ നിർത്തിക്കൊണ്ട് അവരുടെ മുഖത്തുനോക്കി വിളിച്ചു പറഞ്ഞപ്പോൾ അവർ വളരെ ലജ്ജിച്ചു തലകുനിച്ചു നിൽക്കുകയായിരുന്നു. അവർക്ക് അതിന് ഉത്തരം പറയാനുള്ള ധൈര്യം ഇല്ലായിരുന്നു. കുറച്ചുനേരം നിന്നശേഷം അവർ കൂട്ടം വിട്ടുപോയി.

എന്നെ ശ്രദ്ധയോടെ കേട്ടുകൊണ്ടിരുന്ന യഹൂദജനതയോട് ഞാൻ പറഞ്ഞു: സാക്ഷാൽ ദൈവം ആണ് നിങ്ങളുടെ ഇടയൻ എന്ന് ഞാൻ പറഞ്ഞത് കേട്ടല്ലോ. യഹോവ, ഇടയബാലനായിരുന്ന ദാവീദിനെയാണ് രാജപരിപാലനം ഏൽപ്പിച്ചത് എന്ന് യഹസ്കേൽ പ്രവചിച്ചത് നിങ്ങൾ കേട്ടു. ആ ദാവീദിനെ രാജാവായി അഭിഷേകം ചെയ്തു നല്ലനിലയിൽ ഇടയപരിപാലനം നടത്തിയതും നിങ്ങൾക്കറിയാം. ദാവീദ് എഴുതിയ സങ്കീർത്തനങ്ങൾ എന്നും നിങ്ങൾ ചൊല്ലുന്നത് അല്ലേ? ഇരുപത്തിമൂന്നാം സങ്കീർത്തനത്തിൽ യഥാർത്ഥ ഇടയൻ ചെയ്യുന്ന കാര്യങ്ങൾ വിവരിക്കുന്നു. എന്നാൽ നിങ്ങളുടെ ഇടയന്മാർ അപ്രകാരം ഒന്നും ചെയ്യാത്തതിനാൽ ദാവീദിന്റെ സന്തതിയായി ഈ ലോകത്തിൽ മനുഷ്യാവതാരം ചെയ്ത ഞാൻ തന്നെ യഥാർത്ഥ ഇടയശുശ്രൂഷ ഏറ്റെടുത്തിരിക്കുകയാണ്. എന്റെ കൂടെയുള്ള ശിഷ്യന്മാരെ നല്ല ഇടയനായ എന്റെ ശുശ്രൂഷ ശൈലി

പരിശീലിപ്പിച്ച്,നിങ്ങളെ പരിപാലിച്ച് , സംരക്ഷിച്ച് സ്വർഗ്ഗപിതാവിൻ സന്നിധിയിലേക്ക് വഴി നടത്തും എന്ന് ഞാൻ പ്രതീക്ഷിക്കുന്നുണ്ട്. എന്റെ ഇടയശുശ്രൂഷ രീതികളെപ്പറ്റി കുറേ കാര്യങ്ങൾ ശിഷ്യന്മാരായ നിങ്ങളെല്ലാവരും അറിഞ്ഞിരിക്കണം. കാരണം ഈ ലോകത്തിലെ സകല മനുഷ്യരെയും എന്റെ സഭയാകുന്ന ആലയിലേക്ക് ചേർക്കുവാനുള്ള ദൗത്യമാണ് ഞാൻ എന്റെ സഹോദരങ്ങളായി എന്നോട് ചേർന്ന് പ്രവർത്തിക്കുന്ന ഓരോരുത്തരെയും ഭരമേൽപ്പിക്കുന്നത്. നല്ല ഇടയനായ എന്റെ ഇടയശുശ്രൂഷയുടെ പ്രത്യേകതകൾ എന്തൊക്കെയാണെന്ന് ഞാൻ പറയാം:–

## 1). ഞാൻ ആടുകളെ പേരുചൊല്ലി വിളിക്കുന്നു

(യോഹന്നാൻ. 10: 3)

ആടുകൾ എന്റെ ശബ്ദം കേൾക്കുന്നു,അത് തിരിച്ചറിഞ്ഞു എന്നെ അനുഗമിക്കുന്നു. മോഷ്ടിക്കാൻ വരുന്ന ഇടയന്മാരുടെ ശബ്ദവും തിരിച്ചറിഞ്ഞ് അവരെ അനുഗമിക്കാതെ ഇരിക്കാൻ ആടുകളുമായി നിരന്തരം ഞാൻ സംസാരിച്ചു കൊണ്ടിരിക്കും. എന്നെ സ്നേഹിക്കുന്ന ആടുകൾക്കും എന്റെകൂടെ ചേർന്നിരിക്കാനും ഞാൻ പറയുന്നത് കേൾക്കാനും ഇഷ്ടമാണ്. എന്നെ അനുസരിക്കാതെയും സ്വർഗ്ഗരാജ്യമർമ്മങ്ങൾ ഇഷ്ടപ്പെടാതെയും ലോകകാര്യങ്ങളിലേക്ക് കാതോർത്തിരിക്കുന്ന ആടുകൾ മോഷ്ടിക്കപ്പെടുന്നത് നിത്യസംഭവമാണ്. ആകയാൽ എന്നെ കേൾക്കുന്നവരായ നിങ്ങൾ എന്റെ ശബ്ദത്തിനായി മാത്രം കാതോർക്കുക.

## 2). ഞാനെന്റെ ആടുകൾക്ക് മുൻപായി നടക്കുന്നു

(യോഹന്നാൻ 10: 4)

ആടുകളെ മേച്ചിൽപുറങ്ങളിലേക്ക് കൊണ്ടുപോകുമ്പോൾ ഞാൻ അവരുടെ മുൻപിൽ നടക്കുകയും അവ എന്നെ അനുഗമിക്കുകയും ചെയ്യും. എന്റെ ഇടയന്മാരും ആടുകൾക്ക് മാതൃക കാണിച്ചുകൊണ്ട് ഏറ്റവും മുമ്പിൽതന്നെ നടക്കുന്ന വലിയ ഇടയനായ എന്റെ പിന്നാലെ നടക്കണം. ചില ഇടയന്മാർ എന്റെ കാലടികൾ നോക്കാതെ സ്വന്തം നിലയിൽ മേച്ചിൽപുറങ്ങൾ കണ്ടെത്തുവാൻ ആടുകളെ അഴിച്ചുവിടുകയും അവയുടെ പിറകെ പോവുകയും ചെയ്യുന്നുണ്ട്. അങ്ങനെ വരുമ്പോൾ, അത്തരം ആടുകളുടെ ഇഷ്ടപ്രകാരം നയിക്കപ്പെടുന്ന ആടുകൾ കൂട്ടത്തോടെ വഴിതെറ്റി പോകുന്ന അനുഭവങ്ങളും ധാരാളമായി കാണാറുണ്ട്.

എന്നെ അനുഗമിക്കണമെന്ന നിർദ്ദേശം മറന്നുകൊണ്ട് സ്വന്തം കാര്യസാധ്യത്തിനായി യാചിക്കാൻ പരിശീലിപ്പിക്കുന്ന ഇടയന്മാർ ആട്ടുകളെ വഴിതെറ്റിക്കുന്നവരാണ്. എന്നെ അനുഗമിക്കാത്ത ഇടയന്മാർ അവരുടെ കൂട്ടത്തിൽ ഉള്ള ആട്ടുകളെയും വഴിതെറ്റിക്കും. അതുകൊണ്ടാണ് ഇസ്രായേലിലെ യഹൂദ ഇടയന്മാരെ "കുരുടൻമാരായ വഴികാട്ടികൾ" എന്ന് ഞാൻ പറഞ്ഞത്.

## 3). ആട്ടുകളുടെ വാതിൽ ഞാൻ ആകുന്നു

(യോഹന്നാൻ 10: 7)

ആട്ടുകളുടെ തൊഴുത്തിന്റെ വാതിൽക്കൽ കാവലായ് ഞാൻ എപ്പോഴും ഉണ്ടാകും. ആട്ടുകളുടെ സുരക്ഷയാണ് ഞാൻ ലക്ഷ്യം വയ്ക്കുന്നത്. ചെന്നായ്ക്കളും മോഷ്ടാക്കളും മറ്റും വരുമ്പോൾ ഞാനവയെ വാതിൽക്കൽ വെച്ച് തന്നെ എതിർത്ത് ഓടിച്ചു വിടും. ഞാൻ ആകുന്ന വാതിൽ കൂടെ അല്ലാതെ ആർക്കും എന്റെ ആട്ടിൻ കൂട്ടത്തിൽ പ്രവേശിക്കാൻ കഴിയുകയില്ല. യഥാർത്ഥ ലോകരക്ഷകനായ എന്നിൽ കൂടെ മാത്രമേ ഞാൻ കാണിച്ചു തരുന്ന സ്വർഗ്ഗമോക്ഷത്തിലേക്ക് എത്തിച്ചേരാൻ കഴിയൂ. ഞാൻ തന്നെയാണ് യഥാർത്ഥ നിത്യജീവനിലേക്കുള്ള സത്യമായ വഴി. അതുകൊണ്ടാണ് ഒരിക്കൽ "ഞാൻ തന്നെ വഴിയും സത്യവും ജീവനും ആണെന്ന്" നിങ്ങളോട് പറഞ്ഞത്. ഞാൻ കാണിച്ചു തരുന്ന സ്നേഹത്തിന്റെ മാർഗ്ഗം എല്ലാ മതവിഭാഗത്തിൽ പെട്ടവർക്കും സ്വീകരിക്കാവുന്നതാണ്. ആധുനിക ഭാഷയിൽ പറഞ്ഞാൽ എല്ലാ കമ്പ്യൂട്ടറുകളിലും,സമാനമായ മറ്റു ഇലക്ട്രോണിക് ഉപകരണങ്ങളിലും അനായാസം ഉപയോഗിക്കാവുന്ന "ദൈവീകസ്നേഹം" എന്ന ഇൻറർനാഷണൽ സോഫ്റ്റ്‌വെയർ ആണ് ഞാൻ അവതരിപ്പിച്ചിട്ടുള്ളത്. എല്ലാ ദൈവ വിശ്വാസികൾക്കും ഈ ഒരു മാർഗം മാത്രം സ്വീകരിച്ച് രക്ഷയിൽ എത്തിച്ചേരാവുന്നതാണ്.

യഹൂദനായ ഞാൻ ക്രിസ്തു എന്നപേരിൽ അവതരിച്ചതിനാൽ എന്നെ അനുഗമിക്കുന്നവർക്ക് "ക്രിസ്ത്യാനികൾ" എന്ന പേരുണ്ടായി എങ്കിലും, യഥാർത്ഥത്തിൽ എന്റെ സ്വർഗ്ഗപിതാവിനാൽ ആകർഷിക്കപ്പെട്ടു എന്റെ അടുക്കൽ വരുന്ന എല്ലാവരെയും "ദൈവമക്കൾ" എന്ന പദവി നൽകി സ്വീകരിക്കുമെന്ന് എല്ലാവരും അറിഞ്ഞിരിക്കുക. യേശു എന്ന പേരിൽ യഹൂദനായ ഞാൻ മനുഷ്യാവതാരം എടുത്തു എങ്കിലും, ഞാൻ യഹൂദന്മാരുടെ മാത്രം രക്ഷയ്ക്കുവേണ്ടി വന്നവനല്ല എന്ന്

നിങ്ങൾ ഇതിനോടകം മനസ്സിലാക്കിയല്ലോ. അതുപോലെ എന്റെ സുവിശേഷത്തിൽ വിശ്വസിച്ചു എന്നെ അനുസരിച്ച് ജീവിക്കുന്ന എല്ലാ മനുഷ്യരെയും "ദൈവമക്കൾ" എന്ന പദവി നൽകി, ന്യായവിധിയിൽ രക്ഷയുടെ അനുഭവത്തിൽ എത്തിക്കുമെന്ന് ഒരിക്കൽ കൂടി ഞാൻ നിങ്ങളോട് വാക്ക് പറയുന്നു. അതുകൊണ്ട് മനുഷ്യരായ നിങ്ങൾ ആരും ആരെയും അകറ്റി നിർത്തരുത്. ദൈവ വിശ്വാസത്തിൽ ഒരു ദൈവജനം ആയി സ്നേഹത്തിലും ഐക്യത്തിലും ജീവിക്കണം.

## 4). എനിക്ക് മുൻപേ വന്നവർ ഒക്കെയും കള്ളന്മാരും കവർച്ചക്കാരും ആണ്

(യോഹന്നാൻ 10: 8).

യഹൂദജനതയോട് അന്ന് ഞാൻ പറഞ്ഞതാണ് ഇങ്ങനെ. എന്നാൽ ഇന്ന് എന്റെ പിന്നാലെ വന്ന പലരും ഇതുപോലെ കള്ളന്മാരും കവർച്ചക്കാരും തന്നെയാണ്. ഞാൻ വിളിച്ച് വേർതിരിച്ചു പരിശീലിപ്പിച്ചു ചുമതല ഏൽപ്പിച്ച ഇടയന്മാർ യഥാർത്ഥ ഇടയന്മാർ തന്നെയാണ്. എന്നാൽ ആടുകളെ ചൂഷണം ചെയ്ത് ജീവിക്കുക എന്ന ലക്ഷ്യം വെച്ചു കൊണ്ട് ആട്ടിൻ തോലിട്ട ചെന്നായ്ക്കൾ നിങ്ങളുടെ കൂട്ടത്തിൽ ഇടയന്മാർ ആയി കയറുവാൻ ഇടയായിട്ടുണ്ട്. അവർക്ക് ഞാൻ ന്യായവിധി നാളിൽ തക്ക ശിക്ഷ നൽകുമെന്ന് അവർക്കു അറിയില്ലെന്ന് തോന്നുന്നു. എന്റെ ദൈവരാജ്യ പ്രവർത്തനത്തെ തുരങ്കം വയ്ക്കുന്ന ഇത്തരം കള്ളന്മാരെ നിങ്ങൾ തിരിച്ചറിഞ്ഞ് ഒഴിവാക്കണം. പലപ്പോഴും പകൽ മാന്യന്മാരാണ് കള്ളന്മാർ. ആടുകളും ഇടയന്മാരും അറിയാതെ, രാത്രിയിൽ ജാഗ്രത ഇല്ലാതെ ഉറങ്ങുന്ന ആടുകളെ പിടിച്ചുകൊണ്ടുപോയി കൊന്നുതിന്നുന്നവരാണ് ഇക്കൂട്ടർ. "കവർച്ചക്കാർ" എന്ന രണ്ടാമത്തെ കൂട്ടർ ബലംപ്രയോഗിച്ചു, ആക്രമിച്ചു പരസ്യമായിത്തന്നെ ആടുകളെ മോഷ്ടിച്ചു കൊണ്ട് പോകുന്നവരാണ്. രണ്ടു തരത്തിൽപ്പെട്ട കള്ളന്മാരും ഇന്ന് എന്റെ പേര് പറഞ്ഞു സഭയിൽ നിന്നും ആടുകളെ മോഷ്ടിച്ചു കൊണ്ടുപോകുന്നുണ്ട്. എന്റെ ശബ്ദം കേട്ട് ജാഗ്രതയായിരുന്ന് പരസ്പരം ഉണർത്തിയും പ്രബോധിപ്പിച്ചും എന്റെ കൂട്ടത്തിൽപെട്ട ആടുകൾ സഹോദര സ്നേഹത്തിൽ വസിക്കണം എന്ന് ഞാൻ വളരെ ഗൗരവമായി മുന്നറിയിപ്പുനൽകുന്നു. പരസ്പരം കലഹിച്ചും പോരടിച്ചും കഴിയുന്ന സഭാംഗങ്ങളെ പിശാച് തട്ടിക്കൊണ്ടുപോയി നരഗത്തിൽ എത്തിക്കുമെന്ന് എന്റെ സഭയുടെ ഇടയന്മാരും ജനങ്ങളും അറിഞ്ഞിരിക്കുക.

**5) നല്ല ഇടയനായ ഞാൻ ആടുകൾക്കുവേണ്ടി ജീവനെ കൊടുക്കുന്നു** (യോഹന്നാൻ 10: 15)

നല്ല ഇടയൻ കൂലിക്ക് വേണ്ടി അല്ല, സ്വന്തം ആടുകളുടെ കൂട്ടുകാർ എന്ന നിലയിലാണ് പരസ്പരം സംരക്ഷിച്ച് ജീവൻ തന്നെ കൊടുക്കാൻ സന്നദ്ധരായി പ്രവർത്തിക്കുന്നത്. ഞാൻ നിങ്ങളുടെ കൂടെ വസിച്ച് നിങ്ങൾക്ക് വേണ്ടി പ്രാണൻ ബലിയർപ്പിച്ചതുപോലെ നിങ്ങൾ ഓരോരുത്തരും മറ്റുള്ളവർക്കുവേണ്ടി ബലിയർപ്പിക്കാനുള്ള സഹോദരസ്നേഹം എന്റെ ജീവിതം നോക്കി പഠിച്ച് പ്രയോഗത്തിൽ വരുത്തണം. എന്റെ കൂട്ടത്തിൽ നിന്നും ഒരു ആട് പോലും നഷ്ടപ്പെടാതെ സൂക്ഷിക്കുവാൻ ഞാൻ കാണിക്കുന്ന ജാഗ്രത നിങ്ങൾ മനസ്സിലാക്കണം. ദുഷ്ടനായ സാത്താൻ ചെന്നായുടെ ദുഷ്ടലാക്കോടെ കുഞ്ഞാടിന്റെ തോലണിഞ്ഞ ശേഷം നിങ്ങളുടെ കൂട്ടത്തിൽ പ്രവേശിച്ച് സാത്താന്റെ വഴിയിലേക്ക് കൊണ്ടുപോകും എന്ന് കരുതി വളരെ ജാഗ്രതയോടെ ഇരിക്കുക. ആടുകളുടെ സംരക്ഷണം സ്വന്തം ജീവൻ തന്നെ നൽകി ഏറ്റെടുക്കുവാൻ സന്നദ്ധതയുള്ള ഇടയന്മാർ ആദ്യകാലങ്ങളിൽ വളരെയേറെ ഉണ്ടായിരുന്നു. എന്നാൽ ഈ ലോകം തന്നെയാണ് സ്വർഗ്ഗരാജ്യം എന്ന തെറ്റായ ധാരണ നൽകി ഈ ലോക സമൃദ്ധിയിലേക്ക് നയിക്കുന്ന വ്യാജൻമാർ എന്റെ സഭയിൽ നുഴഞ്ഞുകയറി പ്രവർത്തിക്കുന്നുണ്ട് എന്ന് എന്റെ ആടുകൾ മനസ്സിലാക്കുക. അവർ പറയുന്ന "സമൃദ്ധിയുടെ സുവിശേഷം" ഞാൻ ഒരിക്കലും അംഗീകരിക്കുന്നതല്ല. എന്റെ ശബ്ദംകേട്ട് തിരിച്ചറിയുവാൻ പ്രാർത്ഥന വഴിയും വചന ധ്യാനം വഴിയും സ്നേഹപ്രവൃത്തികൾ വഴിയും നിങ്ങൾ സദാ ജാഗരൂകരായിരിക്കുക. എന്നെ മാത്രം ശ്രദ്ധിച്ചിരുന്നാൽ ദുഷ്ട ഇടയന്മാരുടെ പിടിയിൽ അകപ്പെടാതെ ഞാൻ നിങ്ങളെ സൂക്ഷിച്ചു കൊള്ളാം.

**6) ഈ തൊഴുത്തിൽ ഉൾപ്പെടാത്ത വേറെ ആടുകൾ എനിക്കുണ്ട്, അവയെയും ഞാൻ നടത്തേണ്ടതാകുന്നു.**
(യോഹന്നാൻ 10: 16)

ഞാൻ ഇങ്ങനെ പറയുമ്പോൾ നിങ്ങൾ പലരും നെറ്റി ചുളിക്കും എന്ന് എനിക്കറിയാം. യഹൂദന്മാർ കരുതിയത് ദൈവം അവരുടെ മാത്രമാണെന്നും അവരെ മാത്രം രക്ഷിക്കുന്നവനാണ് എന്നും ആണ്. അതുകൊണ്ടുതന്നെ, അനേകം വിജാതിയരെ കൊന്നു മുടിച്ചാണ് യഹൂദമതം വളർന്നുവന്നത്. സമരിയക്കാരെ അഗ്നി ഇറക്കി

നശിപ്പിക്കാൻ എന്റെ ശിഷ്യന്മാർ ഒരിക്കൽ പറഞ്ഞതും ക നാന്യാസ്ത്രീയെ എങ്ങനെയും പറഞ്ഞയക്കണം എന്ന് ശുപാർശ ചെയ്തതും നിങ്ങൾ കണ്ടതല്ലേ? പണ്ട് യോന പ്രവാചകനെ കുറെ പുറജാതിക്കാരുടെ പട്ടണമായ നിനവായിലെ ജനങ്ങളെ മാനസാന്തരപ്പെടുത്തുവാൻ എന്റെ സ്വർഗ്ഗപിതാവ് അയച്ചപ്പോൾ, അവൻ അനുസരിക്കാതെ മറ്റൊരു ദേശത്തേക്ക് കപ്പൽ കയറിയതും പിന്നീട് മത്സ്യത്തിന്റെ വയറ്റിൽ ഇട്ടു തന്നെ അവനെ മാനസാന്തരപ്പെടുത്തിയ ശേഷം നിനുവക്കാരെ പ്രസംഗം മൂലം മാനസാന്തരപ്പെടുത്തിയപ്പോൾ ദൈവം അവരെ രക്ഷിച്ച കാര്യം ഒക്കെ നിങ്ങൾക്കറിയാമല്ലോ. യഹൂദന്മാർ അല്ലാത്തവരെ രക്ഷിച്ച ദൈവത്തോടുള്ള കോപം ആയിരുന്നു യോനായെ കോപിപ്പിച്ചത്. പഴയ ഇസ്രായേൽ ജനതയ്ക്ക് ഉണ്ടായിരുന്ന തെറ്റായ ധാരണ ഇന്നും എന്റെ സഭയിൽ ഉള്ള പലരും വച്ചുപുലർത്തുന്നുണ്ട്. "ക്രിസ്ത്യാനികൾ"എന്ന പേരിൽ നാമമാത്രമായി ജീവിക്കുന്ന സഭാംഗങ്ങളുടെ മാത്രം രക്ഷകൻ ആണെന്നും ഈ പേര് സ്വീകരിച്ച മനുഷ്യരെ ബോധ്യപ്പെടുത്താൻ സ്നാനം പ്രാപിച്ചാൽ രക്ഷപ്രാപിച്ചു കഴിഞ്ഞു എന്നും പഠിപ്പിക്കുന്ന സമീപനവും നിങ്ങൾ ഒന്നുകൂടെ വിലയിരുത്തി, സ്വർഗ്ഗപിതാവിന്റെ മനസ്സോടു ചേർന്ന് ചിന്തിക്കുവാനും ശ്രമിക്കുക. അതിൻപ്രകാരം എല്ലാമനുഷ്യരും ദൈവമക്കൾ എന്ന പദവിക്ക് അർഹരാകുവാൻ തക്കവിധം , വിശ്വസിച്ച് അനുസരിച്ച് ജീവിക്കുന്ന എല്ലാ മനുഷ്യരെയും സ്വർഗ്ഗരാജ്യത്തിൽ പ്രവേശിപ്പിക്കുവാൻ അന്ത്യ ന്യായവിധിയിൽ,ദൈവം എനിക്ക് അനുവാദം തന്നിട്ടുണ്ട് എന്ന് നിങ്ങൾ എല്ലാവരും അറിഞ്ഞിരിക്കുക."സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ" എന്ന് സത്യ ഏകദൈവത്തെ അറിഞ്ഞു വിളിച്ചപേക്ഷിക്കുന്ന എല്ലാവരും എന്റെയും നിങ്ങളുടെയും സഹോദരന്മാരാണ് എന്ന് കരുതി അവരെ ചേർത്തുപിടിക്കുക. അവർ എന്റെ സ്വർഗ്ഗപിതാവിനെ പലപേരുകളിൽ വിളിച്ചാലും ഞാൻ കാണിച്ചു തന്ന സ്നേഹത്തിന്റെ മാർഗത്തിൽ കൂടി, പിന്മാറാതെ യാത്ര ചെയ്യുന്നവരാണെങ്കിൽ, അവരെ എല്ലാം സ്നേഹത്തോടെ സ്വീകരിക്കുവാൻ കാത്തിരിക്കുന്ന സ്വർഗ്ഗ പിതാവിന്റെ യഥാർത്ഥ മനസ്സ് കാണുവാൻ എല്ലാവർക്കും ഇടയാകട്ടെ എന്ന് ഞാൻ ആശംസിക്കുന്നു. ഇന്ന് കാണുന്ന വിവിധമതങ്ങളിൽ ജനിച്ച് വളർന്നവർ അവരവരുടെ നേതാക്കന്മാർ നൽകിയ കാഴ്ചപ്പാടിൽ ജീവിക്കുന്നവരാണ്. എല്ലാവർക്കും അവരവരുടെ മതത്തിന്റെയും സംസ്കാരത്തിന്റെയും ദേശീയതയുടേയും വംശീയതയുടെയും തത്വസംഹിതകളുടെയും പശ്ചാത്തലത്തിൽ നിന്ന് കൊണ്ട് തന്നെ സത്യഏക ദൈവത്തിന് സ്വീകാര്യമായ ജീവിതം എന്റെ സ്നേഹ മാർഗത്തിൽ കൂടി സമർപ്പിക്കുവാൻ കഴിഞ്ഞാൽ,

അങ്ങനെയുള്ളവരെയെല്ലാം രക്ഷയുടെ അനുഭവത്തിൽ എത്തിക്കാനുള്ള വിശാലമായ ഒരു പദ്ധതിയാണ് സത്യ ഏകദൈവം മനുഷ്യ വർഗ്ഗത്തിനു മുഴുവനുമായി ഒരുക്കിയിട്ടുള്ളത്. ഏത് പേരിൽ ദൈവത്തെ വിളിച്ചാലും ഏത് രീതിയിൽ ആരാധിച്ചാലും ഏത് ഭാഷയിൽ പ്രാർത്ഥിച്ചാലും, ദൈവഹിതം എന്താണെന്ന് തിരിച്ചറിഞ്ഞ് അതിനനുസരിച്ച് വിനയത്തോടും വിശുദ്ധിയോടും വിശ്വാസത്തോടും കൂടി യഥാർത്ഥ ദൈവസ്നേഹത്തിൽ വസിക്കുവാൻ ഈ ലോകത്തിൽ പരിശ്രമിക്കുന്ന എല്ലാവർക്കും സ്വർഗ്ഗം തുറന്നിരിക്കും എന്ന് നിങ്ങൾ മനസ്സിലാക്കുക. എല്ലാവരും എന്റെ ശബ്ദം കേൾക്കുമെന്നും യുക്തിവാദികളും നിരീശ്വരന്മാരും ഉൾപ്പെടെ അവരവരുടെ മനസാക്ഷിക്കും മനോബോധ്യത്തിനും അനുസരിച്ച് എന്നെ സ്വീകരിക്കുമെന്നും അങ്ങനെ ഒരു ആട്ടിൻ കൂട്ടവും ഒരിടയനും ആയിത്തീരും എന്നും സ്വർഗ്ഗപിതാവ് പദ്ധതി ഇട്ടതാണ്. ആ പദ്ധതി തകർക്കുവാൻ സാത്താനും സൈന്യങ്ങളും പല രൂപത്തിലും ഭാവത്തിലും പ്രവർത്തിക്കുന്നുണ്ടെങ്കിലും അതിനെയെല്ലാം അതിജീവിച്ച് രാജ്യം സ്ഥാപിക്കാനും,എന്റെ തൊഴുത്തിൽ പ്രവേശിക്കുവാൻ ആഗ്രഹിച്ചവരുന്ന എല്ലാ നല്ലവരെയും ഞാൻ ന്യായവിധിക്കുശേഷം സ്വർഗ്ഗത്തിൽ നിത്യജീവന്റെ അനുഭവത്തിൽ എത്തിക്കുവാൻ പിതാവിൽനിന്നും എനിക്ക് കൽപ്പനയുണ്ട് എന്നും നിങ്ങൾ മനസ്സിലാക്കുക. ആകയാൽ എല്ലാ മനുഷ്യരും എന്റെ തൊഴുത്തിലെ ആടുകളും ഞാൻ നിങ്ങളുടെ എല്ലാവരുടെയും നല്ല ഇടയനും ആകുന്നു എന്ന് അറിഞ്ഞു എല്ലാവരും ഒരു സഹോദര കൂട്ടമായി എന്നെ അനുഗമിക്കുക. ഞാനാകുന്നു നിങ്ങളുടെ നല്ല ഇടയൻ. അങ്ങനെ നിങ്ങളെല്ലാവരും "ഒരു ഇടയനും ഒരു തൊഴുത്തും" ആയി എന്റെ സ്വർഗ്ഗ പിതാവിന്റെ അടുക്കൽ എത്തിച്ചേരും.

നമുക്കെല്ലാവർക്കും അവിടെ വച്ച് നേരിൽ കണ്ടുമുട്ടാം.

25–10–2020.

## അദ്ധ്യായം 41

# സ്വർഗ്ഗരാജ്യവിരുന്നിൽ സംബന്ധിക്കുന്നവർ ഭാഗ്യവാന്മാർ

**(ലൂക്കോസ് 14: 12 –; മത്തായി 22: 2 –14)**

എന്റെ ജനനത്തെപ്പറ്റി മാലാഖമാർ പ്രഖ്യാപിച്ച ആ സന്ദേശം അമ്മ എന്നോട് പറഞ്ഞത് ഇന്നും എന്റെ ഓർമ്മയിൽ തെളിഞ്ഞു വരുന്നു.:"ഭയപ്പെടേണ്ട സർവ്വ ജനത്തിനും ഉണ്ടാകുവാനുള്ള ഒരു മഹാ സന്തോഷം..."(ലൂക്കോസ് 2: 10– 11).ലോകത്തിലെ എല്ലാ ജനങ്ങളുടേയും രക്ഷകൻ ആയിട്ടാണ് ഞാൻ പിറന്നത് എന്ന യാഥാർത്ഥ്യം ഞാൻ വളർന്നു വരുംതോറും എന്റെ മനസ്സിൽ കൂടുതൽ വ്യക്തമായി കൊണ്ടിരുന്നു. അതുകൊണ്ട്, യഹൂദന്മാർ, ക്രിസ്ത്യാനികൾ, മുസ്ലീങ്ങൾ, ഹിന്ദുക്കൾ തുടങ്ങിയ വിവിധ മതങ്ങളുടെ പേരിൽ അറിയപ്പെടുന്നവർക്ക് മാത്രമായിട്ടല്ല ഞാൻ ജനിച്ചത് എന്ന് ഓർക്കുന്നു. എന്റെ യഥാർത്ഥമായ തൊഴുത്തിൽ പ്രവേശിക്കുവാൻ തയ്യാറായി വരുന്നവരെ ഒക്കെയും ഞാൻ സ്വീകരിക്കുന്നതാണ്. ഇപ്പോൾ എന്റെ തൊഴുത്തിൽ ഉണ്ടെന്ന് അവകാശപ്പെടുന്ന പലരും യഥാർത്ഥത്തിൽ എന്റെ തൊഴുത്തിന് പുറത്താണ് എന്ന് ഞാൻ കരുതുന്നു. എന്നാൽ അവരെയും എന്റെ തൊഴുത്തിൽ ഉൾപ്പെടുത്താൻ വേണ്ടി ഞാൻ പരിശ്രമിച്ചു കൊണ്ടിരിക്കുകയാണ്. നിങ്ങളിൽ ചിലർക്കെങ്കിലും അതേപ്പറ്റി അഭിപ്രായവ്യത്യാസം ഉണ്ടാകും എന്ന് എനിക്കറിയാം. ആ കാര്യം തന്നെ കുറച്ചുകൂടി വ്യക്തമാക്കാൻ ആണ് ഇന്ന് ഞാൻ കല്യാണവിരുന്നിന്റെ കാര്യം നിങ്ങളോട് പറയണം എന്ന് കരുതിയത്.

ഈ വിരുന്നു സൽക്കാരത്തിൽ സംബന്ധിച്ചവരെപറ്റി മത്തായി, ലൂക്കോസ് എന്നീ ശിഷ്യന്മാർ സുവിശേഷങ്ങളിൽ വ്യക്തമായി എഴുതി വച്ചിട്ടുള്ളത് നിങ്ങൾ വായിച്ചു കാണുമല്ലോ.

A. ലൂക്കോസ് വിവരിക്കുന്നത് ഇങ്ങനെയാണ്,:" ഒരു മനുഷ്യൻ വലിയൊരു വിരുന്നൊരുക്കി പലരെയും ക്ഷണിച്ചു. സമയമായിട്ടും ആരെയും കാണാതായപ്പോൾ ദാസന്മാരെ അയച്ചു വീണ്ടും അവരെ വിളിച്ചു. എന്നാൽ പല ഒഴിവുകഴിവുകൾ പറഞ്ഞ് അവർ വന്നില്ല. ഒരാൾ

പറഞ്ഞത് സ്ഥലം വാങ്ങിയത് കാണണമെന്ന്.! ആരെങ്കിലും സ്ഥലം കാണാൻ പോകുന്നത് അത് വാങ്ങി കഴിഞ്ഞിട്ടാണോ? രണ്ടാമൻ പറഞ്ഞത്, കാളകളെ വാങ്ങിയിട്ടുണ്ട്, അവയെ പരിശോധിക്കാൻ പോകണമെന്നാണ്. കാളയെ നല്ലവണ്ണം പരിശോധിച്ചു കഴിഞ്ഞ് ബോധ്യപ്പെട്ടാൽ അല്ലേ സുബോധമുള്ളവർ വാങ്ങുന്നുള്ളൂ? വാങ്ങി കഴിഞ്ഞാണ് ഇയാൾ പരിശോധിക്കാൻ പോകുന്നത്. ഈ രണ്ടു കൂട്ടർക്കും എന്തോ പ്രശ്നങ്ങളുണ്ട്. മൂന്നാമത്തെ ആൾ വിവാഹം കഴിച്ചതിന്റെ ആവേശത്തിലാണ്. ഒരുനേരത്തെ അത്താഴവിരുന്ന് കഴിക്കാൻ പോകാൻ പോലും താൽപര്യമില്ലാത്ത വിധം മണവാട്ടിയും ആയി ഉല്ലസിക്കാൻ സമയം കണ്ടെത്തുന്നവൻ!

ഒരു പക്ഷേ അവന്റെ കല്യാണവിരുന്നിൽ സംബന്ധിക്കുക മാത്രമല്ല കാര്യമായ സഹകരണം ചെയ്ത വ്യക്തിയായിരുന്നു അവനെ ക്ഷണിച്ചത് എന്ന കാര്യം അവൻ ഓർക്കാതെ, ഭാര്യയുടെ വശീകരണവാക്കുകളിൽ മയങ്ങിപോയികാണും. എന്തായാലും ഈ മൂന്നുതരം ആളുകളും ദൈവരാജ്യവിരുന്നിലേക്ക് ക്ഷണിക്കപ്പെട്ടവർ ആണെങ്കിലും ലൗകിക കാര്യങ്ങളിൽ മാത്രം മുഴുകിയിരുന്നവരാകയാൽ സാമാന്യബോധം നഷ്ടപ്പെട്ടവർ ആയിരുന്നു എന്ന് ചുരുക്കത്തിൽ പറയാം. എന്റെ ഗിരിപ്രഭാഷണത്തിൽ പലതരം ഭാഗ്യവാന്മാരെ കുറിച്ച് ഞാൻ പറഞ്ഞത് നിങ്ങൾ ഓർക്കുന്നുണ്ടാകുമല്ലോ. ഇവിടെ ഇതാ മറ്റൊരു ഭാഗ്യ അവസ്ഥ കൂടി ഞാൻ പറയുന്നു: "ദൈവരാജ്യത്തിൽ ഭക്ഷണം കഴിക്കുന്നവൻ ഭാഗ്യവാൻ".(ലൂക്കോസ് 14: 15).

ഈ വിരുന്നിന്റെ ബാക്കി കാര്യം കൂടി പറയാം. ദാസൻ തിരിച്ചുചെന്ന് യജമാനനോട് നടന്ന കാര്യങ്ങളൊക്കെ പറഞ്ഞു. വീട്ടുടയവൻ കോപിച്ച്, പട്ടണത്തിലെ വീടുകളിലും തെരുവുകളിലും ചെന്ന് ഭിക്ഷയാചിച്ചു കൊണ്ടിരുന്ന ദരിദ്രന്മാർ, അംഗഹീനർ, കുരുടന്മാർ, മുടന്തന്മാർ എന്നിവരെ കൂട്ടികൊണ്ട് വരിക എന്ന് പറഞ്ഞു. ദാസൻ അങ്ങനെ യജമാനൻ കല്പിച്ചതുപോലെ എല്ലാവരെയും കൂട്ടിക്കൊണ്ടുവന്നു. ഒരുക്കിയ ഭക്ഷണത്തിന് അനുസരിച്ച് ആളുകൾ തികയാതെ വന്നപ്പോൾ പിന്നെയും പോയി പെരുവഴികളിലും ഗ്രാമങ്ങളിലും വേലിക്കരികിലും പോയി കണ്ടവരെ എല്ലാം അകത്തു കൊണ്ടുവരുവാൻ യജമാനൻ നിർബന്ധിച്ചു. അവർക്ക് ഭക്ഷണം നൽകി യജമാനൻ തൃപ്തനായി. യഥാർത്ഥത്തിൽ യജമാനൻ നേരിട്ട് വിളിച്ചവർ ആരും വിരുന്നിൽ പങ്കെടുക്കുവാൻ ഇടയായില്ല.

അക്കാലത്ത് മാത്രമല്ല, എല്ലാ കാലത്തും ഇത്തരം ആളുകളെ

കാണാവുന്നതാണ്. എന്നെ സ്നേഹിക്കുന്നു എന്ന് പറഞ്ഞു നടക്കുന്നവർ പോലും തങ്ങൾ നടത്തുന്ന വിരുന്നുസദ്യയിൽ, സമൂഹത്തിൽ അവഗണിക്കപ്പെടുന്ന ഇത്തരം ജനവിഭാഗത്തെ പൊതുവേ ക്ഷണിക്കാൻ മടിക്കുന്നു എന്ന് മാത്രമല്ല, അഥവാ ബന്ധുവകയിൽ ക്ഷണിച്ചാൽ തന്നെ അവരെ യോഗ്യമായി പരിഗണിക്കാതെ ഏതെങ്കിലും മൂലയിൽ മാറ്റി നിർത്തി, നാട്ടില് പ്രമുഖരായവരെ ബഹുമാനത്തോടെ സ്വീകരിച്ച് ആനയിക്കുന്ന പ്രവണതയാണ് കാണുന്നത്. സ്നേഹിതർ ,രാഷ്ട്രീയനേതാക്കൾ, സർക്കാർ ഉദ്യോഗസ്ഥർ, മതനേതാക്കൾ, സംഘടന ഭാരവാഹികൾ തുടങ്ങി സാമൂഹ്യ മേഖലയിൽ സ്ഥാനം ഉള്ളവരെ ക്ഷണിച്ച്, പിന്നീട് അവരുടെ സേവനം ലഭിക്കുവാൻ ആയിട്ടാണ് ഇപ്രകാരം ചെയ്യുന്നത്. ചിലർക്ക് പൊതു സൽക്കാരത്തിനു ശേഷം മുറിയിൽ രഹസ്യമായ മദ്യസൽക്കാരങ്ങളും നടത്താറുണ്ട്. ഇങ്ങനെയുള്ളവർക്ക് ലോകപ്രകാരമുള്ള പ്രശംസയും നേട്ടങ്ങളും താൽക്കാലികമായി ലഭിച്ചേക്കും എങ്കിലും സ്വർഗ്ഗപിതാവിൽ നിന്നുള്ള പ്രതിഫലം ലഭിക്കുകയില്ല എന്ന് നിങ്ങൾ മറക്കരുത്.

യാതൊരുവിധത്തിലും നിങ്ങൾക്ക് തിരിച്ചു സഹായം ചെയ്യാൻ തീരെ സാധ്യതയില്ലാത്ത ദരിദ്രരായവരെ കണ്ടെത്തി സൽകരിച്ചാൽ അതിനുള്ള പ്രതിഫലം സ്വർഗ്ഗത്തിൽ നിന്ന് നിങ്ങൾക്ക് ലഭിക്കും എന്ന് ഓർക്കുക. സ്വർഗ്ഗത്തിൽ നിക്ഷേപിക്കുന്ന കാര്യങ്ങളൊക്കെ നേരത്തെ ഞാൻ നിങ്ങളോട് പറഞ്ഞത് നിങ്ങൾ മറന്നു കാണില്ല എന്ന് കരുതുന്നു. വല്ലപ്പോഴും ജന്മദിനം, വിവാഹവാർഷികം, പെരുന്നാൾ ദിനങ്ങൾ എന്നിവയോട് ചേർന്ന് നടത്തുന്ന സഹായങ്ങൾ മാത്രമല്ല, എപ്പോഴും നിങ്ങളുടെ ഭവനം അശരണർക്ക് അഭയം നൽകുവാൻ തയ്യാറായിരിക്കണം. നിങ്ങളുടെ കഴിവനുസരിച്ച്, നിങ്ങളെ സമീപിക്കുന്ന ദരിദ്രരെ സഹായിക്കാൻ നിങ്ങൾ മനസ്സുവെച്ചാൽ അതിനുള്ള വഴികൾ ഞാൻ നിങ്ങൾക്ക് തുറന്നു തരും. നിങ്ങളുടെ ഔദാര്യമനസ്സിനെ ചൂഷണം ചെയ്യാൻ സമർത്ഥരായ ആളുകളും നിങ്ങളുടെ ചുറ്റുപാടും ഉണ്ടെന്നും എനിക്കറിയാം. എന്നാൽ അവരെ തിരിച്ചറിയാൻ ഉള്ള ആത്മീയ ദർശനം പരിശുദ്ധാത്മാവ് നിങ്ങൾക്ക് നൽകും. അഥവാ ആരെങ്കിലും നിങ്ങളെ കബളിപ്പിച്ചാലും അതിനുള്ള ശിക്ഷ അയാൾക്കു ഞാൻ നൽകും. സഹായിക്കുന്ന നിങ്ങൾക്ക് പ്രതിഫലം സ്വർഗ്ഗത്തിൽ ഒരിക്കലും കുറഞ്ഞു പോകുകയില്ല, നിങ്ങൾ മറ്റാരെയും കബളിപ്പിക്കാതിരിരുന്നാൽ മതി.

ദരിദ്രൻമാർ മാത്രമല്ല, നിങ്ങളുടെ ചിന്താധാരയുമായി യോജിക്കാതെ അകന്നുനിൽക്കുന്നവരെയും, ശത്രുക്കൾ എന്ന്

കരുതി മാറ്റിനിർത്തുന്നവരെയും, മറ്റ് മതവിഭാഗത്തിൽപ്പെട്ടവരെയും, കഴിയുമെങ്കിൽ വിദേശികളായ നിങ്ങളുടെ സമീപത്തുള്ള സുഹൃത്തുക്കളെയും ഇതുപോലുള്ള വിരുന്നുവേളയിൽ പങ്കെടുപ്പിച്ച് സൗഹൃദം പുലർത്തുന്നു എങ്കിൽ സമൂഹത്തിലെ ആരോഗ്യകരമായ ബന്ധങ്ങൾ നിലനിർത്താൻ അത് ഏറെ സഹായിക്കും. പകരം ഒന്നും പ്രതീക്ഷിക്കാതെ ഇത്തരം പ്രവൃത്തികൾ ചെയ്യാൻ നിങ്ങൾക്ക് മനസ്സുണ്ടെങ്കിൽ അതിനുള്ള അനുകൂല സാഹചര്യമൊരുക്കി തരുവാൻ ഞാൻ സഹായിക്കാം. നിങ്ങളുടെ സ്നേഹ മനോഭാവമാണ് ഞാൻ വിലയിരുത്തുന്നത്. കാരണം അത് മൂലം അവരെയും ദൈവരാജ്യവലയത്തിൽ നിങ്ങൾ ആകർഷിക്കുകയാണ്, മതത്തിന്റെയോ പ്രത്യയശാസ്ത്രങ്ങളുടെയോ പേരിലല്ലാതെ.

B) വിരുന്ന് സൽകാരത്തെ കുറിച്ച് മത്തായി ശ്ലീഹാ വിവരിക്കുന്നത് കൂടി നിങ്ങൾ പഠിക്കണം. (മത്തായി 22: 11 –14).

"സ്വർഗ്ഗരാജ്യം തന്റെ പുത്രനുവേണ്ടി കല്യാണസദ്യ കഴിച്ച ഒരു രാജാവിനോട് സദൃശ്യം. അവൻ കല്യാണത്തിന് നേരത്തെ ക്ഷണിച്ചവരെ വീണ്ടും വിളിക്കേണ്ടതിനു ദാസന്മാരെ പറഞ്ഞയച്ചു. അവർക്കു വരുവാൻ മനസ്സിലായില്ല. പിന്നെയും അവൻ മറ്റു ദാസന്മാരെ അയച്ചു. ഒരുത്തൻ തന്റെ നിലത്തിലേക്കും മറ്റൊരുത്തൻ തന്റെ വ്യാപാരത്തിലേക്കും പൊയ്ക്കളഞ്ഞു. ശേഷമുള്ളവർ അവന്റെ ദാസന്മാരെ പിടിച്ചു അപമാനിച്ചു കൊന്നുകളഞ്ഞു. രാജാവ് കോപിച്ച് സൈന്യങ്ങളെ അയച്ച്, കൊലപാതകൻമാരെ പിടിച്ച് അവരുടെ പട്ടണം ചുട്ടുകളഞ്ഞു. പിന്നെ അവൻ ദാസൻമാരോട് കല്യാണസദ്യ ഒരുങ്ങിയിരിക്കുന്നു, ക്ഷണിക്കപ്പെട്ടവർ യോഗ്യരായില്ല. ആകയാൽ വഴി തലയ്ക്കൽ ചെന്ന് കാണുന്നവരെയൊക്കെ കല്യാണത്തിന് വിളിപ്പീൻ എന്ന് പറഞ്ഞു.ആ ദാസന്മാർ പെരുവഴികളിൽ പോയി കണ്ട ദുഷ്ടന്മാരെയും നല്ലവരെയും എല്ലാം കൂട്ടിക്കൊണ്ടുവന്നു, കല്യാണശാല വിരുന്നുകാരെ കൊണ്ട് നിറഞ്ഞു..വിരുന്നുകാരെ നോക്കുവാൻ രാജാവ് അകത്തു വന്നപ്പോൾ "കല്യാണവസ്ത്രം" ധരിക്കാത്ത ഒരു മനുഷ്യനെ അവിടെ കണ്ടു. "സ്നേഹിതാ, നീ കല്യാണവസ്ത്രം ഇല്ലാതെ ഇവിടെ അകത്തു വന്നത് എങ്ങനെ ?"എന്ന് ചോദിച്ചു. എന്നാൽ അവന് വാക്ക് മുട്ടിപ്പോയി. കാരണം രാജാവ് എല്ലാവിധ വിരുന്നുകാർക്കും വാതിൽക്കൽ വെച്ച് തന്നെ വിവാഹ വസ്ത്രം സൗജന്യമായി നൽകാൻ ക്രമീകരിച്ചിരുന്നു. ഇയാൾ മറ്റു വഴിയിലൂടെ വിരുന്നു ശാലയിൽ സൂത്രത്തിൽ തിരക്കുകൂട്ടി കടന്നു സീറ്റ് പിടിച്ചത്ആയിരിക്കും. രാജാവ് ശുശ്രൂഷക്കാരോട് "ഇവനെ കയ്യും കാലും കെട്ടി ഏറ്റവും പുറത്തുള്ള ഇരുട്ടിൽ തള്ളിക്കളയുക, അവിടെ കരച്ചിലും

പല്ലുകടിയും ഉണ്ടാകും എന്ന് പറഞ്ഞു. "വിളിക്കപ്പെട്ടവർ അനേകം. തെരഞ്ഞെടുക്കപ്പെട്ടവരോ ചുരുക്കം".

ഈ ഉപമയിൽ രാജാവ് എന്റെ സ്വർഗപിതാവും, മണവാളൻ ദൈവപുത്രനായ ഞാൻ തന്നെയുമാണ്. ഈ വിവാഹത്തെപ്പറ്റി യോഹന്നാൻ ശ്ലീഹാ എഴുതിയിട്ടുണ്ട്: "കുഞ്ഞാട്ടിന്റെ കല്യാണം വന്നല്ലോ, അവന്റെ കാന്തയും തന്നെത്താൻ ഒരുക്കിയിരിക്കുന്നു. അവൾക്ക് ശുദ്ധവും ശുഭ്രവുമായ വിശേഷ വസ്ത്രം ധരിപ്പാൻ കൃപ ലഭിച്ചിരിക്കുന്നു. ആ വിശേഷവസ്ത്രം വിശുദ്ധന്മാരുടെ നീതി പ്രവൃത്തികൾ തന്നെ. കുഞ്ഞാടിന്റെ കല്യാണസദ്യക്ക് ക്ഷണിക്കപ്പെട്ടവർ ഭാഗ്യവാന്മാർ. (വെളിപാട് 19: 7– 9). അതുപോലെ മണവാളനെ എതിരേൽക്കാൻ വിളക്ക് എടുത്തു പുറപ്പെട്ട 10 കന്യകമാരുടെ ഉപമയിലും മണവാളൻ ആയ എന്നെ സ്വീകരിക്കുന്നതിനായി കാത്തിരിക്കുന്ന കാര്യം പറയുന്നുണ്ടല്ലോ. (മത്തായി 25: 1 –13). യോഹന്നാൻ സ്നാപകനും മണവാളൻ ആയ എന്നെ പറ്റി പറയുന്നുണ്ട് .(യോഹന്നാൻ 3: 19). ഈ ഉപമയിൽ ക്ഷണിക്കപ്പെട്ട രണ്ടുതരം ആളുകളുണ്ട്, ഒരുകൂട്ടർ ക്ഷണിക്കാൻ വന്ന ദാസന്മാരെ അവഗണിച്ചത് മാത്രമേയുള്ളൂ. എന്നാൽ രണ്ടാമത്തെ കൂട്ടർ അവരെ കളിയാക്കിയപ്പോൾ ദാസന്മാരായവർ തമ്മിൽ വഴക്കുണ്ടാക്കി മൽപ്പിടുത്തം നടത്തി, ഒടുവിൽ കൊലപാതകത്തിൽ കലാശിച്ചു. ഇപ്രകാരം കാലാകാലങ്ങളിൽ എന്റെ ദാസന്മാർക്ക് വളരെയേറെ അവഹേളനങ്ങളും പീഡനങ്ങളും രക്തസാക്ഷി മരണങ്ങളും ഏൽക്കേണ്ടി വന്നിട്ടുണ്ട്.

എന്റെ സ്വന്തം ജനമായി വിവാഹവിരുന്നിലേക്ക് ക്ഷണിക്കപ്പെട്ടവർ യഹൂദർ തന്നെയായിരുന്നു.അവർ എന്നെയും എന്റെ പ്രിയ ശിഷ്യന്മാരെയും ഉപദ്രവിക്കുകയും വധിക്കുകയും ചെയ്ത കാര്യങ്ങൾ പിന്നീട് വിശദമായി നിങ്ങളോട് പറയാം. കല്യാണ വിരുന്ന് ശാലയിൽ നിന്നും രാജാവ് തന്നെ നേരിട്ട് വന്ന് കല്യാണ വസ്ത്രം ധരിക്കാത്ത ഒരാളെ പുറത്ത് അന്ധകാരത്തിലേക്ക് തള്ളിക്കളയുവാൻ ആജ്ഞാപിക്കുന്നത് കണ്ടപ്പോൾ, ഒരുപക്ഷേ നിങ്ങൾ രാജാവിനെ ഒരു ക്രൂരനായി ചിന്തിച്ചുകാണും. സൗജന്യമായി ലഭിക്കുന്ന കല്യാണവസ്ത്രം ധരിക്കണം എന്ന വ്യവസ്ഥ അയാൾ ലംഘിച്ചതിനാലാണ് അയാൾ പുറത്താക്കപ്പെട്ടത്. ഈ കല്യാണവസ്ത്രം എന്നത് ആദമിനും ഹവ്വയ്ക്കും തോട്ടത്തിൽ ദൈവത്തോടൊപ്പം നടന്നിരുന്നപ്പോൾ ധരിക്കാൻ ദൈവം നൽകിയ "പ്രകാശവസ്ത്രത്തിന്റെ"പ്രതീകമാണ്. നേരത്തെ ഒരു സന്ദർഭത്തിൽ ഈ കാര്യം ഞാൻ നിങ്ങളോട് പറഞ്ഞിരിക്കുന്നത് ഓർക്കുന്നുണ്ടല്ലോ. അവർ പാപം ചെയ്തതിന്റെ ഫലമായി ഈ

പ്രകാശവസ്ത്രം അവർക്ക് നഷ്ടമായപ്പോഴാണ് അവർക്ക് നാണം തോന്നി തുടങ്ങിയത്.

എന്റെ സഭയാകുന്ന വിരുന്നുശാലയിലേക്ക് പ്രവേശിക്കുന്നവർ "വിശുദ്ധ മാമോദിസ" ആകുന്ന ശുചീകരണം നടത്തി "പരിശുദ്ധാത്മ അഭിഷേകം ആകുന്ന പ്രകാശവസ്ത്രം" ധരിച്ച് രാജകീയകിരീടംചൂടി മണവാട്ടിയായി സ്വീകരിക്കപ്പെടുന്നു. അപ്രകാരം വിരുന്നു ശാലയായ എന്റെ സഭയിൽ പ്രവേശിക്കുന്നവർക്ക് നൽകപ്പെടുന്ന വലിയ വിരുന്നാണ് "വിശുദ്ധകുർബാന"അനുഷ്ഠാനത്തിലൂടെ നൽകപ്പെടുന്ന എന്റെ "തിരുശരീരരക്തങ്ങൾ". വിശുദ്ധിയോടെയും ഒരുക്കത്തോടെയും മാമോദിസ, വിശുദ്ധ മൂറോൻ അഭിഷേകം എന്നിവ വഴി പരിശുദ്ധാത്മാവിനെ സ്വീകരിച്ച ശേഷം പ്രകാശത്തിന്റെ അനുഭവത്തിലേക്ക് പ്രവേശിക്കപ്പെടുന്നവർക്ക് മാത്രമേ എന്റെ തിരുശരീര രക്തങ്ങൾ ആകുന്ന സ്വർഗ്ഗീയ ഭക്ഷണം സ്വീകരിക്കുവാൻ അനുവാദമുള്ളൂ. അപ്രകാരം ഒരുക്കം ഇല്ലാതെയും വിവാഹവസ്ത്രം ധരിക്കാതെയും വരുന്നുശാലയിൽ പ്രവേശിച്ച ആളാണ് ശിക്ഷാവിധിയിൽ അകപ്പെട്ടു പോയത്. അവർക്ക് സ്വർഗ്ഗപ്രവേശനം ലഭിക്കുന്നില്ലെന്ന് മാത്രമല്ല അന്ധകാരത്തിന്റെ ശൂന്യതയിലേക്ക് എറിയപ്പെടുകയും ചെയ്യും.

കല്യാണവസ്ത്രത്തിന് പകരം സ്വയം ധരിച്ചിരിക്കുന്ന സ്വന്തം "പ്രശംസാവസ്ത്രം", അഥവാ സ്വയം നീതികരിക്കുന്ന വസ്ത്രം ധരിച്ചാൽ മതി എന്ന് കരുതി ജീവിക്കുന്നവരും നിങ്ങളുടെ കൂട്ടത്തിൽ ദൈവരാജ്യവിരുന്നിൽ പങ്കെടുക്കുന്നതായി ഞാനറിയുന്നുണ്ട്. കരുണയുടെ കാലാവധി തീർന്നു പോയിട്ടില്ലാത്തതിനാൽ ഇങ്ങനെയുള്ളവർക്ക് മാനസാന്തരപ്പെട്ടു വന്നാൽ ശുദ്ധീകരണവും പരിശുദ്ധാത്മ അഭിഷേകവും നൽകി പ്രകാശവസ്ത്രം ധരിപ്പിച്ചു ഭക്ഷണത്തിന് പ്രവേശിപ്പിക്കുവാൻ ഞാനും എന്റെ സ്വർഗ്ഗപിതാവും പ്രതീക്ഷയോടെ കാത്തിരിക്കുകയാണ്. ചില ആളുകൾ ഇനിയും അടുത്ത ക്ഷണക്കത്ത് ലഭിക്കുവാൻ വേണ്ടി കാത്തിരിക്കുന്നതായി എനിക്ക് തോന്നുന്നുണ്ട്. എന്നിൽ കൂടിയുള്ള ക്ഷണക്കത്ത് അവസാനത്തെ ആണെന്ന് ഓർക്കുക. എന്റെ വിളി കേൾക്കാൻ താൽപര്യമില്ലാതെയും, കേട്ടിട്ടും അവഗണിച്ചും ലോകകാര്യങ്ങളിൽ മുഴുവനായി മുങ്ങി കഴിയുന്നവർ ഉണ്ടെങ്കിൽ അവരെ കണ്ടെത്തി യഥാർത്ഥ സ്വർഗീയ സൗഭാഗ്യങ്ങളെ കുറിച്ച്, വാക്കുകൾ കൊണ്ടല്ല പ്രവൃത്തികൾ കൊണ്ട്, മറ്റുള്ളവർക്ക് കാണിച്ചു കൊടുക്കുവാൻ എന്റെ എല്ലാ സ്വന്തം ശിഷ്യൻ മാരോടും ഞാൻ ആവശ്യപ്പെടുന്നു.

ഇനിയും സമയം കളയാനില്ല; ഭക്ഷണം മേശയിൽ ചൂടോടെ വിളമ്പുവാൻ വെച്ചിരിക്കുന്നു. നിങ്ങളെ സേവിക്കുവാൻ മലാഖമാർ ഒരുങ്ങി നിൽക്കുന്നു. എന്റെ വിളി കേട്ടിട്ടും ഒഴിഞ്ഞുമാറി പോകുന്നവരെപറ്റി സഹതാപം തോന്നാറുണ്ട്. എങ്കിലും നിരവധി ആളുകൾ ലോകത്തിന്റെ നാനാഭാഗങ്ങളിൽ നിന്നും എന്റെ വിളികേട്ട്, ആന്തരികമായി നിങ്ങൾ ആരും അറിയാതെതന്നെ, യഥാർത്ഥ സഭയിലേക്ക് വന്നുകൊണ്ടിരിക്കുന്നുണ്ട്. എന്നെപോലെ തന്നെ നിങ്ങൾ ഓരോരുത്തരും നിങ്ങളുടെ അനുസരണം കൊണ്ടും പ്രവൃത്തികൾകൊണ്ടും സത്യ സാക്ഷികളായി ജീവിക്കുക. ഞാൻ നിങ്ങളെ പരിശുദ്ധാത്മ ശക്തി നൽകി സഹായിക്കും.

26–10–2020

## അദ്ധ്യായം 42

# എന്റെ താലന്തുകൾ കൊണ്ട് നിങ്ങൾ എന്ത് ചെയ്തു?

**(മത്തായി 25: 14– 30; ലൂക്കോസ്: 19:11 –27).**

കല്യാണവിരുന്നിന്റെ വിവരണം കേട്ട് അതിന്റെ പൊരുൾ കൃത്യമായി നിങ്ങളിൽ ചിലരെങ്കിലും ഗ്രഹിച്ചു കാണും എന്ന് ഞാൻ കരുതുന്നു. ദൈവരാജ്യ അനുഭവത്തിലേക്ക് ഞാൻ നിങ്ങളുടെ ശ്രദ്ധ ക്ഷണിക്കുകയായിരുന്നു. ഇന്നും അതുപോലുള്ള മറ്റൊരു ഉപമയാണ് നിങ്ങളോട് പറയാൻ പോകുന്നത്.എന്റെ ശിഷ്യരായ മത്തായിയും ലൂക്കോസും സുവിശേഷങ്ങളിൽ ആ കാര്യം എഴുതിയിട്ടുള്ളത് നിങ്ങൾ ശ്രദ്ധയോടെ വായിച്ചു നോക്കുക. ഞാൻ ഈ വിഷയം ഇപ്പോൾ നിങ്ങളോട് പറയാൻ ഒരു പ്രത്യേക കാരണമുണ്ട്. എന്റെ ഈ ലോക ജീവിതത്തിന്റെ അവസാനംഅടുത്തുവരികയാണ്.ഞാൻമരിച്ച്അടക്കപ്പെട്ടുപുനരുദ്ധാനം ചെയ്ത ശേഷം പിതാവിന്റെ സന്നിധിയിലേക്ക് പോകണം. എന്നാൽ ഞാൻ തുടങ്ങിവെച്ച ദൈവരാജ്യ നിർമ്മാണപ്രവർത്തനങ്ങൾ, ഞാൻ ന്യായവിധി നടത്താനായി രണ്ടാമത് വരുന്നതുവരെയും നിങ്ങൾ തുടർന്ന് നടത്തണം. അതിനുവേണ്ടി എന്നെ അനുസരിച്ച് പിന്തുടരുന്നവർക്ക് ചില മാർഗ്ഗനിർദ്ദേശങ്ങളും ഗുണപാഠങ്ങളും നൽകുവാൻ ആണ് ഞാൻ താലന്തുകളുടെ ഉപമ പഠിപ്പിക്കുന്നത്. മത്തായിയും ലൂക്കോസും രണ്ടുതരം ജനസമൂഹത്തെ കണ്ടുകൊണ്ടാണ് തങ്ങളുടെ സുവിശേഷങ്ങൾ എഴുതിയത്; മത്തായി യഹൂദ ക്രിസ്ത്യാനികൾക്കും ലൂക്കോസ് വിജാതിയ ക്രിസ്ത്യാനികൾക്കും ഊന്നൽ നൽകി. ഈ ഉപമകളുടെ വിവരണത്തിൽ കാര്യമായ വ്യത്യാസങ്ങൾ ഒന്നുമില്ല.

പൊതുവായി പറഞ്ഞാൽ ഈ ഉപമയിൽ മൂന്നുതരം ആളുകളെയാണ് ഞാൻ നിങ്ങളെ പരിചയപ്പെടുത്തുന്നത്.

1). താലന്തു നൽകിയ യജമാനന്റെ ഇഷ്ടമനുസരിച്ച് പ്രവർത്തിച്ച് ലാഭം ഉണ്ടാക്കുന്നവർ.

2). യജമാനനോട് പിണങ്ങി ഇല്ലെങ്കിലും യജമാനന്റെ താലന്ത്

ഉപയോഗിക്കാതെ ഒരുവിധത്തിൽ അവഗണിച്ച്, സ്വന്തം കഴിവും പദ്ധതിയും അനുസരിച്ച് പ്രവർത്തിക്കുന്നവർ. തങ്ങളുടെ കഴിവുകൾ എല്ലാം സ്വയം ആർജ്ജിച്ചെടുത്തതാണെന്നും സ്വന്തം താൽപര്യങ്ങളും പദ്ധതികളും നടപ്പാക്കാൻ മറ്റാരുടെയും സഹായം ആവശ്യമില്ലെന്നും കരുതി തികഞ്ഞ ആത്മവിശ്വാസത്തോടെയും പരാശ്രയമില്ലാതെയും അധ്വാനിച്ച് സമ്പാദ്യം വർധിപ്പിക്കുന്നവരാണ് ഇക്കൂട്ടർ. ലോക പ്രകാരം നോക്കുമ്പോൾ ഇത്തരക്കാരാണ് മിടുക്കന്മാരും സമർത്ഥന്മാരും വിജയിക്കുന്നവരും ആയി ലോകകാഴ്ചപ്പാടിൽ അംഗീകരിക്കപ്പെട്ടുവരുന്നത്. ഈ ലോകം ശാശ്വതമല്ല എന്ന് കരുതുന്നവർക്ക് ഇത്തരം ആളുകളുടെ സമീപനം സ്വീകരിക്കാനാവില്ല.

3) മൂന്നാമത്തെ തരം ആളുകൾ ഒരു പടി കൂടി കടന്നു അഹങ്കാരിയായി, ആരും തന്നെ തങ്ങളുടെ സ്വാതന്ത്ര്യത്തെ നിയന്ത്രിക്കരുതെന്ന് മാത്രമല്ല, കഴിയുമെങ്കിൽ മറ്റുള്ളവരെ കൂടി നിയന്ത്രിക്കാൻ തക്കവിധം അപവാദം പ്രചരിപ്പിക്കുകയും മറ്റുള്ളവരുടെ കഴിവുകളെയും സംരംഭങ്ങളെയും സംഘട്ടനങ്ങൾ ഉണ്ടാക്കി, വളർന്നുവരാൻ സാധ്യതയുള്ള സംരംഭകരെ തറപറ്റിക്കുകയും ചെയ്യുന്ന രീതികൾ സ്വീകരിക്കുവാൻ മടിക്കാത്തവരുമായി തീരും.

ലോകനന്മയ്ക്ക് വേണ്ടിയുള്ള എന്റെ സ്വർഗ്ഗപിതാവിന്റെ ദൈവരാജ്യപദ്ധതികളെ എതിർത്തു തോൽപിക്കാൻ ശ്രമിക്കുന്ന സാത്താന്റെ ആലോചനയിൽ അറിയാതെ അകപ്പെട്ടു പോകുന്നവരാണ് ഇക്കൂട്ടർ. എന്റെ സഭയിൽ ആയാലും പൊതുസമൂഹത്തിൽ ആയാലും, ഇത്തരക്കാർ ചെയ്തുകൂട്ടുന്ന അതിക്രമങ്ങൾ നിമിത്തം വളരെയേറെ നാശങ്ങൾ ദൈവമക്കൾ അനുഭവിക്കേണ്ടി വരുന്നുണ്ട്. ലോകപ്രകാരം പ്രശസ്തിയും സമ്പത്തും ഉണ്ടാക്കുവാൻ മനസ്സ് വെക്കുന്ന വരിൽ പ്രത്യേകം സ്വാധീനിക്കുന്നതാണ് സാത്താന്റെ തന്ത്രം. ലോകമഹത്വം മാത്രം സ്വപ്നം കണ്ടു ജീവിക്കുന്ന ലളിതമാനസരെ എളുപ്പത്തിൽ വശീകരിക്കുവാൻ സാത്താൻ വിജയിക്കുന്നുണ്ട്. ഏദൻതോട്ടത്തിൽ ഹവ്വാ യ്ക്ക് വീഴ്ച പറ്റിയത് അങ്ങനെയാണ്. ദൈവകൽപനയെ വിശ്വസിക്കുകയും അത് അനുസരിക്കാൻ ആഗ്രഹിക്കുകയും ചെയ്യാതിരുന്നാൽ നിങ്ങളുടെ മനസ്സിൽ സാത്താൻ പ്രവേശിച്ച നിങ്ങളെയും നിങ്ങളുമായി ബന്ധപ്പെട്ട് ജീവിക്കുന്നവരെയും ദൈവരാജ്യത്തിൽ നിന്നും അകറ്റി കളയും എന്ന് ഓർക്കുക. ഈ കഥയിൽ കൂടെ കുറെ കാര്യങ്ങൾ നിങ്ങളുടെ ശ്രദ്ധയിൽ ഞാൻ കൊണ്ടുവരാം.

### "ഈ ഉപമയുടെ കഥാസാരം"

1) താലന്തുകൾ എന്നതിന്റെ രണ്ട് അർത്ഥങ്ങളുണ്ട്. (Talents).

A). ചെമ്പ്, വെള്ളി, സ്വർണ്ണം എന്നിവ ഉപയോഗിച്ച് ഉണ്ടാക്കുന്ന നാണയങ്ങൾ യഹൂദ- യവന സംസ്കാര മേഖലയിൽ ഉപയോഗത്തിൽ ഉണ്ടായിരുന്നു.(Coins).

B) മനുഷ്യരിൽ ജന്മനാൽ ഉള്ള കഴിവുകൾ, പ്രതിഭകൾ, സാമർത്ഥ്യങ്ങൾ, വൈഭവങ്ങൾ എന്നും അർത്ഥമുണ്ട്.(Skills).

ജന്മസിദ്ധമായ കഴിവുകൾ ഉപയോഗിച്ച് സാമ്പത്തിക സംവിധാനങ്ങൾ വളർത്തി ഉയർത്തുന്ന പ്രവണതയാണ് ഇന്ന് സാധാരണയായി ലോകം മുഴുവനും നടപ്പിലാക്കുന്നത്.എന്നാൽ എന്റെ സ്വർഗ്ഗ പിതാവ് ഓരോരുത്തർക്കും നൽകിയിരിക്കുന്ന ജന്മവാസനകൾ ദൈവികദാനം ആണെന്ന് കരുതി ദൈവഹിതമനുസരിച്ച് ദൈവരാജ്യ പ്രവർത്തനത്തിനായി ഉപയോഗിക്കുവാൻ മനസ്സ് വെക്കുന്നവരും ഉണ്ട്. ഇക്കാര്യത്തിൽ നിങ്ങളെ കൂടുതൽ പ്രാപ്തിയുള്ളവരാക്കി തീർക്കണമെങ്കിൽ, നിങ്ങൾ സ്വന്തം ശക്തിയിൽ ആശ്രയിക്കാതെ ദൈവം ദാനമായി നൽകിയ "താലന്തുകൾ' ആകുന്ന കഴിവുകളും അവസരങ്ങളും പരിശുദ്ധാത്മ ശക്തിയിൽ ആശ്രയിച്ച് പരിശ്രമിക്കുമ്പോഴാണ് ഇരട്ടി ഫലം ഉണ്ടാകുന്നത്. ആ പ്രവൃത്തിയുടെ ഫലത്തെ വിലയിരുത്തിയാണ് ഓരോരുത്തർക്കും പ്രതിഫലം ന്യായവിധിയിൽ ലഭിക്കുന്നതും.

2) ഓരോ വ്യക്തിയുടേയും ആന്തരിക മനോഭാവവും ജീവിതസാഹചര്യങ്ങളും കഴിവുകളും അറിഞ്ഞുതന്നെയാണ് ഓരോരുത്തർക്കും താലന്തുകളുടെ എണ്ണം ദൈവം നിശ്ചയിക്കുന്നത്. (1 കോരി. 12:11). കൂടുതൽ നൽകുന്നതിന് കൂടുതൽ കഴിവുണ്ടെന്നും അതേസമയം കൂടുതൽ ഉത്തരവാദിത്വമുണ്ടെന്നും അറിയാമല്ലോ. നിങ്ങൾക്ക് താലന്തുകൾ കുറഞ്ഞു പോയി എന്ന് ചിന്തിച്ച വിഷമിക്കേണ്ട. നിങ്ങൾക്ക് ലഭിച്ചത് അനുസരിച്ച് മാത്രം നിങ്ങൾ അധ്വാനിച്ചാൽ മതി. അധികം ലഭിച്ചവനിൽ നിന്നും അധികം ചോദിക്കും.(ലൂക്കോസ് 12:48). താലന്തിന്റെ വലിപ്പമല്ല, അത് എങ്ങനെ ചെലവാക്കി എന്ന് നോക്കിയാണ് പ്രതിഫലം ലഭിക്കുന്നത്.

3). എല്ലാവർക്കും തുല്യമായി ലഭിക്കുന്നത് അവസരവും സമയവും ആണ്.അവിടെ വിവേചനം കാണിക്കുന്നില്ലാത്തതിനാൽ നിങ്ങളുടെ കഴിവും താല്പര്യവും സൗകര്യവും അനുസരിച്ച് പ്രവർത്തിക്കുന്നതിന്

നിങ്ങൾക്ക് ചുമതലയുണ്ട്. ഒഴികഴിവുകൾ പറഞ്ഞ് അലസരായി ഇരുന്നാൽ അതിനു തക്ക പ്രതിഫലം ശിക്ഷയായി തന്നെ ലഭിക്കുമെന്ന് ഓർത്തിരിക്കുക.വിശ്വസ്തതയോടെയും ഉത്തരവാദിത്വത്തോട് കൂടി യും പ്രവർത്തിക്കുന്നവർക്ക് ഇരട്ടി പ്രതിഫലവും, അങ്ങനെ അല്ലാത്തവർക്ക് ഇരട്ടി ശിക്ഷയും ലഭിക്കും. ഒരു താലന്ത് കിട്ടിയവൻ ദുഷ്ടനും മടിയനും ആയിരുന്നു. (മത്തായി 25:26). ദൈവഹിതം അറിഞ്ഞിട്ടും മനപൂർവ്വം നിരസിച്ചത് ആയിരുന്നു അവന്റെ ദുഷ്കൃത്യം. താൽപര്യമില്ലെങ്കിൽ അവന്റെ കഴിവുകൾ മറ്റുള്ളവരെ ഏൽപ്പിക്കണമായിരുന്നു. അതുപോലെ യജമാനൻ കടയിൽ നിന്നും മറ്റുള്ളവരുടെ അധ്വാനം കൊണ്ട് മുതലെടുത്ത് കഴിയുന്നവനും ആണെന്ന് കുറ്റപ്പെടുത്തി പറഞ്ഞതും അവൻ മടിയൻ ആയതിനാൽ ആയിരുന്നു. കാരണം മടിയന്മാരുടെ മനസ്സ് പിശാചിന്റെ പണിശാല ആണ് എന്ന് ഓർക്കുക. എപ്പോഴും മനസ്സിൽ നല്ല ചിന്തകൾ നിറഞ്ഞു നിൽക്കട്ടെ.

4). അലസരായായിരിക്കുന്ന മനുഷ്യർക്ക് നൽകിയ താലന്തുകൾ അവരിൽ നിന്നും എടുത്ത് കൂടുതൽ സമ്പാദിച്ചവർക്ക് കൊടുക്കുന്നതാണ് ദൈവനീതി.ലോക പ്രകാരമുള്ള കാഴ്ചപ്പാടിൽ ഇത് അനീതിയാണെന്ന് പറയുന്നവർ അന്നും, ഇന്നും, എന്നും ഉണ്ടാകും.(ലൂക്കോസ് 10:25). താലന്തുകൾ എടുക്കുക മാത്രമല്ല, അങ്ങനെയുള്ളവർ സമൂഹത്തിന് നാശം വരുത്തുന്നവരാകെയാലും ദൈവരാജ്യഭരണത്തിന് വിധേയരാകാൻ മനസ്സില്ലാതെ സാത്താന്റെ പ്രവർത്തകർ ആകയാലും അവരെ കൊന്നുകളയാൻ തന്നെ രാജാവ് കൽപ്പിച്ചു. ഇത് കഠിനമായ അനീതിയാണെന്ന് നിങ്ങൾക്കും തോന്നിക്കാണും. നിങ്ങളുടെ ശരീരത്തെ മുഴുവനും ബാധിച്ച, നിങ്ങളുടെ മരണത്തിന് കാരണമായേക്കാവുന്ന കാൻസർ രോഗം ബാധിച്ച ശരീരഭാഗം നിഷ്കരുണം ഡോക്ടർമാർ മുറിച്ചുകളയുന്നത് അനീതിയാണെന്ന് നിങ്ങൾ പറയില്ലല്ലോ. അതുപോലെ മനുഷ്യവംശത്തെ മുഴുവനും നിത്യനാശത്തിലേക്ക് നയിക്കുന്ന ഇത്തരം ദുഷിച്ച പ്രവണതകളെ നീക്കി കളയുന്ന ദൈവനീതിയുടെ ഒരു പ്രതീകമായിട്ടാണ് രാജാവ് വധശിക്ഷ നടപ്പാക്കുന്നത് എന്ന് കരുതിയാൽ മതി. പഴയനിയമത്തിൽ മാത്രമല്ല ലോകചരിത്രത്തിലും ഇത്തരത്തിൽ ഒട്ടേറെ വധശിക്ഷകൾ നടപ്പാക്കുവാൻ ഇടയായിട്ടുണ്ട്. ലോകപ്രകാരം നടത്തപ്പെടുന്ന പലതരം കൂട്ടക്കൊലകൾ ഒന്നും ദൈവികനീതിക്ക് നിരക്കുന്നതല്ല താനും. രാജ്യം സംരക്ഷിക്കാനും വികസിപ്പിക്കാനുമായി പരസ്പരം യുദ്ധം ചെയ്ത് നിരപരാധികളെ കൊന്നൊടുക്കുന്ന പ്രവണത ദൈവപിതാവ് അംഗീകരിക്കുന്നുന്നില്ലാത്തതിനാൽ അതിനു കാരണക്കാരായവരെ ഒക്കെ അന്ത്യന്യായവിധിയിൽ ദൈവം

ശിക്ഷിക്കും എന്ന് ഉറപ്പാണ്. മതങ്ങളുടെയും സമുദായങ്ങളുടെയും പേരിൽ നടക്കുന്ന വംശീയ കൂട്ടക്കൊലകളും ഒരിക്കലും ദൈവമുമ്പാകെ നീതികരിക്കപ്പെടുന്നത് അല്ലാത്തതിനാൽ അതിനു നേതൃത്വം നൽകുന്നവർക്ക് ശിക്ഷ ലഭിക്കും എന്നതിൽ യാതൊരു സംശയവുമില്ല. ഇന്ന് ആധുനിക സംസ്കാരത്തിന്റെ ഭാഗമായി കുഞ്ഞുങ്ങളെ മാതൃഗർഭത്തിൽ വച്ചുതന്നെ കൊലചെയ്യുന്നതും ഭീകരമായ കുറ്റകൃത്യമായി ശിക്ഷിക്കപ്പെടുമെന്ന് ഞാൻ നിങ്ങളെ ഓർമ്മപ്പെടുത്തുകയാണ്. കാരുണ്യത്തിന്റെ പേരിൽ ദയാവധം നടത്തുന്നതും തെറ്റുതന്നെയാണ്. കാരണം അന്ത്യനിമിഷത്തിൽ മാനസാന്തരത്തിന്റെ അനുഭവത്തിലേക്ക് ദൈവം അവരെ നയിക്കുവാനുള്ള അവസരം നിങ്ങൾ ദയാവധം മൂലം നഷ്ടപ്പെടുത്തുകയാണ്. അതുപോലെ പലവിധ സാഹചര്യങ്ങളുടെ സമ്മർദ്ദത്താൽ ആത്മഹത്യ ചെയ്യുന്നവരും ജീവൻ നൽകിയ ദൈവത്തിനു മുൻപാകെ കുറ്റക്കാർ തന്നെയാണ്. ആത്മഹത്യ ചെയ്യാൻ പ്രേരണ നൽകിയ വ്യക്തികളും അപ്രകാരമുള്ള നിരാശ ജനിപ്പിക്കുന്ന വ്യവസ്ഥിതി നിലനിർത്തുന്ന അധികാരികളും ഇക്കൂട്ടത്തിൽ തെറ്റുകാരാണ്. ജീവൻ നൽകിയ സൃഷ്ടാവായ ദൈവത്തിനല്ലാതെ ജീവൻ തിരിച്ചെടുക്കാൻ യാതൊരു കാരണവശാലും അനുവാദമില്ല.

5). ലഭിച്ച താലന്തുകൾ ശരിയായി വിനിയോഗം ചെയ്ത് ദൈവമുമ്പാകെ വിജയിച്ചവർക്ക് കൂടുതൽ ചുമതലകളും നിയന്ത്രണ അധികാരങ്ങളും ലഭിക്കും. ആത്മനിയന്ത്രണം ഇല്ലാത്ത സ്വഭാവം ഉള്ളവർക്ക് അത് ലഭിക്കണമെങ്കിൽ ലഭിച്ചതായി കഴിവുകളും അവസരങ്ങളും ദൈവം നൽകിയതാണെന്ന് കരുതി ദൈവരാജ്യ പ്രവർത്തനത്തിൽ താൽപര്യപൂർവം അധ്വാനിച്ച്, മനുഷ്യനെ അല്ല ദൈവത്തെ പ്രസാദിപ്പിക്കുന്നവരായി ത്തീരുവാൻ മനസ്സ് വെച്ച് പ്രവർത്തിക്കണം.അടിമപ്പണി പോലെയല്ല ഉടമയായി തന്നെ പ്രവർത്തിക്കുന്ന ഒരു വലിയ ഉത്തരവാദിത്വം ആണ് ഞാൻ നിങ്ങളെ താലന്തുകൾ ആയി ഏൽപ്പിച്ചിരിക്കുന്നത്. എന്റെ സഹപ്രവർത്തകരാണ് നിങ്ങൾ. എന്റെ സ്നേഹിതരാണ് നിങ്ങൾ. അങ്ങനെയുള്ള നിങ്ങൾ ലഭിച്ച താലന്തുകൾ കുഴിച്ചിട്ട ശേഷം സാത്താന്റെ അടിമ പണിക്ക് പോകരുത്. അവൻ നൽകുന്ന മോഹന വാഗ്ദാനങ്ങളും പദ്ധതികളും ഒക്കെ നിങ്ങളെ വീഴ്ത്തുവാൻ ഉള്ള സാത്താന്റെ കെണികൾ ആണെന്ന് ഞാൻ നേരത്തെ പറഞ്ഞത് ഒന്നു കൂടി ഓർമിപ്പിക്കുന്നു. നിങ്ങൾക്ക് ഇഷ്ടം ഉണ്ടോ എന്നല്ല എന്റെ സ്വർഗ്ഗപിതാവിന്റെ ഇഷ്ടമാണോ എന്ന് നോക്കിയിട്ടാണ് നിങ്ങൾ പ്രവർത്തിക്കേണ്ടത്.താലന്ത് കുഴിച്ചുമൂടിയ അവൻ അതിനുവേണ്ടി അത്രയും അധ്വാനിച്ചതും പിന്നീട് സ്വന്തം

കഴിവിലും സ്വന്തം വഴിയിലും പ്രവർത്തിച്ചതും ശിക്ഷയ്ക്ക് കാരണമായി. ദൈവത്തിന്റെ അസാന്നിധ്യത്തിൽ മാത്രമേ സ്വന്തം താൽപര്യങ്ങളും പദ്ധതികളും നടപ്പാക്കാൻ കഴിയൂ എന്ന ചിന്തയാണ് ആധുനിക മനുഷ്യരെ ദൈവത്തിൽ നിന്ന് അകറ്റി കൊണ്ടിരിക്കുന്നത്.

6) താലന്ത് നൽകിയ രാജാവ് രാജ്യത്വം പ്രാപിച്ച് വരുന്നതായും (ലൂക്കോസ് 19: 15) യജമാനൻ ദാസൻമാരോട് കണക്കു ചോദിക്കാൻ വരുന്നതായും നിങ്ങൾ വായിക്കുന്നുണ്ടല്ലോ.(മത്തായി 25:19). കുറേക്കാലം കഴിഞ്ഞാണ് അവരുടെ തിരിച്ചുവരവ്. അതുപോലെ ഞാനും നിങ്ങളെ ന്യായം വിധിക്കാൻ രണ്ടാമത് വരും എന്ന് കൂടി ഓർമ്മിപ്പിക്കുവാൻ വേണ്ടിയാണ് ഞാൻ ഈ താലന്തുകളുടെ ഉപമ നിങ്ങളോട് പറയുന്നത്. ഞാൻ പറയുന്ന കാര്യങ്ങളിൽ എല്ലാം സ്വർഗ്ഗ പിതാവിന്റെ പദ്ധതികൾ മറിഞ്ഞിരിക്കുന്നുണ്ട്. ദൈവാശ്രയത്തോടെയും ശ്രദ്ധയോടെയും മനസ്സ് ഒരുക്കത്തോടെയും വിനയ ഭാവത്തോടെയും ഗ്രഹിക്കുവാൻ നിങ്ങൾ ശ്രമിക്കും എങ്കിൽ ഞാൻ നിങ്ങളുടെ കണ്ണുകളെ തുറന്ന് നേരായ വഴിയിലൂടെ സ്വർഗ്ഗ പിതാവിന്റെ അരികിൽ എത്തിക്കാം.

നിങ്ങളെ എല്ലാം, താലന്തുകളും അവസരങ്ങളും നൽകി കാത്തു പരിപാലിക്കുന്ന ദൈവപിതാവിന്റെ മനസ്സ് നിങ്ങൾ തിരിച്ചറിഞ്ഞു, അവിടുത്തെ സ്നേഹം രുചിച്ചറിഞ്ഞ് വളർന്നു മറ്റുള്ളവരെക്കൂടി ദൈവരാജ്യ അനുഭവത്തിലേക്ക് കൊണ്ടുവരുവാൻ നിങ്ങളെയാണ് ഞാൻ ചുമതലപ്പെടുത്തിയിട്ടുള്ളത്. അധികം താമസിയാതെ സ്വർഗ്ഗപിതാവിന്റെ സന്നിധിയിലേക്ക് നിങ്ങളെ കൂട്ടിക്കൊണ്ടുപോകാൻ വീണ്ടും ഞാൻ വരും. ഇരട്ടി അധ്വാനിച്ച് പ്രവർത്തിച്ചവർക്ക് ഇരട്ടി ഫലം ഞാൻ നൽകും. നശിച്ചു പോകാത്ത ആനന്ദത്തിലേക്ക് ആണ് ഞാൻ നിങ്ങളെ ചേർക്കാൻ കാത്തിരിക്കുന്നത്.

എന്റെ ശിഷ്യൻ പത്രോസ് എഴുതിയത് നിങ്ങൾ വായിച്ചു കാണുമല്ലോ. "ചിലർ താമസം എന്ന് വിചാരിക്കുന്നത് പോലെ കർത്താവ് തന്റെ വാഗ്ദത്തം പ്രവർത്തിക്കുവാൻ താമസിക്കുന്നില്ല. ആരും നശിച്ചുപോകാതെ എല്ലാവരും മാനസാന്തരപ്പെട്ടുവരുവാൻ അവൻ നിങ്ങളോട് ദീർഘക്ഷമ കാണിക്കുന്ന തേയുള്ളൂ. (2 പത്രോസ് 3: 9). അന്ത്യന്യായവിധിയിൽ നിങ്ങളെല്ലാവരും എന്റെ മുൻപാകെ കണക്ക് ബോധിപ്പിക്കേണ്ടി വരും. (റോമ.14:12;എബ്രായർ.9:27). മണവാളൻ വരുന്നത് കാണുവാൻ വിളക്ക് കത്തിച്ച് ബുദ്ധിയോടെ കാത്തിരുന്ന കന്യകമാരെപോലെ നിങ്ങളും എന്റെ വരവിനായി ജാഗ്രതയോടെ കാത്തിരിക്കുക. (മത്തായി.

25: 1 –10)

ഞാനിപ്പോൾ ശരീരത്തോടെ ലോകത്തിൽ പ്രവർത്തിക്കുന്നില്ലെന്ന് നിങ്ങൾ കരുതുന്നുണ്ടാവും. എന്നാൽ എന്റെ സ്ഥാനത്ത് എന്നെപ്പോലെ തന്നെ എന്റെ പിതാവിനാൽ അയക്കപ്പെട്ട പരിശുദ്ധാത്മാവ് ആകുന്ന കാര്യസ്ഥൻ എന്നും നിങ്ങളോടൊപ്പം ഉണ്ടാകും എന്ന കാര്യം നിങ്ങൾ ഒരിക്കലും മറന്നു പോകരുത്. നിങ്ങൾക്ക് നൽകിയ എല്ലാ താലന്തുകളും പരിശുദ്ധാത്മദാനങ്ങൾ ആണെന്ന് തിരിച്ചറിഞ്ഞു, ദൈവഹിതം ലോകം മുഴുവനും നടപ്പാക്കി ദൈവരാജ്യം ആകുന്ന എന്റെ സഭയുടെ അംഗങ്ങളെ വിശ്വാസത്തിലും പ്രത്യാശയിലും സ്നേഹത്തിലും നിലനിർത്തുവാൻ ജാഗ്രതയോടെ പ്രവർത്തിച്ചുകൊണ്ടിരിക്കുക. സ്വർഗ്ഗപിതാവ് നിങ്ങൾക്കു നൽകിയ യഥാർത്ഥ താലന്ത്, ദൈവപുത്രനും മനുഷ്യപുത്രനുമായ മശിഹാ എന്ന ഞാൻ തന്നെയാണ്. നിങ്ങൾ എന്നിലും ഞാൻ നിങ്ങളിലും വസിച്ച് നാം ഒത്തൊരുമിച്ച് പ്രവർത്തിക്കാൻ, ഞാൻ നിങ്ങൾക്ക് നൽകിയിരിക്കുന്ന താലന്തുകൾ പരമാവധി പ്രയോജനപ്പെടുത്തി, എന്നോടുള്ള സ്നേഹത്തിലും അനുസരണത്തിലും ജീവിക്കുക.

27–10–2020

## അദ്ധ്യായം 43

# സമാധാനം അല്ല, വാൾ അത്രേ വരുത്തുവാൻ ഞാൻ വന്നത്

**(മത്തായി 10: 34 –39; ലൂക്കോസ് 12:49–53).**

താലന്തുകളുടെ കാര്യം പറഞ്ഞത് നിങ്ങൾ ഗ്രഹിച്ച് കാണും എന്ന് ഞാൻ കരുതുന്നു. ഇന്ന് ഞാൻ പറയാൻ പോകുന്ന കാര്യം കേട്ടുകഴിഞ്ഞാൽ നിങ്ങൾ ഞെട്ടിപ്പോകുമായിരിക്കും. സാക്ഷാൽ സമാധാനപ്രഭുവായി അറിയപ്പെടുന്ന ഞാൻ ഇത്തരത്തിൽ സമാധാനത്തിന് എതിരായി വാളെടുക്കാൻ ആഹ്വാനം ചെയ്യുന്നത് തീവ്രവാദത്തിന് കൂട്ടുനിൽക്കുകയാണ് എന്ന് നിങ്ങൾ കരുതുന്നുണ്ടാവും. എന്റെ പ്രിയ ശിഷ്യന്മാരായ മത്തായിയും ലൂക്കോസും സുവിശേഷങ്ങളിൽ എഴുതിവച്ചിരിക്കുന്നത് നിങ്ങൾ വായിച്ചു കാണുമല്ലോ. ഞാൻ ഒരു കാര്യം പറയുമ്പോൾ അതിന്റെ യഥാർത്ഥ പൊരുൾ ഗ്രഹിക്കുവാൻ പലരും പരാജയപ്പെടുന്നുണ്ട്. ആയതിനാൽ ആ കാര്യത്തെ പറ്റി കുറച്ചുകൂടി വിശദീകരിച്ച് ഇന്ന് നിങ്ങളോട് പറയാം.

"സമാധാനം" എന്താണെന്ന് പലരും പല വിധത്തിലാണ് ധരിച്ചിരിക്കുന്നത്. ദൈവീക സമാധാനവും ലൗകിക സമാധാനവും തമ്മിൽ ഏറെ വ്യത്യാസമുണ്ട്. ഞാൻ നൽകുന്ന സമാധാനം ദൈവീകമാണ്, അത് ദൈവത്തിൽ നിന്നുള്ളതാണ്. അതായത് ദൈവവുമായുള്ള ബന്ധത്തിൽ കൂടി മാത്രം ലഭിക്കുന്നതും പാപംമൂലം ദൈവീകബന്ധം നഷ്ടപ്പെടുമ്പോൾ സമാധാനമില്ലാത്ത അനുഭവം ഉണ്ടാകുകയും ചെയ്യുന്നതുമാണ്. ലോകപ്രകാരമുള്ള പ്രതിസന്ധികളും കഷ്ടതകളും എതിർപ്പുകളും ഒന്നുമില്ലാത്ത ഒരു അവസ്ഥയാണ് ലോകം നൽകുന്ന സമാധാനം എന്ന് പറയുന്നത്. അവിടെ തത്വങ്ങൾക്കും മൂല്യങ്ങൾക്കും വേണ്ടത്ര വില കൽപ്പിക്കാതെ, കലഹവും കഷ്ടതകളും പ്രതിസന്ധികളും ഒഴിവാക്കുവാൻ എന്തുതരം വിട്ടുവീഴ്ചക്കും നിങ്ങൾ മനസ്സിനെ തയ്യാറാക്കേണ്ടി വരും. മോഷണം നടത്തുന്ന സംഘത്തിൽ സമാധാനം നിലനിർത്തണമെങ്കിൽ മോഷണം ശരിയാണെന്ന് സമ്മതിച്ചാൽ മാത്രം പോരാ മോഷ്ടിക്കാൻ കൂട്ടുകൂടുകയും വേണം. "കൈക്കൂലി" തെറ്റല്ല എന്ന് സമ്മതിച്ചാൽ മാത്രം പോരാ, കൂടുതൽ കൈക്കൂലി വാങ്ങി അനീതി നടപ്പാക്കുവാൻ സമർത്ഥൻ

ആണെന്ന് നിങ്ങൾ സ്വയം തെളിയിക്കുകയും കൂടി വേണം. അങ്ങനെ നോക്കിയാൽ എന്തുതരം തെറ്റിനും എതിർ പറയാതെ, മൗനമായി സമ്മതിച്ചും സഹകരിച്ചും പോകുന്ന ഒരു വ്യവസ്ഥിതിയാണ് സാധാരണ ലോകംനൽകുന്ന സമാധാനമായി നിങ്ങൾ സ്വാഗതം ചെയ്യുന്നത്.

എന്നാൽ വ്യക്തിപരമായി നിങ്ങൾ ചിന്തിച്ചു നോക്കുക. നിങ്ങളുടെ മനസ്സാക്ഷിക്ക് വിപരീതമായി നിങ്ങൾ ചെയ്യുന്ന ഇത്തരം "വിട്ടുവീഴ്ചകൾ" നിങ്ങളുടെ മനസ്സിനെ നിരന്തരം കുറ്റപ്പെടുത്തി വേട്ടയാടുന്നത് നിങ്ങൾ തിരിച്ചറിയുന്നുണ്ടോ? ഇന്ന് ആധുനിക സമൂഹത്തിൽ അനുദിനം രോഗികൾ വർധിച്ചു വരുന്നതിന്റെ അടിസ്ഥാന കാരണം, നിങ്ങൾ ചെയ്യുന്ന എണ്ണമില്ലാത്ത കുറ്റകൃത്യങ്ങളുടെ ഫലമായി മനസ്സാക്ഷി നിങ്ങളെ കുറ്റപ്പെടുത്തുന്നതു മൂലം ദുഃഖിച്ചു, ആദ്യം മനസ്സിന് രോഗം ബാധിക്കുകയും പിന്നീട് ശരീരത്തിലേക്ക് പ്രവേശിക്കുകയും ചെയ്യുന്നതാണ്. (Psycho-Somatic).ഒന്നുകിൽ മനസ്സിന്റെ താളംതെറ്റുകയോ അല്ലെങ്കിൽ മനസ്സാക്ഷി മരവിച്ചുപോവുകയോ ചെയ്യാൻ സാധ്യതയുണ്ട്. അതിന്റെ ഫലമായി ഒന്നുകിൽ നിങ്ങൾ മനോരോഗിയായി തീരുന്നു, അതല്ലെങ്കിൽ സാമൂഹ്യദ്രോഹി ആയി വീണുപോകുന്നു. നിങ്ങളുടെ മനസ്സാക്ഷി കുറ്റപ്പെടുത്താത്ത വിധത്തിൽ, നിങ്ങൾ വിശ്വസിക്കുന്ന കാര്യങ്ങൾക്ക് എതിരായി വിട്ടുവീഴ്ച ചെയ്യാതെ ജീവിക്കുവാൻ നിങ്ങൾ ഒന്ന് പരിശ്രമിച്ചു നോക്കുക. അതോടൊപ്പം നിങ്ങൾ നേരിടേണ്ടിവരുന്ന പ്രതിസന്ധികളും കടപ്പാടുകളും അനുഭവിക്കുവാൻ നിങ്ങളുടെ മനസ്സിനെ ദൈവാശ്രയത്തോടെ പാകപ്പെടുത്തുക. ഇത്രയും സാധിക്കുമെങ്കിൽ നിങ്ങൾക്ക് മാത്രമല്ല, നിങ്ങളുമായി ബന്ധപ്പെടുന്നവർക്കും യഥാർത്ഥമായ ദൈവികസമാധാനം ലഭിക്കും എന്ന് ഞാൻ ഉറപ്പു തരുന്നു.

നിങ്ങൾക്ക് സാധാരണയായി സമാധാനം നഷ്ടപ്പെടുന്ന മൂന്ന് കാര്യങ്ങൾ ഞാൻ ചൂണ്ടിക്കാണിക്കാം:

1). കഴിഞ്ഞുപോയ കാലത്ത് സംഭവിച്ച കുറ്റപ്പെടുത്തുന്ന ഓർമ്മകൾ. അറിഞ്ഞും അറിയാതെയും നിങ്ങൾ സ്വീകരിച്ച വിശ്വാസസത്യങ്ങൾ , തത്വസംഹിതകൾ, സദാചാരമൂല്യങ്ങൾ എന്നിവ മറന്നുകൊണ്ട് മനസ്സാക്ഷിക്കു വിരുദ്ധമായി നിങ്ങൾ ചെയ്തിട്ടുള്ള തെറ്റുകൾ എപ്പോഴും നിങ്ങളുടെ ഉപബോധമനസ്സിൽ നിങ്ങളെ കുറ്റപ്പെടുത്തി കുത്തിനോവിച്ചു കൊണ്ടിരിക്കും. അത് നിങ്ങളുടെ സമാധാനം കെടുത്തുന്നു.

2) വർത്തമാനകാലത്ത് നിങ്ങൾക്ക് അഭിമുഖീകരിക്കേണ്ടിവരുന്ന പ്രയാസങ്ങൾ, കഷ്ടതകൾ, പ്രതിസന്ധികൾ എന്നിവ എപ്പോഴും നിങ്ങളുടെ സമാധാനം നഷ്ടപ്പെടുത്തുന്ന ഘടകങ്ങളാണ്. നിങ്ങളുടെ പരാജയബോധം, മറ്റുള്ളവരിൽനിന്നും നേരിടേണ്ടിവരുന്ന ഉപദ്രവങ്ങൾ, പരിഹാസങ്ങൾ എന്നിങ്ങനെ നിരവധി കാര്യങ്ങൾ എന്നും നിങ്ങൾ നേരിട്ടുകൊണ്ടിരിക്കുന്നു എന്ന യാഥാർത്ഥ്യം നിങ്ങളുടെ സമാധാനം കെടുത്തുന്നു.

3) നിങ്ങളുടെ ഭാവിയെപ്പറ്റിയുള്ള ആകുലതകളും ആശങ്കകളും ഭയപ്പാടുകളും ജീവിതഭദ്രതയെ പറ്റിയുള്ള സംശയങ്ങളും എല്ലാം നിങ്ങളുടെ സമാധാനം നഷ്ടപ്പെടുത്തുന്ന ഘടകങ്ങളാണ്.

മേൽപ്പറഞ്ഞ മൂന്ന് കാര്യങ്ങളും നിങ്ങൾ തിരിച്ചറിഞ്ഞാൽ മാത്രം പോരാ, അതിനു പരിഹാരം തേടാൻ ആഗ്രഹിക്കുന്നു എങ്കിൽ ഞാൻ കൊണ്ടുവരുന്ന ദൈവീക സമാധാനത്തെപറ്റി നിങ്ങൾക്ക് ഗ്രഹിക്കുവാൻ കഴിയും. ദൈവപുത്രനായ ഞാനും പ്രപഞ്ചസ്രഷ്ടാവായ എന്റെ സ്വർഗപിതാവും സകലത്തെയും ജീവിപ്പിച്ചു നിലനിർത്തുന്ന പരിശുദ്ധാത്മാവും ആകുന്ന ഏകദൈവം നിങ്ങളുടെ ഭൂതകാലം, വർത്തമാനകാലം, ഭാവികാലം തുടങ്ങി എല്ലാ കാലങ്ങളിലും ഉണ്ടാകുന്ന പ്രശ്നങ്ങളെ അറിയുവാനും അവയെല്ലാം പരിഹാരം ചെയ്യുവാനും കഴിവുള്ളവനാണ് എന്ന് ഞാൻ പറയുന്നത് നിങ്ങൾ വിശ്വസിക്കുക. നിങ്ങളുടെ കഴിഞ്ഞ കാലത്ത് സംഭവിച്ച എല്ലാ അതിക്രമങ്ങൾക്കും പരിഹാരം നൽകാനായി എന്റെ ക്രൂശുമരണം മുഖാന്തിരമായിട്ടുണ്ട് എന്നും, വർത്തമാനകാലത്തെ എല്ലാ ഭാരങ്ങളും നീക്കി നിങ്ങളെ പോറ്റി പുലർത്തുവാൻ സ്വർഗ്ഗപിതാവ് എപ്പോഴും സന്നദ്ധനും കഴിവുള്ളവനും ആണെന്നും, നിങ്ങളുടെ ഭാവികാലജീവിതം സകല സത്യത്തിലും നേരായവഴിയിൽ കൂടി ഉപദേശം നൽകി നിങ്ങളെ നയിക്കുവാൻ പരിശുദ്ധാത്മാവ് സഹായകമായിട്ടുണ്ട് എന്നും നിങ്ങൾക്ക് വിശ്വസിക്കുവാൻ കഴിയും എങ്കിൽ ദൈവികസമാധാനം മൂലം നിങ്ങളുടെ ഹൃദയങ്ങളിൽ നിറഞ്ഞ് കവിയുന്ന സന്തോഷമായിരിക്കും നിങ്ങൾക്ക് ലഭിക്കുക. മാത്രമല്ല നിങ്ങളുമായി ബന്ധപ്പെടുന്ന എല്ലാവർക്കും സന്തോഷവും സമാധാനവും പങ്കുവെക്കുവാനും നിങ്ങൾക്ക് സാധിക്കും. പക്ഷേ അങ്ങനെ സാധിക്കണമെങ്കിൽ ഞാൻ പഠിപ്പിച്ച ജീവിതമൂല്യങ്ങൾ, സ്വർഗ്ഗരാജ്യ പ്രമാണങ്ങൾ എന്നിവ എന്തെല്ലാമാണെന്ന് അന്വേഷിച്ച് കണ്ടെത്തി പരിശോധിക്കുവാനും അതനുസരിച്ച് ജീവിക്കുവാനും നിങ്ങൾ തന്നെ തീരുമാനമെടുക്കണം. ചുരുക്കത്തിൽ നിങ്ങൾ ഇതുവരെ

ധരിച്ച വച്ചിരിക്കുന്ന ഈ ലോക പ്രമാണങ്ങളും അതനുസരിച്ചുള്ള ജീവിതരീതികളും തെറ്റാണെന്ന് തിരിച്ചറിഞ്ഞു, ദൈവരാജ്യതത്വങ്ങളെയും ജീവിതരീതികളെയും സ്വമേധയാ സ്വീകരിക്കണം. ഒറ്റവാക്കിൽ പറഞ്ഞാൽ "മാനസാന്തരപ്പെടണം".

പരീശന്മാർ പലപ്പോഴും എന്നെ വാക്കിൽ പെടുത്തുവാൻ ശ്രദ്ധിച്ചിരുന്നവരാണ്. നിങ്ങൾ അങ്ങനെയല്ലെന്ന് എനിക്കറിയാം. ഞാൻ പറയുന്ന കാര്യങ്ങൾ പരസ്പരവിരുദ്ധം അല്ല. എന്റെ എല്ലാ പ്രസ്താവനകളും സ്വർഗ്ഗരാജ്യ മാനദണ്ഡങ്ങൾ പാലിച്ചാണ്നടത്തിയിട്ടുള്ളത്."നിന്റെ രാജ്യം വരേണമേ" എന്ന് നിങ്ങളെ പ്രാർത്ഥിക്കുവാൻ പഠിപ്പിച്ചതും ആ അർത്ഥത്തിലാണ്. ദൈവരാജ്യം ഭൂമിയിൽ സ്ഥാപിച്ച പുതിയ പ്രമാണം നൽകി നടപ്പാക്കാൻ ആവശ്യമായ മാർഗനിർദേശവും ശക്തിയും നിങ്ങൾക്ക് നൽകാനായി പരിശുദ്ധാത്മാവിനെ നിയോഗിച്ച കൊണ്ടാണ് ഞാനും എന്റെ സ്വർഗ്ഗപിതാവും നിങ്ങളുടെ നിത്യമായ രക്ഷയ്ക്കുവേണ്ടി പ്രവർത്തിച്ചുകൊണ്ടിരിക്കുന്നത്. ഇത് നിങ്ങൾ തിരിച്ചറിഞ്ഞാൽ എന്റെ പ്രസ്താവനകൾ ഒന്നും പരസ്പരവിരുദ്ധം അല്ലെന്ന് നിങ്ങൾക്ക് മനസ്സിലാകും.

ഇപ്പോൾ ഈ ലോകത്തിന്റെ ദൈവമായി പ്രവർത്തിക്കുന്നത് സാത്താൻ ആണെന്ന് നേരത്തെ ഞാൻ പറഞ്ഞിരുന്നല്ലോ. (2 കോരി. 4:4).അവൻ ചതിയനും നുണയനും നിങ്ങളുടെ നിത്യനാശത്തിനു വേണ്ടി എല്ലാവിധ ഒഴിവുകഴിവുകളും പറഞ്ഞുതന്നു നിങ്ങളെ സത്യപാതയിൽ നിന്നും വഴിതെറ്റിച്ച നാശത്തിലേക്ക് നയിച്ചുകൊണ്ടിരിക്കുന്നവനും ആണ്. അതുകൊണ്ടുതന്നെ സ്വർഗ്ഗരാജ്യ പ്രമാണങ്ങൾക്ക് നേരെ വിപരീതമായ പ്രമാണങ്ങൾ നിങ്ങൾ സ്വീകരിച്ചതിനാൽ സുഖലോലുപതയിലും വ്യാജമായ മൂല്യങ്ങളിലും നിങ്ങളെ വശീകരിച്ച് നില നിർത്തിയിരിക്കുകയാണ്. അതാണ് ശരി എന്ന് കരുതുന്നവർ, ദൈവരാജ്യപ്രമാണങ്ങളുമായി വരുന്നവരോട് ഏറ്റുമുട്ടുമ്പോൾ കലാപങ്ങൾ ഉണ്ടാകുമെന്നത് സാധാരണ സംഭവമാണ്. അങ്ങനെയാണ് നിങ്ങൾ പറയുന്ന സമാധാന ലംഘനം സമൂഹത്തിൽ നടമാടിക്കൊണ്ടിരിക്കുന്നത്. നന്മയും തിന്മയും തമ്മിലുള്ള ഈ സംഘട്ടനം ലോകം ഉള്ളടത്തോളം കാലം തുടരും. അതിൽ കൂടിയാണ് നന്മ തെരഞ്ഞെടുത്ത ശേഷം ജീവന്റെ മാർഗ്ഗത്തിൽ ജീവിക്കുവാൻ ആഗ്രഹിക്കുന്നവർക്ക് പരിശീലനത്തിന് അവസരം ലഭിക്കുന്നത്. ഞാൻ കൊണ്ടുവന്ന സ്നേഹ പ്രമാണങ്ങളെന്ന"പുതിയ വീഞ്ഞ്" യഹൂദ "ന്യായപ്രമാണം" എന്ന പഴയ തുരുത്തിയിൽഒഴിച്ച വെച്ചാൽ തുരുത്തി പൊട്ടി പോകുന്ന അനുഭവത്തിന് ആണ് ചിലർ അസമാധാനം എന്ന്

വിളിക്കുന്നത്. ലോകം തരുന്ന സമാധാനം മതി എന്ന് തീരുമാനിച്ച് അവരുടെ ഇടയിൽ, അവർ കള്ളന്മാർ ആയാലും പകൽ മാന്യന്മാർ ആയാലും പരീശ മനോഭാവമുള്ളവർ ആയാലും ശരി, പ്രത്യക്ഷത്തിൽ സമാധാനം കാണപ്പെട്ടും എങ്കിലും, നിത്യമായ സമാധാനം നഷ്ടപ്പെടുന്നവർ തന്നെ ആയിരിക്കും.

### "ഇനിയും വാളിനെ പറ്റി പറയാം"

തിന്മയെ എതിർത്ത് തോൽപ്പിക്കുന്നതിന്റെ പ്രതീകമാണ് വാൾ. ഇരു വായ്ത്തല മൂർച്ചയുള്ള വാളാണെങ്കിൽ അനീതിക്കും അസത്യത്തിനും എതിരായി പ്രയോഗിക്കുവാൻ കഴിയും.(എഫെസ്യർ 6:17). ദൈവവചനം എന്ന ആത്മാവിന്റെ വാളുകൊണ്ടാണ് ഞാൻ സാത്താനെ തോൽപ്പിച്ചത്. യാതൊരു തരം വിട്ടുവീഴ്ചകളും നടത്തുവാൻ തയ്യാറാകാതെ അനീതിക്കും അധർമ്മത്തിനും അസത്യത്തിനും എതിരെ പോരാട്ടുമ്പോൾ ഉണ്ടാകുന്ന പൈശാചിക ആക്രമണങ്ങളെ തോൽപ്പിക്കുവാൻ ഈ വചനം എന്ന വാൾ എടുക്കണം എന്നാണ് ഞാൻ നിങ്ങളോട് പറയുന്നത്. പത്രോസ് ഒരിക്കൽ വാളെടുത്ത് എന്നെ അറസ്റ്റ് ചെയ്ത ആളെ വെട്ടിയപ്പോൾ ഞാനവനെ ശാസിച്ച കാര്യം നിങ്ങൾക്ക് അറിയാമല്ലോ. (യോഹന്നാൻ 18:10 –11). ഒരു സായുധവിപ്ലവത്തിന് ഞാനൊരിക്കലും ആഹ്വാനം ചെയ്തിട്ടില്ല, ചെയ്യുകയുമില്ല. കാരണം, എന്റെ രാജ്യം ഈ ലോക പ്രമാണപ്രകാരം ഭരിക്കപ്പെടുന്നതല്ല. സൈന്യ ബലത്താൽ കീഴടക്കുവാൻ ഞാൻ ആഗ്രഹിച്ചിരുന്നു എങ്കിൽ എനിക്ക് അതിന് ശേഷം എന്ന് പീലാത്തോസിന്റെ മുൻപിൽ വച്ച് ഞാൻ പറഞ്ഞത് നിങ്ങൾ കേട്ടുകാണുമല്ലോ.(യോഹന്നാൻ 18: 36).

"മനുഷ്യന്റെ വീട്ടുകാർ തന്നെ അവന്റെ ശത്രുക്കൾ ആകും" (മത്തായി 10:36). ഈ പ്രസ്താവനയും നിങ്ങൾ തെറ്റിദ്ധരിച്ചിരിക്കുകയാണ്. യഹൂദമത പശ്ചാത്തലത്തിൽ ജീവിച്ചിരുന്ന കുടുംബത്തിലെ അവസ്ഥ മുന്നിൽ കണ്ടു കൊണ്ടാണ് ഞാൻ ഇങ്ങനെ അന്ന് പറഞ്ഞത്. യഹൂദ ന്യായപ്രമാണത്തിന് വിരുദ്ധമായി എന്റെ പുതിയനിയമസന്ദേശം ഉൾക്കൊള്ളുന്നവരും അതിനെ നിരസിക്കുന്നവരും തമ്മിലുള്ള ആശയസംഘട്ടനം പല യഹൂദ ഭവനങ്ങളിലും പതിവായിരുന്നു. അതിനെപറ്റിയാണ് ഞാൻ അന്ന് പറഞ്ഞത്. ഭവനങ്ങളിൽ മാത്രമല്ല, സമൂഹങ്ങളിലും സംഘടനകളിലും അതുവരെ പാലിച്ച വന്നിരുന്ന നിയമങ്ങൾക്കെതിരെ പുതിയ ഒരു നിയമസംവിധാനം കൊണ്ടുവരുമ്പോൾ എതിർപ്പുകൾ ഉണ്ടാകുന്നത് തികച്ചും സ്വാഭാവികമാണ്. പഴയകാലത്തെ

സഞ്ചാര, ജീവിതസൗകര്യങ്ങൾ ആദ്യകാലത്തെ പുതിയ കണ്ടുപിടുത്തങ്ങൾക്ക് വഴിമാറി കൊടുത്ത സന്ദർഭങ്ങളിലും ഇത്തരം എതിർപ്പുകൾ ഉണ്ടാകുന്നത് നിങ്ങൾക്കറിയാമല്ലോ. പഴയ പാരമ്പര്യങ്ങളും മാമൂലുകളും പ്രമാണങ്ങളും ജീവിതരീതികളും, കാലാനുസരണം മനുഷ്യനന്മയ്ക്കായി ധാർമികമൂല്യങ്ങൾ നഷ്ടപ്പെടാതെ സ്വീകരിക്കുന്നതിൽ തെറ്റൊന്നുമില്ല. എന്നാൽ വഞ്ചനയുടെയും സ്വാർത്ഥതയുടെയും പേരിൽ ഇത്തരം നടപടികൾ അന്യായമായി അടിച്ചേൽപ്പിക്കപ്പെടുന്ന സാഹചര്യത്തിൽ ഉണ്ടാകുന്ന അസ്വസ്ഥതകളും എതിർപ്പുകളും ഒക്കെ സാധാരണമാണ്. അങ്ങനെ ആത്മീയ–ലൗകീക കാഴ്ചപ്പാടിൽ ഉണ്ടാകുന്ന ഭിന്നതകളെപറ്റിയാണ് ഞാൻ പറഞ്ഞത്.

കുടുംബബന്ധങ്ങളിൽ ഉണ്ടാകുന്ന ചി ദ്രങ്ങളെപ്പറ്റി അല്പം കൂടി വിശദമായി പറയാം. മാതാപിതാക്കളെ ബഹുമാനിക്കുന്നതും സഹോദരങ്ങളെ സ്നേഹിക്കുന്നതും മോശെമുഖാന്തരം ദൈവം നിങ്ങൾക്ക് നൽകിയ കൽപ്പനകൾ ആണ്. എന്നാൽ എന്നെക്കാൾ അധികം മറ്റാരെ സ്നേഹിച്ചാലും എന്റെ ശിഷ്യൻ ആയിരിക്കുവാൻ കഴിയില്ലെന്ന് പുതിയനിയമശിഷ്യത്വത്തിന് വ്യവസ്ഥയായി ഞാനും പറഞ്ഞിട്ടുണ്ട്. (മത്തായി 10:37). അങ്ങനെ എന്റെ പ്രമാണങ്ങൾ അനുസരിക്കണമെന്ന് മകൻ പറയുമ്പോൾ അതല്ല യഹൂദന്യായപ്രമാണം മാത്രം പാലിച്ചാൽ മതി എന്ന് അപ്പൻ വാശി പിടിച്ചാൽ അവിടെ തർക്കം ഉണ്ടാകും. "ഇനി മേലിൽ ഒരു വീട്ടിൽ ഇരുവരോടു മൂവരും, മൂവരോട് ഇരുവരും ഇങ്ങനെ അഞ്ച് പേർ തമ്മിൽ ചിദ്രിച്ചിരിക്കും"(ലൂക്കോസ് 12: 52). ഒരു മനുഷ്യന്റെ "ആത്മാവും ശരീരവും മനസ്സും" എന്നിങ്ങനെയുള്ള 3 പേരും കൂടി, "നിയമവും കൃപയും"എന്ന "പഴയ– പുതിയ"നിയമ പ്രമാണങ്ങളുമായി നിരന്തര സംഘട്ടനത്തിൽ എത്തുന്ന കാര്യമാണ് വിവക്ഷിക്കുന്നത്. അതുപോലെ അപ്പൻ പഴയ നിയമത്തോടും മകൻ പുതിയ നിയമത്തോടും ബന്ധപ്പെടുത്തി ചിന്തിച്ചാൽ അപ്പനും മകനും തമ്മിലുള്ള കലഹത്തിന്റെ അർത്ഥം മനസ്സിലാകും. അമ്മയെ വികാരത്തിന്റെ അധികാരത്തോടും, മകളെ ബുദ്ധിയുടെ സാമർത്ഥ്യത്തോടും സാദൃശ്യപ്പെടുത്തി ചിന്തിച്ചാലും പരസ്പരം പോരടിക്കുന്നതായി നിങ്ങൾക്ക് കാണാം. വികാരം ബുദ്ധിയെ കീഴടക്കുവാൻ എപ്പോഴും ശ്രമിക്കുന്നത് മൂലം സംഘർഷം എന്നും നിലനിൽക്കുന്നു. പഴയനിയമ യഹൂദ സഭയാകുന്ന "അമ്മായിഅമ്മ"പുതിയനിയമ "മണവാട്ടി" സഭയായ മരുമകളുമായി കലഹിക്കുന്നത് യഥാർത്ഥമായി സംഭവിക്കുന്ന കാര്യങ്ങൾ തന്നെയല്ലേ? പിശാചിന്റെ ഉപദേശം സ്വീകരിക്കുന്നവരും പരിശുദ്ധാത്മാവിന്റെ ഉപദേശം സ്വീകരിക്കുന്നവരും പിശാചിന്റെ ഉപദേശം സ്വീകരിക്കുന്നവരും

തമ്മിൽ തമ്മിൽ നിരന്തര പോരാട്ടം തികച്ചും സ്വാഭാവികമാണ്. ഈ ലോകത്തിന് അനുരൂപപ്പെടാതെ മനസ്സ് പുതുക്കി രൂപാന്തരപ്പെടുന്നവർ, അങ്ങനെ അല്ലാത്തവരുമായി തർക്കങ്ങൾ ഉണ്ടാകും എന്ന് ഇപ്പോൾ നിങ്ങൾക്ക് മനസ്സിലായി കാണുമല്ലോ?

വീട്ടുകാരെ അകറ്റി നിർത്താൻ ഒരിക്കലും ശ്രമിക്കരുത്. കുറച്ച് സമയം എടുത്താലും സംഘർഷം ഒഴിവാക്കുവാൻ സ്നേഹമെന്ന എണ്ണയിട്ട് ബന്ധങ്ങൾ നിലനിർത്തുക. നിങ്ങളുടെ നല്ല പെരുമാറ്റം കണ്ട് അവരുടെ മനസ്സു മാറ്റിയെടുക്കുവാൻ  നിങ്ങളോട് ഞാൻ ആവശ്യപ്പെടുകയാണ്. പ്രതിസന്ധി ഇല്ലാത്ത അവസ്ഥയല്ല, പ്രതിസന്ധികളിലും സമാധാനം പാലിക്കാൻ കഴിയുമെന്ന പ്രത്യാശയാണ് നിങ്ങളെ എന്നിലുള്ള വിശ്വാസത്തിൽ നിലനിർത്തേണ്ടത്. കാരണം വിശ്വാസവും പ്രത്യാശയും സ്നേഹവും ആണ് എന്നേക്കും നിലനിൽക്കുന്നത്. കൊടുങ്കാറ്റ് ഉണ്ടായപ്പോഴും ശാന്തമായി പടകിൽ ഞാൻ ഉറങ്ങിയത് പോലെ നിങ്ങൾക്കും ദൈവിക സമാധാനം ഉണ്ടെങ്കിൽ പ്രതിസന്ധികൾക്കിടയിലും ശാന്തമായി ഉറങ്ങുവാനും ഉറച്ച് ഇരിക്കാനും കഴിയും. പരിശുദ്ധാത്മാവിന്റെ പ്രധാനഫലമാണ്  സമാധാനം. ജഡികമനുഷ്യന് അത് ലഭിക്കുകയില്ല. നിങ്ങളുടെ സമാധാനം മറ്റുള്ളവർ കണ്ടു നിങ്ങളുടെ ഉള്ളിൽ ,"എന്തോ ഉണ്ടെന്ന് അറിയാനുള്ള ആഗ്രഹം" മറ്റുള്ളവർക്ക് ഉണ്ടാകത്തക്കവിധം അവരുടെ അവിശ്വാസത്തെ വെട്ടി  അരിയുവാനുള്ള വാൾ ഞാൻ നിങ്ങൾക്കു തരുന്നു. പ്രതിസന്ധികൾ നിങ്ങളുടെ ആത്മീയ വളർച്ച അളക്കുവാനുള്ള അവസരങ്ങൾ ആണെന്ന് ഓർക്കുക.

സാത്താനും സൈന്യങ്ങളും ആയിട്ടുള്ള ഒരു പോരാട്ടത്തിനായി എന്റെ ശിഷ്യന്മാരെ ആഹ്വാനം ചെയ്യുകയാണ്. ഞാൻ ഈ ആത്മീയപോരാട്ടത്തിലൂടെ കടന്ന് കുരിശുമരണം  പ്രാപിച്ചവൻ ആണ്."സമാധാനപ്രഭു"എന്നൊക്കെ പറഞ്ഞാലും ഞാൻ ഒരു പോരാളി തന്നെയായിരുന്നു. ഈ ലോക വ്യവസ്ഥിതിയുടെ തിന്മകൾക്കെതിരെ ഞാൻ പലപ്രാവശ്യവും വാൾ എടുത്തിട്ടുണ്ട്. നിങ്ങൾക്ക് പോരാട്ടം ഉള്ളത് ജഡ രക്തങ്ങളോടല്ല,  ദുഷ്ടാത്മ സൈന്യത്തോട് ആണ്. പരിശുദ്ധാത്മവരങ്ങളും ഫലങ്ങളും ആണ് അതിനു നിങ്ങളെ ശക്തമാക്കുന്ന ആയുധങ്ങൾ. ദുഷ്ടനു എതിരെ  യുദ്ധം ചെയ്യുന്നതിന് ആവശ്യമായ സർവ്വായുധ വർഗങ്ങളെപറ്റി നിങ്ങൾ മനസ്സിലാക്കിയിട്ടുണ്ട്. (എഫെസ്യ 6:11– 18). സ്വർഗ്ഗരാജ്യത്തിലെ സ്നേഹവികാരം ഒഴുകുമ്പോൾ നരകത്തിലെ കോപാഗ്നി കെട്ടു പോകും. അധർമ്മ ചങ്ങലകളെ മുറിച്ചു കളയുവാൻ സത്യമെന്ന വാൾ ഉപയോഗിക്കുക. നിയമത്തിനു മാത്രമായി

സമാധാനം ഉണ്ടാക്കാൻ സാധിക്കില്ല. കൃപയും കരുണയും മനസ്സലിവും സ്നേഹവും ആണ് ഭിന്നതകൾക്ക് പരിഹാരമായി പ്രയോഗിക്കേണ്ടത്. നന്മ ചെയ്യുന്നവരോടൊപ്പം ഞാൻ എന്നും ഉണ്ടാകും. എന്നാൽ നിയമത്തിന്റെ പേര് പറഞ്ഞ് നിഴൽയുദ്ധം ചെയ്യുന്നവർക്കെതിരെ ഞാനെന്റെ വചനം എന്ന വാൾ എപ്പോഴും എവിടെയും പ്രയോഗിച്ചു കൊണ്ടിരിക്കും.

മനുഷ്യവംശത്തിന്റെ ചരിത്രത്തിൽ കയീനും ഹാബേലും, ഏശാവും യാക്കോബും രണ്ടു സമീപനങ്ങളുടെ പ്രതിനിധികളാണ്. അത്തരം ചിന്ത ധാരകൾ ഇന്നും നിങ്ങളുടെ ഇടയിൽ നിലനിൽക്കുന്നുണ്ട്. കുടുംബബന്ധങ്ങൾക്ക് പുറമേ സാമൂഹ്യജീവിതത്തിലും ഇത്തരം ഏറ്റുമുട്ടലുകൾക്ക് ധാരാളം അവസരങ്ങൾ നിങ്ങൾക്കുണ്ടാകും. ജോലിസ്ഥലത്ത് അലസത, കൈക്കൂലി തുടങ്ങിയ തിന്മകൾക്കെതിരെ നിലകൊള്ളുമ്പോൾ എതിർപ്പുകളും പീഡനങ്ങളും നേരിടേണ്ടിവരും. ക്രിസ്തീയ മൂല്യങ്ങൾ പാലിക്കാതെ ചില ദുർ നടപടികൾക്ക് കൂട്ടുനിൽക്കാൻ മേലധികാരികൾ നിർബന്ധിക്കുമ്പോൾ അതിനെ അതിജീവിക്കുവാൻ നിരവധി പീഡനങ്ങൾ സഹിക്കേണ്ടി വരും. ദൈവവുമായുള്ള ബന്ധം നല്ല നിലയിൽ നിർത്തുവാൻ നിങ്ങൾ ശ്രമിക്കുമ്പോൾ പല മാനുഷിക ബന്ധങ്ങളും മുറിഞ്ഞു പോകാൻ സാധ്യതയുണ്ട് എന്ന് ഓർത്തിരിക്കുക. എന്റെ ശിഷ്യത്വത്തിന്റെ വിലയായി കരുതി നിങ്ങൾ എന്റെ ഉപദേശത്തിൽ ഉറച്ച് തന്നെ നിൽക്കുക. താൽക്കാലികമായി പ്രതിസന്ധികൾ വന്നാലും നിത്യമായ സമാധാനം ഞാൻ നിങ്ങൾക്ക് നൽകുമെന്ന് ഒന്നുകൂടി വാക്ക് വരുന്നു. ഏതുതരം ഒഴികഴിവ് പറഞ്ഞു ജീവിക്കുന്നവർക്കും സ്വർഗ്ഗരാജ്യത്തിൽ പ്രവേശനമില്ല എന്ന് അറിഞ്ഞിരിക്കുക. ഈ ലോകത്തിലെ സ്വന്തം കുടുംബത്തെക്കാളും സ്വർഗ്ഗരാജ്യത്തിലെ ദൈവകുടുംബമാണ് നിങ്ങളുടെ എല്ലാ കാര്യങ്ങളിലും പ്രധാനം എന്ന് കരുതി ദൈവരാജ്യ പ്രമാണങ്ങൾക്ക് ഒന്നാം സ്ഥാനം നൽകുന്ന ജീവിതരീതി ഈ ലോകത്തിൽ വച്ച് തന്നെ നിങ്ങൾ പരിശീലിക്കണം. നിങ്ങളുടെ നിത്യവാസസ്ഥലം സ്വർഗ്ഗത്തിൽ ആണ് എന്ന് കരുതി ഈ ലോകത്തിൽ കൂടാരവാസികളായി ജീവിക്കുക. ക്രൂശ് എടുത്ത് എന്നെ അനുഗമിക്കണം എന്ന് നിങ്ങളോട് പറഞ്ഞത് നിങ്ങളുടെ മരണം മുന്നിൽ കണ്ടു കൊണ്ട് ആയിരിക്കണമെന്ന് സൂചിപ്പിക്കുവാനാണ്. പൗലോസ് പറഞ്ഞതുപോലെ" ഞാൻ ക്രിസ്തുവിനോട് കൂടി ക്രൂശിക്കപ്പെട്ടിരിക്കുന്നു. ഇനി ജീവിക്കുന്നത് ഞാനല്ല, ക്രിസ്തു എന്നിൽ വസിക്കുന്നു"(ഗലാത്യ 2: 20). സത്യത്തിനും നീതിക്കും വേണ്ടിയുള്ള പോരാട്ടത്തിന്റെ അന്തിമ പ്രതിഫലം എന്നോടൊപ്പമുള്ള നിത്യമായ ജീവിതമാണ്. വിശുദ്ധ പോരാട്ടം,വിശുദ്ധ സമർപ്പണം, വിശുദ്ധ മരണം, ഈ മൂന്നും ആണ്

എന്നോടൊപ്പമുള്ള ഈ ജീവിതത്തിലെ മൂന്ന് ഘട്ടങ്ങൾ. എനിക്കുവേണ്ടി താൽക്കാലിക ജീവൻ  കളയുന്നവൻ നിത്യമായ ജീവൻ കണ്ടെത്തും. എന്നോട് പൂർണ്ണ അനുസരണമുള്ളവർ ആകുക എന്നത് മാത്രമാണ് നിങ്ങളുടെ ചുമതല. നിത്യജീവനെ പ്രാപിക്കണമെങ്കിൽ എനിക്കുവേണ്ടി താൽക്കാലിക ജീവനെ കളയേണ്ടിവരും. എന്നിൽ കൂടെ ലഭിക്കുന്ന നേട്ടം ആർക്കും നിങ്ങളിൽ നിന്ന് എടുത്തു കളയാൻ കഴിയില്ല. എന്നെ അനുഗമിക്കുവാൻ ഞാൻ താൽക്കാലികമായ സകലതും ഉപേക്ഷിച്ചാലും നിത്യമായി ആവശ്യമുള്ള സകലതും നിങ്ങൾക്ക് ലഭിക്കും. സത്യത്തിനും നീതിക്കും വേണ്ടിയുള്ള പോരാട്ടത്തിന്റെ അന്തിമഫലം എന്നോടൊപ്പമുള്ള നിത്യജീവിതം ആണ്. ഞാൻ അത് നിങ്ങൾക്ക് സമൃദ്ധിയായി തരാം, എന്റെ സമാധാനത്തിൽ വസിക്കും എങ്കിൽ.

28–10–2020

## അദ്ധ്യായം 44

# കാണാതെപോയ ആട്ടും നഷ്ടപ്പെട്ട നാണയവും

(ലൂക്കോസ് 15: 1 – 10 )

ഞാൻ തന്നെയാണ് നിങ്ങളുടെ നല്ല ഇടയൻ എന്ന് പറഞ്ഞല്ലോ. എന്നാൽ ഇടയനും ആട്ടുകളും തമ്മിലുള്ള ആത്മബന്ധത്തെ പറ്റി ചില കാര്യങ്ങൾ ഞാൻ നിങ്ങളോട് ഇന്ന് പറയാം. ഇസ്രായേൽ മക്കളിൽ ഭൂരിഭാഗം പേരും കൃഷിക്കാരോ അല്ലെങ്കിൽ ഇടയന്മാരോ ആയതിനാൽ ഇടയപരിപാലനത്തെ പറ്റി എത്ര പറഞ്ഞാലും അവർക്ക് മതിയാകില്ല എന്ന് ഞാൻ മനസ്സിലാക്കി കൊണ്ടാണ് ഈ കാര്യം കൂടുതൽ വിശദമായ പറയുന്നത്. ആധുനിക ലോകത്തിൽ ജീവിക്കുന്ന നിങ്ങൾക്ക് ഒരുപക്ഷേ ഇടയന്റെയും ആട്ടുകളുടെയും കാര്യം അത്ര താല്പര്യം ഉള്ളതല്ല എന്നും എനിക്കറിയാം. എന്നാൽ ദൈവത്തിന്റെ മനസ്സിലെ ഇടയസങ്കല്പം എക്കാലത്തും പ്രസക്തമാണ്. അതുകൊണ്ട് എല്ലാവരും എന്നെ ശ്രദ്ധിക്കുക.

എന്റെ പ്രവർത്തനങ്ങൾ എഴുതിയ പലരുണ്ടെങ്കിലും ലൂക്കോസ് ആണ് ക്രമീകൃതമായ, വ്യക്തമായ നിരീക്ഷണം നടത്തി രേഖപ്പെടുത്തിയിട്ടുള്ളത്. എന്റെ പന്ത്രണ്ട് അപ്പോസ്തലന്മാരിൽ ഉൾപ്പെട്ടവൻ അല്ലെങ്കിലും പത്രോസിനോട് ചേർന്ന് എന്നെക്കുറിച്ച് കുറെയേറെ കാര്യങ്ങൾ ലൂക്കോസ് ചോദിച്ചറിഞ്ഞു. മാത്രമല്ല പൗലോസ് ശ്ലീഹായും കുറെ കാര്യങ്ങൾ പറഞ്ഞുകൊടുക്കുകയും ചെയ്തു. ലൂക്കോസ് മാത്രം രേഖപ്പെടുത്തിയിരിക്കുന്ന മൂന്ന് ഉപമകൾ ഞാൻ യഹൂദന്മാരോട് പറയുന്നത് ലൂക്കോസ് പ്രത്യേകം ഓർത്ത് രേഖപ്പെടുത്തിയിട്ടുണ്ട്. (പതിനഞ്ചാം അധ്യായം കാണുക). ദൈവത്തിൽനിന്നും നിന്നും മനുഷ്യൻ അകന്നു തെറ്റിപോകുന്നതും ദൈവ കരുണയാൽ അവർ മാനസാന്തരപ്പെട്ടു ദൈവത്തിങ്കലേക്ക് തിരിച്ചെത്തുന്നതും ആണ് പ്രതിപാദ്യവിഷയം. മനുഷ്യർ മൂന്നുവിധത്തിൽ കാണാതെ പോകുന്ന അനുഭവങ്ങൾ ഉണ്ടാകാം.

1) മറ്റുള്ളവരുടെ അശ്രദ്ധാമൂലം.ഉദാ : നാണയം

2) സ്വന്തം അറിവില്ലായ്മയും അശ്രദ്ധായും മൂലം: ഉദാ: ആട്.

3) മനപ്പൂർവ്വം സുഖങ്ങൾ തേടി. ഉദാ: ഇളയ പുത്രൻ.

ഈ മൂന്ന് സന്ദർഭങ്ങളിലും പൊതുവായി കാണുന്ന ഒരു കാര്യമാണ് കാണാതെ പോകുന്നതിൽ ദുഃഖിക്കുന്നവനും കണ്ടുകിട്ടുമ്പോൾ സന്തോഷിക്കുന്നവനുമായ എന്റെ സ്വർഗ്ഗപിതാവ്. ഈ മൂന്ന് ഉപമകളുടെ വിവരണങ്ങളിലും ഈ കാര്യം ലൂക്കോസ് എടുത്ത് പറയുന്നത് വളരെ പ്രധാനകാര്യം ആയതുകൊണ്ടാണ് ഒരു വൈദ്യൻ കൂടിയായതിനാൽ കരുണയുള്ള മനോഭാവത്തോടെ ആടുകളെ പരിപാലിക്കണം എന്ന സന്ദേശം ഊന്നൽ നൽകി അവതരിപ്പിക്കുന്നത്.

## A. കാണാതെപോയ ആട്

(ലൂക്കോസ് 15:1–6).

1) എന്റെ പ്രസംഗങ്ങൾ കേൾക്കാൻ വന്നവരിൽ അധികപങ്കും സാധാരണക്കാരായിരുന്നു. പണ്ഡിതരും ആരും ശാസ്ത്രിമാരും ആയ ചിലർ എന്നെ കേൾക്കുവാൻ വന്നിരുന്നെങ്കിലും അവർ എന്നിൽ കുറ്റം കണ്ടെത്തി യഹൂദമതനേതാക്കന്മാരെ അറിയിക്കാൻ നിയോഗിക്കപ്പെട്ട ഒറ്റുകാർ തന്നെ ആയിരുന്നു. ഒരിക്കൽ കല്യാണവിരുന്നിന്റെ കാര്യം പറഞ്ഞപ്പോൾ,സമൂഹത്തിൽ പാപികൾ എന്ന പേരിൽ തള്ളപ്പെട്ടവരൊക്കെയാണ് വിളിച്ചുവരുത്തി വിരുന്നുശാലനിറച്ചത് എന്ന് അവർ കേട്ടു കുറേ പിറുപിറുത്തവരാണ് അവർ. ഞാൻ അവരോടൊപ്പം കൈ കഴുകാതെ ഭക്ഷണം കഴിച്ചു എന്നതിലും അവർ എന്നിൽ കുറ്റം കണ്ടെത്തി.,(ലൂക്കോസ് 15:2 ; 5 :30). ഞാൻ നീതിമാന്മാരെ അല്ല പാപികളെ വിളിക്കാനാണ് വന്നത് എന്ന് ഒരിക്കൽ അവരോട് തുറന്നു പറഞ്ഞു. "ചുങ്കക്കാരനും പരീശനും" പ്രാർത്ഥിക്കാൻ പോയ കാര്യം ഞാൻ അവരോട് നേരത്തെ പറഞ്ഞിട്ടുണ്ടായിരുന്നു. ലൂക്കോസ്, താനൊരു കുറെ ജാതിക്കാരൻ ആയതിനാൽ കാണാതെപോയ ആളായിരുന്നു എന്നും നല്ല ഇടയനായ ഞാൻ അവനെ തേടി വന്നു കണ്ടെത്തി എന്ന ബോധ്യമുള്ളവനുമായിരുന്നു. പൗലോസിന്റെ കൂടെ ജീവിതാവസാനം വരെയുംകാണാതെപോയആടുകളെഅന്വേഷിച്ച്,അനേകംപേരെഎന്റെ തൊഴുത്ത് ആകുന്ന സഭയിലേക്ക് തിരിച്ചുകൊണ്ടുവന്നവനുമായിരുന്നു. എല്ലാ നല്ല ഇടയന്മാരും നല്ല ഇടയനായ എന്നെ പിന്തുടരുന്നവരാകണം എന്ന പ്രതീക്ഷയിലാണ് ഈ മൂന്ന് ഉപമകളും ഒന്നിന് പിറകെ ഒന്നായി

അവതരിപ്പിച്ചത്. ഇന്നും അതുപോലെയുള്ള നല്ല ഇടയന്മാരെ ആണ് ഞാൻ അന്വേഷിച്ചു കൊണ്ടിരിക്കുന്നത്.

2). നല്ല ഇടയന്മാരെ കണ്ടെത്തുവാൻ ഞാൻ പ്രയാസപ്പെടുന്ന കാര്യം മത്തായി പറയുന്നുണ്ട്. "..... ഇടയനില്ലാത്ത ആടുകളെപോലെ കുഴഞ്ഞവരും ചിന്നിയവരുമായി കണ്ടിട്ട് അവരെക്കുറിച്ച് മനസ്സലിഞ്ഞു"(മത്താ. 9: 36). പഴയനിയമകാലത്ത് ഉണ്ടായിരുന്ന ഇടയന്മാരെ പറ്റി പ്രവാചകൻ പറയുന്ന കാര്യം ഞാൻ നേരത്തെ വിശദമായി പറഞ്ഞുതന്നത് ഓർക്കുന്നുണ്ടാകുമല്ലോ.(യാഹസ്കീൽ 34:6– –). നിങ്ങളെല്ലാവരും ആടുകളെപ്പോലെ വഴിതെറ്റി പോയിരിക്കുന്നു എന്ന് യഹൂദ ജനങ്ങളോട് ഏസായ പറയുന്നുണ്ട്. "നാമെല്ലാവരും ആടുകളെപ്പോലെ തെറ്റി പോയിരുന്നു. നാമോരോരുത്തരും അവനവന്റെ വഴിക്കു തിരിഞ്ഞിരുന്നു.എന്നാൽ യഹോവ നമ്മുടെ എല്ലാവരുടെയും അകൃത്യം അവന്റെ മേൽ ചുമത്തി".(എശയ്യ.53:6). എന്നെ പറ്റിയാണ് ആ പ്രവചനത്തിൽ ലോകരക്ഷകനായി മുൻകൂട്ടി പറഞ്ഞിരിക്കുന്നത്. എന്നാൽ യഹൂദ പണ്ഡിതർക്ക് അതൊന്നു വായിച്ചു ഗ്രഹിക്കാൻ കഴിയാതെ പോയി. വഴിതെറ്റി പോയി എന്ന് തിരിച്ചറിയുന്നില്ല എന്ന് മാത്രമല്ല, വഴിതെറ്റിപ്പോയവരെ നേർവഴി കാണിക്കാൻ ശ്രമിക്കുന്നവരെ കുറ്റപ്പെടുത്താനും കളിയാക്കാനും ഉപദ്രവിക്കാനും ആയിട്ടാണ് അവർ ശ്രമിച്ചത്.

3). എങ്ങനെയാണ് ആടുകൾ തെറ്റി പോകുന്നത് എന്ന് നിങ്ങൾ ശ്രദ്ധിച്ചിട്ടുണ്ടോ?

A) ഇടയനും ആയി അകലം പാലിക്കുന്നത് കൊണ്ട് ഇടയ ശബ്ദം വേണ്ടതുപോലെ കേൾക്കാനും അനുസരിക്കാനും മനസ്സു വയ്ക്കാറില്ല.

B) മറ്റു ഇടയന്മാരുടെ കൂട്ടത്തിൽ കടന്നാൽ കൂടുതൽ ശ്രദ്ധയും തീറ്റയും കിട്ടുമെന്ന പ്രതീക്ഷ.

C) ഇടയന്റെ നിയന്ത്രണത്തിൽ നിൽക്കുവാൻ ഇഷ്ടപ്പെടാതെ സ്വന്തം വഴിതേടി പോകാനുള്ള ആഗ്രഹം.

D) സ്വന്തം ഇഷ്ടപ്രകാരം ജീവിക്കാനുള്ള സ്വാതന്ത്ര്യ ബോധം.

E) മറ്റുള്ളവരെ കരുതാതെ കൂട്ടം വിട്ടു നടക്കാനുള്ള ദുരാഗ്രഹം.

ഇപ്രകാരം ചില ആടുകൾ ചിന്തിക്കുന്നതിന് ചില ഇടയന്മാരുടെ

കുറ്റവും ഉണ്ടെന്ന് ഞാൻ പറയും.എങ്ങനെയാണ് നല്ല ഇടയൻ ആടുകളെ ശുശ്രൂഷിക്കുന്നത് എന്ന് നേരത്തെ ഞാൻ പറഞ്ഞിട്ടുണ്ടല്ലോ. തന്നെയല്ല ഇവിടെ ആടുകളെപറ്റി ആണല്ലോ നമ്മൾ പറയുന്നത്.

ആടുകൾ ഇടയൻന്റെ കൂടെ തന്നെയാണെങ്കിലും ചില കാരണങ്ങളാൽ അവർ നഷ്ടപ്പെടാൻ സാധ്യതയുണ്ട്.

A) കള്ളന്മാർ മോഷ്ടിക്കും.

B) ദുഷ്ടമൃഗങ്ങൾ പിടിച്ച് തിന്നും.

C) യാത്രയിൽ നടന്ന് ക്ഷീണിച്ച് കഠിന വെയിലേറ്റ് വഴിയിൽ തളർന്നു വീഴും.

D) ധൃതിയിൽ നടക്കുമ്പോൾ ചിലപ്പോൾ കാൽതെറ്റി കുഴിയിൽ വീഴും.

E) എത്തിവലിഞ്ഞ് ഇലകൾ തിന്നാൻ ശ്രമിക്കുമ്പോൾ കാലുതെറ്റി കുഴിയിലും പാറയിടുക്കിലും വീണുപോകും.

F) ചിലപ്പോൾ കാലിലും കഴുത്തിലും കൊമ്പിലും കാട്ടുവള്ളികൾ ചുറ്റി അകപ്പെട്ടു പോകും.

G) രോഗം, മുടന്ത്, കാഴ്ചക്കുറവ്, പൊടിക്കാറ്റ്, കീടങ്ങൾ എന്നീ കാരണങ്ങളാൽ നേരിടുന്ന പ്രതിസന്ധികളും ജീവിതത്തിൽ നഷ്ടപ്പെട്ടു പോകുന്നതിന് കാരണങ്ങളായി തീരാറുണ്ട്.

4). "നല്ല ഇടയൻ ആടുകളെ ശ്രദ്ധിക്കുന്ന രീതികൾ".

A) ആടുകളെ പേരുചൊല്ലി വിളിക്കതക്കവണ്ണം അവയുമായി അടുത്ത് ഇടപെടുന്നു. അകന്നുപോകുന്നവരെ പ്രത്യേകം അടുത്ത് ചേർത്ത് പിടിക്കുന്നു.(യോഹ. 10: 14).

B) നല്ല മേച്ചിൽപ്പുറങ്ങൾ കണ്ടെത്തി മുൻപിൽ നടന്ന് ആട്ടിൻകൂട്ടത്തെ നയിക്കുന്നു. കഠിന വേനലിൽ മേച്ചിൽപ്പുറങ്ങൾ കണ്ടെത്താൻ വളരെ പ്രയാസമാണ്.

C) ആടുകളെ എല്ലാം തന്നെ തന്റെ പിന്നാലെ വരുന്നുണ്ടെന്ന് തിരിഞ്ഞുനോക്കി എപ്പോഴും ഇടയൻ ഉറപ്പുവരുത്തുന്നു.

D) ശുദ്ധ ജലാശയത്തിലേക്ക് നയിക്കുന്നു. മരുഭൂമിയിൽ വെള്ളം

ഉള്ള സ്ഥലങ്ങൾ ഇടയൻ നേരത്തെ തന്നെ കണ്ടെത്തുന്നു.

E) ആടുകളുടെ വിശ്രമത്തിനായി തണലുകൾ കണ്ടെത്തി അവയുടെ ക്ഷീണം തീർക്കുന്നു.

F) ഇടയന്റെ കയ്യിലെ വടി (Rod) ദുഷ്ടമൃഗങ്ങളെ അടിച്ച് ഓടിക്കാനും, കോൽ (Staf) അറ്റംവളഞ്ഞ തോട്ടി ആയി ഉപയോഗിച്ച് കൊമ്പുകൾ ചായ്ച്ച് ഇലകൾ തീറ്റിക്കുന്നു. കോലിന്റെ വളഞ്ഞ ഭാഗം കൊണ്ട് തന്നെ കുഴിയിലും പാറഇടുക്കിലും വീണുകിടക്കുന്ന ആടിനെ കോരി വലിച്ചെടുക്കുന്നു.

G) മുറിവ് പറ്റിയ ആടുകളെ മരുന്ന് വെച്ച് കെട്ടി സുഖപ്പെടുത്തുന്നു.

H) നടക്കാൻ കഴിയാത്തവയെ തോളിലേറ്റി കൊണ്ടുപോകുന്നു.

I) ആടുകളുടെ തലയിൽ പേൻ തുടങ്ങിയ കീടങ്ങൾ മുട്ടവിരിഞ്ഞ് പുഴുക്കളായി തലച്ചോറിനെ ബാധിക്കുന്നതിനാൽ ചില സന്ദർഭങ്ങളിൽ സ്ഥലകാല ബോധമില്ലാത്ത അവസ്ഥയിൽ ആകാറുണ്ട്. അവരുടെ ശിരസ്സിൽ എണ്ണ തേച്ച് ഇത്തരം കീടങ്ങളെ അകറ്റാൻ കഴിയും. ഇരുപത്തിമൂന്നാം സങ്കീർത്തനത്തിൽ നല്ല ഇടയൻ തലയെ എണ്ണ കൊണ്ട് അഭിഷേകം ചെയ്യുന്നതായി ദാവീദ് പറയുന്നത്,ഇപ്രകാരം ആടുകളുടെ തലയിൽ ഇടയ ബാലനായിരുന്ന സമയത്ത് ചെയ്തിരുന്നത് ഓർത്തു കൊണ്ടായിരിക്കും.

5). ആധുനിക ജീവിതത്തിലും ഇപ്രകാരമുള്ള പല അപകടസാധ്യതകളും നിങ്ങൾക്ക് അഭിമുഖീകരിക്കേണ്ടിവരും. മദ്യപാനം മയക്കുമരുന്ന് എന്നിവയ്ക്ക് അടിമകളായി അനേകർ വഴിതെറ്റി പോകുന്നുണ്ട്. ഇങ്ങനെ തൊഴുത്തിനു പുറത്ത് കഴിയുന്നവരെ കണ്ടെത്താനും അവർക്ക് വേണ്ട പരിഗണനയും പരിശീലനവും നൽകി സഭയുടെ മുഖ്യധാരയിലേക്ക് കൊണ്ടുവരുവാനും എന്റെ ഇടയന്മാർ പ്രത്യേകം ശ്രദ്ധിക്കണം.ദേവാലയത്തിൽ വരുന്നവരെ കാൾ കൂടുതലായി നിങ്ങളുടെ ഇടയിൽ ശുശ്രൂഷ ആവശ്യമുള്ളവർ ദേവാലയത്തിന് പുറത്തു പലയിടങ്ങളിലായി ചിതറി കിടക്കുന്നുണ്ട്. അങ്ങനെയുള്ളവരെ കണ്ടെത്തുകയാണ് പ്രധാന ഇടയശുശ്രൂഷ ആയിട്ട് നിങ്ങളോട് ഞാൻ ആവശ്യപ്പെടുന്നത്. മാനസിക ആരോഗ്യ കേന്ദ്രങ്ങൾ, ആശുപത്രികൾ, ഭ്രാന്താലയ ങ്ങൾ, അനാഥശാലകൾ, വൃദ്ധാസദനങ്ങൾ, ജയിലുകൾ, ദുർഗുണപരിഹാര പഠനകേന്ദ്രങ്ങൾ, ചുവന്ന തെരുവുകൾ, പുനരധിവാസ കേന്ദ്രങ്ങൾ, ചൂതാട്ട സ്ഥലങ്ങൾ, ദരിദ്ര കോളനികൾ, തെമ്മാടികളുടെ

താവളങ്ങൾ, തീവ്രവാദികളുടെ ഒളിഇടങ്ങൾ, എന്നീ സ്ഥലങ്ങളിലൊക്കെ ഒക്കെ നിരവധി കാണാതെപോയ ആടുകളുണ്ട്. അവരെല്ലാം എനിക്ക് ഏറെ വേണ്ടപെട്ടവരാണ്. ഞാൻ ലോകത്തിൽ ആയിരുന്നപ്പോൾ അങ്ങനെയുള്ളവരെ ആണ് കൂടുതൽ ശ്രദ്ധിച്ചത്. നീതിമാന്മാർ എന്ന് സ്വയം കരുതിയിരുന്നവർ എന്നെ കുറ്റപ്പെടുത്തിയപ്പോൾ ഞാൻ പാപികളെ തേടി വന്നവൻ ആണെന്ന് പറഞ്ഞത് നിങ്ങൾ ഓർക്കുന്നുണ്ടല്ലോ. ഇങ്ങനെയുള്ളവർ അപ്രകാരമുള്ള ഒരു അവസ്ഥയിലേക്ക് അകപ്പെട്ടത് അവരുടെ മാത്രം കുറ്റമാണെന്ന് കരുതാതെ അവരെ അത്തരം സാഹചര്യത്തിലേക്ക് എത്തിച്ച കാർഷിക,സാംസ്കാരിക, സാമ്പത്തിക, രാഷ്ട്രീയ സംവിധാനത്തിന്റെ പോരായ്മ കൊണ്ടുകൂടി ആണെന്ന് നിങ്ങൾ തിരിച്ചറിയണം. അവരുടെ നിലവിളി എനിക്ക് കേൾക്കാം. എന്റെ മനസ്സുമായി നിങ്ങളും അവരെ അന്വേഷിച്ചാൽ നിങ്ങൾക്കും അവരെ കണ്ട് സഹായിക്കാൻ കഴിയും.കാണാതെ പോയ നൂറ് എണ്ണത്തിലെ ഒരാടിന് വേണ്ടിയാണ് ഞാൻ ജീവൻ പോലും ത്യജിക്കാൻ തയ്യാറായത് എന്ന് ഓർക്കുക. "മാനസാന്തരം കൊണ്ട് ആവശ്യമില്ലാത്ത 99 നീതിമാന്മാരെ കുറിച്ചുള്ള തിനേക്കാൾ മാനസാന്തരപെടുന്ന ഒരു പാപിയെ ചൊല്ലി സ്വർഗ്ഗത്തിൽ അധികം സന്തോഷംഉണ്ടാകും"(ലൂക്കോസ് 15: 7).

## B. "കാണാതെപോയ ദ്രഹ്മപണം"

(ലൂക്കോസ് 15: 6– 10).

ഒരു കുടുംബ അന്തരീക്ഷത്തിൽ കാണാതെ പോകുന്ന അനുഭവം ആണ് ഇവിടെ കാണുന്നത്. പ്രത്യേകിച്ചും സ്ത്രീകളുടെ അശ്രദ്ധയിലേക്ക് വിരൽചൂണ്ടുന്നു. "നാണയം" ആണ് നഷ്ടപ്പെട്ടത്. അതിൽ നാണയത്തിന് യാതൊരു പങ്കുമില്ല.ഇതുപോലെ നിങ്ങളുടെ കുറ്റം അല്ലാതെ നിങ്ങൾ തെറ്റിൽ അകപ്പെടാൻ ഇടയായാൽ നിങ്ങളെ ഞാൻ കുറ്റം വിധിക്കുന്നില്ല, ആര് മുഖാന്തരം നിങ്ങൾ നഷ്ടപ്പെടാൻ ഇടയായോ അയാളെ ഞാൻ കുറ്റം വിധിക്കും. നിങ്ങളും ഈ കാര്യം പ്രത്യേകം ശ്രദ്ധിക്കണം. നിങ്ങളുടെ അശ്രദ്ധാമൂലം മറ്റൊരാൾക്ക് നഷ്ടപ്പെടുന്ന അവസ്ഥയുണ്ടായാൽ അയാളെകണ്ടെത്തിസുരക്ഷിതസ്ഥാനത്തേക്ക്തിരിച്ചെത്തിക്കുന്നതുവരെ നിങ്ങൾക്കുള്ള ഉത്തരവാദിത്വത്തിൽ നിന്നും ഒഴിഞ്ഞ് ഇരിക്കാൻ കഴിയില്ല.

ദ്രഹ്മപണം യഹൂദന്മാർ സാധാരണയായി തലവരി നികുതിയായി കൊടുക്കുന്ന വെള്ളിനാണയം ആണ്. ഞാൻ പത്രോസിനോട്

പറഞ്ഞു ദ്വിദ്രമപണം രണ്ടുപേർകായി കരം കൊടുത്ത കാര്യം നിങ്ങൾ ഓർക്കുന്നുണ്ടാകും. ഇസ്രായേലിന് ഗുരുവായ എനിക്ക് കരം കൊടുക്കേണ്ടത് ഇല്ലെങ്കിലും ഇടർച്ച വരുത്താതിരിക്കാൻ

ഞാൻ അങ്ങനെ ചെയ്തു എന്നേയുള്ളൂ. നിങ്ങളും അപ്രകാരം ആർക്കും ഇടർച്ച വരുത്താതിരിക്കാൻ, നിയമം പറഞ്ഞ് തർക്കിക്കാതെ പ്രവർത്തിക്കണമെന്ന് സന്ദർഭവശാൽ ഓർമിപ്പിക്കുന്നു.

ആ സ്ത്രീയുടെ കൈവശം 10 നാണയങ്ങൾ ഉണ്ടായിരുന്നു. പലപ്രാവശ്യമായി കൂട്ടിവെച്ച സമ്പാദ്യം ആയിരുന്നു അത്. 100 ആടുകളിൽ നിന്നും ഒന്നു നഷ്ടപ്പെട്ടപ്പോൾ ഉണ്ടായ ദുഃഖം പോലെ തന്നെ, പത്ത് നാണയത്തിൽ നിന്ന് ഒന്ന് പോയപ്പോഴും ആ സ്ത്രീ വളരെ ദുഃഖിച്ചു. ഒരുപക്ഷേ 10 നാണയം തികഞ്ഞപ്പോൾ അവൾ ആഗ്രഹിച്ച ഏതോ കാര്യം നടപ്പാക്കാൻ കഴിയാതെ പോയ ദുഃഖവും മനസ്സിൽ കാണും. ഇതുപോലെ നിങ്ങളും ആയിരം, പതിനായിരം, ലക്ഷം, കോടി എന്നിങ്ങനെ സമ്പാദിച്ചു ആഗ്രഹങ്ങൾ സാധിക്കണം എന്ന് ചിന്തിക്കുന്നുണ്ടാവും. ഈ ലോകത്തിലെ സമ്പാദ്യങ്ങൾ ഒന്നും ശാശ്വതമല്ല എന്ന് അറിയാമല്ലോ. ഒരുപക്ഷേ 10 കല്പനകളിൽ ഒന്ന് തെറ്റിയാൽ എല്ലാം നഷ്ടമാകുമെന്ന യഹൂദന്യായപ്രമാണത്തിന്റെ കർശന സ്വഭാവത്തെയും ഇവിടെ സങ്കൽപ്പിക്കാവുന്നതാണ്. ഏതായാലും ആ സ്ത്രീയുടെ അന്വേഷണ രീതി എല്ലാ സ്ത്രീകൾക്കും മാതൃകയാക്കാവുന്നതാണ്. കുടുംബങ്ങളിൽ സംഭവിക്കുന്ന ഇത്തരം നഷ്ടങ്ങളിൽ പ്രധാനപങ്ക് സ്ത്രീകൾക്ക് തന്നെയാണ്. നഷ്ടപരിഹാരം കണ്ടെത്തേണ്ടതും സ്ത്രീകൾതന്നെയാണ്. സദൃശ്യവാക്യം 31 ആം അധ്യായത്തിൽ സാമർത്ഥ്യമുള്ള സ്ത്രീ എങ്ങനെ കുടുംബം പരിപാലിക്കുന്നു എന്നത് ശലോമോൻ വിവരിക്കുന്നത് ഈ സന്ദർഭത്തിൽ ഓർക്കുന്നത് നല്ലതാണ്. നഷ്ടപ്പെട്ട നാണയം കണ്ടെത്തുന്നതുവരെ ക്ഷമയോടെ ശാന്തമായി ആരെയും കുറ്റപ്പെടുത്താതെ പരിശ്രമിക്കുന്ന ആ സ്ത്രീയുടെ മാതൃക സ്ത്രീകൾക്ക് മാത്രമല്ല പുരുഷന്മാർക്കും സ്വീകാര്യം ആകേണ്ടതാണ്. ആ സ്ത്രീ മൂന്ന് വിധത്തിലാണ് അവളുടെ അന്വേഷണം നടത്തിയത്.

1) ഒരു വിളക്ക് കത്തിച്ചു.

ഒരുപക്ഷേ നഷ്ടപ്പെട്ട സമയം മുതൽ ഇരുട്ട് ആകുന്നതു വരെയും നോക്കിയിട്ട് കാണാതെ വന്നപ്പോൾ നാളേക്ക് നീട്ടി വയ്ക്കാതെ തുടർച്ചയായി അന്വേഷിക്കുന്ന ഒരു തീക്ഷ്ണത അവളെപ്പോലെ നിങ്ങൾക്ക് എല്ലാ കാര്യങ്ങളിലും ഉണ്ടാകണം. ഒരു യഹൂദ സ്ത്രീ ആയതിനാൽ എല്ലാ

വർഷവും പെസഹ പെരുന്നാളിന് മുൻപായി വീട്ടിൽ നിന്നും " പുളിപ്പ്." അടിച്ചുവാരി വീട് വൃത്തിയാക്കുന്നത് അവൾക്ക് നല്ല പരിചയം ഉണ്ടാകും. വിളക്കു കത്തിച്ച് ലോകം മുഴുവനും ദൈവം പരിശോധിക്കുമെന്ന കാര്യം പ്രവാചകൻ പറഞ്ഞതും അവൾക്കറിയാം. ( സെഫ. 1:12). ലോകത്തിന്റെ വെളിച്ചമായ എന്റെ ദിവ്യപ്രകാശം അവളുടെ മനസ്സിൽ ഞാൻ ഉദ്ദീപിപ്പിച്ചതു മൂലം പരിശുദ്ധാത്മാവ് ആകുന്ന വഴികാട്ടി അവളെ സഹായിച്ചു. നഷ്ടപ്പെട്ടവരെ കണ്ടെത്താൻ ആത്മാർത്ഥമായി ശ്രമിക്കുന്ന ആരെയും ഞാൻ പരിശുദ്ധാത്മാവിനെ അയച്ചു, തെറ്റ്പറ്റിയ കാരണം അറിഞ്ഞു, കാണാതെ പോയവരെ കണ്ടെത്താനുമുള്ള മാർഗ്ഗനിർദ്ദേശം എന്നും നൽകുന്നുണ്ടെന്ന് നിങ്ങൾ അറിയുക.

2) ചൂലെടുത്ത് അടിച്ചുവാരി

വീടിനകത്ത് തന്നെ നാണയം നഷ്ടപ്പെട്ടു എന്ന ഉറപ്പിന്മേലാണ് ചൂലെടുത്ത് അന്വേഷിക്കാൻ തുടങ്ങിയത്. വീടിനകത്തുള്ള പൊടിയും മറ്റും അടിച്ചു വൃത്തിയാക്കുന്നത് ആത്മീയ കാഴ്ചപ്പാടിൽ വളരെ പ്രധാനമാണ്. ഹൃദയം ശുദ്ധീകരിക്കപ്പെട്ടാൽ മാത്രമേ ദൈവത്തെ കാണാൻ കഴിയുകയുള്ളൂ. അതുപോലെ നിങ്ങളുടെ ഹൃദയഭവനത്തിലെ എല്ലാ അഴുക്കുകളും നീക്കി കളയുവാൻ,മറഞ്ഞിരിക്കുന്ന പാപങ്ങളും കറകളും കഴുകി കളയുവാൻ, കണ്ണുനീർ ആകുന്ന മാനസാന്തരം പ്രയോജനപ്പെടുത്തുക. ബാബിലോണിനെ ശുദ്ധീകരിക്കുവാൻ നാശത്തിന്റെ ചൂൽ യഹോവ ഉപയോഗിച്ച കാര്യവും ഇത്തരുണത്തിൽ ആ സ്ത്രീ ഓർത്തു കാണും.(യെശയ്യ. 14 :23).

3) എല്ലായിടവും തപ്പിനോക്കി

ഒടുവിലായി നിരാശപ്പെടാതെ, കണ്ടു കിട്ടും എന്ന പ്രത്യാശയോടെ എല്ലാ പാത്രങ്ങളിലും, പേഴ്സിലും മേശവലിപ്പിലും അലമാരികളിലും എല്ലാം തപ്പിനോക്കി. ഒടുവിൽ അത് അവൾക്ക് കിട്ടിയപ്പോൾ അവളുടെ സന്തോഷം വളരെ വലുതായിരുന്നു. കുലീനകളായ യഹൂദ സ്ത്രീകൾകൾക്ക് വിവാഹസമയത്ത് നാണയങ്ങൾകൊണ്ട് ആഭരണം ഉണ്ടാക്കി പ്രത്യേക പ്രാർത്ഥന നടത്തി നെറ്റിയിൽ ചാർത്തുമായിരുന്ന ചില ഗോത്രങ്ങളിൽ ഉണ്ടായിരുന്നു. പവിത്രമായ ആഭരണം പൊട്ടിപ്പോയതിന്റെ ദുഃഖവും അവളുടെ മനസ്സിൽ ഉണ്ടായിരുന്നിരിക്കണം. ഉത്തമ കുടുംബിനിയുടെ ലക്ഷണമായി കരുതിയിരുന്ന ആഭരണം അലങ്കാരത്തേക്കാൾ ഉപരി കുലീനതയുടെ ലക്ഷണവും കൂടി ആയിരുന്നു. അവൾ അയൽക്കാരെ വിവരമറിയിച്ചു,അവളുടെ സന്തോഷത്തിൽ പങ്കുചേരാൻ അവരോട്

പറഞ്ഞു. നാണയം നഷ്ടപ്പെട്ടപ്പോൾ ഉണ്ടായ ദുഃഖം അവൾ ആരോടും പങ്കു വച്ചില്ല. സന്തോഷിക്കുന്നവരോട് കൂടി സന്തോഷിക്കുന്നത് എല്ലാവരും ഇഷ്ടപ്പെടുന്ന കാര്യമാണ്. എന്നാൽ ദുഃഖിക്കുന്നവരോട് കൂടി ദുഃഖിക്കാനും നിങ്ങൾ പരിശീലിക്കണം. കാരണം സന്തോഷം പങ്കുവെക്കുമ്പോൾ ഇരട്ടിയാകും, എന്നാൽ ദുഃഖം പങ്കുവെക്കുമ്പോൾ പകുതിയായി കുറയുമെന്ന് ഓർക്കുക. പലപ്പോഴും സന്തോഷം അതിരു കവിഞ്ഞാൽ ദൈവത്തെ മറന്ന് ജീവിക്കുവാൻ ഇട വരാതിരിക്കുവാൻ നിങ്ങൾ പ്രത്യേകം സൂക്ഷിക്കണം.

അതേസമയം ദുഃഖം അവനവനിലേക്ക് നോക്കാനും തിരുത്തൽ നടത്താനും മാനസാന്തരപ്പെട്ട് ദൈവത്തിങ്കലേക്ക് തിരയുവാനും നിങ്ങളെ സഹായിക്കും. അതുകൊണ്ടാണ് ദുഃഖിക്കുന്നവരായ നിങ്ങൾ ഭാഗ്യവാന്മാർ എന്ന് ഞാൻ ഗിരിപ്രഭാഷണത്തിൽ പറഞ്ഞത്. മാനസാന്തര ത്തിലേക്ക് നയിക്കുന്ന ദുഃഖം സന്തോഷത്തിന് പുറത്തുള്ള ആനന്ദത്തിലേക്ക് നിങ്ങളെ കൊണ്ടുചെന്നെത്തിക്കും എന്നോർക്കുക. ലോക പ്രകാരമുള്ള സന്തോഷം (Happiness) താൽക്കാലികമാണ്. സാഹചര്യങ്ങൾക്ക് അനുസരിച്ച് മാറിമറിയുന്നതാണ്. ഒടുവിൽ തീരാ ദുഃഖത്തിലേക്കു നയിക്കുന്നതുമാണ്. എന്നാൽ ആനന്ദം (Bliss,Joy) സ്ഥിരം ആയതും, നിത്യ സന്തോഷത്തിലേക്ക് നയിക്കുന്നതുമായ സ്വർഗീയ ആന്തരിക അനുഭവമാണ്. അതുകൊണ്ടാണ് എപ്പോഴും ആനന്ദിപിൻ ( always rejoice in the lord), എന്ന് പൗലോസ് ശ്ലീഹാ പറഞ്ഞത്. എന്റെ അമ്മയായ അറിയാം എന്നെ ഗർഭം ധരിച്ചു കഴിഞ്ഞു യോഹന്നാന്റെ അമ്മയായ എലിസബത്തിനെ കണ്ടപ്പോൾ അമ്മയുടെ ഉദരത്തിൽ കിടന്ന യോഹന്നാൻ എന്നെ കണ്ട് ആനന്ദം കൊണ്ട് തുള്ളി എന്ന് എന്റെ അമ്മ തന്നെ എന്നോട് പറഞ്ഞു ഞാൻ കേട്ടിട്ടുണ്ട്. മാത്രമല്ല ആ കാര്യം കേട്ട് എന്റെ അമ്മയും അതുപോലെ ഉള്ളിൽ ആനന്ദിക്കുന്ന പാട്ടുപാടുന്നതായും ലൂക്കോസ് എഴുതിവെച്ചിട്ടുണ്ട്.(ലൂക്കോസ് 1: 44 –47).

ഓരോ വ്യക്തിയും വെള്ളി നാണയത്തെകാളും ആടിനെ കാളും ഏറെ അധികമായി വിലപെട്ടവർ ആണെന്ന് നിങ്ങൾ അറിയുക. നഷ്ടപ്പെടുമ്പോൾ ദുഃഖിക്കുകയും കണ്ടു കിട്ടുമ്പോൾ അതിയായി സന്തോഷിക്കുകയും ചെയ്യുന്നു. കാരണം ഒന്ന് കുറഞ്ഞാൽ ആ കുറവ് ബാക്കിയുള്ളതിനെയും സാരമായി ബാധിക്കുന്നു. ഒരാളുടെ കുറവ് ബാക്കി എല്ലാവരുടെയും കുറവായി സ്വർഗ്ഗപിതാവ് കണക്കാക്കുന്നു. നിങ്ങളിൽ ഒരാൾ പാപം ചെയ്താൽ ബാക്കിയുള്ളവർക്ക് എന്താണ് കുഴപ്പം എന്ന് ചോദിക്കുന്നവർ നിങ്ങളുടെ കൂട്ടത്തിൽ ഉണ്ടെന്ന് എനിക്കറിയാം.

ആദാം എന്ന ഒരാളുടെ പാപം മൂലം മനുഷ്യവംശം മാത്രമല്ല സകല സസ്യജാലങ്ങളും ശപിക്കപ്പെട്ടു. അതുകൊണ്ടാണ് പിതാവിന്റെ ഏകജാതനായ "ഞാൻ തന്നെ" പാപപരിഹാരത്തിനായി സ്വർഗ്ഗം വിട്ട് ഇറങ്ങി വന്നത്. അതുകൊണ്ട് നിങ്ങൾ ഓരോരുത്തരുടെയും വീഴ്ചയും തിരിച്ചുവരവും ലോകത്തിന്റെ മുഴുവൻ വീഴ്ചയും തിരിച്ചുവരവുമായി ദൈവം കരുതുന്നു.അതുകൊണ്ടാണ് വീഴ്ച്ചയിൽ സ്വർഗ്ഗം മുഴുവൻ ദുഃഖിക്കുന്നതും തിരിച്ചുവരവിൽ സ്വർഗം മുഴുവൻ സന്തോഷിക്കുന്നതും.

നാണയത്തിന്റെയും മിണ്ടാപ്രാണി ആയ ആടിന്റെയും ഉപമയിൽ കൂടി കുറേ കാര്യങ്ങൾ നിങ്ങൾക്ക് മനസ്സിലായി കാണും എന്ന് ഞാൻ കരുതുന്നു. എന്നാൽ കുറച്ചുകൂടി വ്യക്തമാക്കി തരുവാൻ മനുഷ്യന്റെ ഉദാഹരണം തന്നെ പറഞ്ഞു തരാം –"മുടിയൻ പുത്രന്റെ കഥ". തൽക്കാലം നിർത്തട്ടെ.

29–10–2020.

## അദ്ധ്യായം 45

# വീട് വിട്ടുപോയ ധൂർത്ത്പുത്രനും, മകനെ കാത്തിരിക്കുന്ന സ്നേഹപിതാവും

(ലൂക്കോസ് 15:11–32)

ഞാൻ പറഞ്ഞിട്ടുള്ളതിൽ വച്ച് ഏറ്റവും പ്രധാനമായതും അർത്ഥപൂർണമായതുമായ ഉപമയാണ് ഇന്ന് ഞാൻ നിങ്ങളോട് പറയുന്നത്. ഒരു മനുഷ്യനു രണ്ട് മക്കളുണ്ടായിരുന്നു. ഇളയമകൻ പലകാരണങ്ങളാൽഅവകാശംവാങ്ങിസ്വന്തംഇഷ്ടപ്രകാരംജീവിക്കുവാൻ വീടുവിട്ടിറങ്ങി. ആകെ തകർന്നു പോയപ്പോൾ അപ്പന്റെ അടുക്കലേക്ക് തിരിച്ചു വന്നു. അപ്പൻ സന്തോഷത്തോടെ അവനെ സ്വീകരിച്ചത്കണ്ടു, വീട്ടിൽ അപ്പന്റെ കൂടെയുണ്ടായിരുന്ന മൂത്തപുത്രൻ പിണങ്ങി. ഇക്കാലത്തും നിങ്ങളുടെ വീടുകളിൽ നടക്കുന്ന സാധാരണ സംഭവങ്ങളാണ് ഇത്. ഞാൻ ഈ ഉപമ യഹൂദന്മാരോട് അന്ന് പറഞ്ഞതിന് ഉണ്ടായിരുന്ന പ്രാധാന്യം എക്കാലത്തും ഉള്ളതുകൊണ്ടാണ് ഈ ഉപമ ഏറ്റവും നല്ലതാണെന്ന് ഞാൻ പറയുന്നത്. ഈ ഉപമയിലെ പ്രധാന കഥാപാത്രം പിതാവാണ്. രണ്ടാമത്തേത് ധൂർത്തപുത്രനും, മൂന്നാമത്തേത് മൂത്തപുത്രനുമാണ്. ആ ഭവനത്തിൽ മാതാവ് ഉള്ളതായി കാണുന്നില്ല. അതുപോലെ അവിടെ പെൺമക്കളെയും കാണുന്നില്ല. അതുകൊണ്ടുതന്നെ രണ്ട് ആൺമക്കൾക്കും വേണ്ടത്ര സ്നേഹവാത്സല്യങ്ങൾ കിട്ടിയിരുന്നില്ല എന്ന് വേണം കരുതാൻ. ഒരുപക്ഷേ ആ പിതാവ് തന്റെ കൃഷി കാര്യങ്ങളിലും മറ്റും വ്യാപൃതനായതിനാൽ മക്കളെ പരിപാലിക്കാൻ വേണ്ടത്ര ശ്രദ്ധ കൊടുത്തു എന്ന് തോന്നുന്നില്ല. അമ്മയുടെ സ്നേഹവും കരുതലും ലഭിക്കാതെ പോയതും ആൺമക്കളുടെ സ്വഭാവരൂപീകരണത്തിൽ കോട്ടം വരുവാൻ കാരണമായി. സഹോദരിമാരുടെ തിരുത്തലും സഹവർത്തിത്വവും ലഭിക്കാത്ത സാഹചര്യത്തിൽ ആൺമക്കളുടെ ഏകപക്ഷീയമായ കാഴ്ചപ്പാട് ആൺമക്കളിൽ വളരാൻ ഇടയാക്കികാണും. ഭക്ഷണകാര്യങ്ങൾ തുടങ്ങി കുടുംബാന്തരീക്ഷത്തിൽ നിന്നും ലഭിക്കേണ്ട മാനസിക പരിശീലനങ്ങളും മക്കൾക്ക് ലഭിക്കാതെ പോയത് വളരെ ഗൗരവമുള്ള കാര്യമാണ്.

നിങ്ങളുടെ കുടുംബാന്തരീക്ഷത്തിലും ഇത്തരം കുറവുകൾ ഉണ്ടെങ്കിൽ പരിഹാരം കണ്ടെത്തുവാൻ ഞാൻ നിങ്ങളോട് ആദ്യമേ സൂചനകൾ നൽകി എന്ന് മാത്രം. ഈ ഉപമയിലെ പ്രധാനകഥാപാത്രങ്ങളെ ഓരോരുത്തരെയായി നമുക്ക് വിലയിരുത്താം.

1) "സ്നേഹവാനായ പിതാവ്"

മക്കളുടെ സ്വാതന്ത്ര്യം ചോദ്യം ചെയ്യാതെ നടത്തിക്കൊടുക്കുന്നതായി കാണുന്നുണ്ട്. ഇളയപുത്രൻ അവകാശം ചോദിച്ചപ്പോൾ അത് കൊടുത്തത് തെറ്റില്ലെന്ന് നിങ്ങൾക്ക് തോന്നിയേക്കാം. യഹൂദന്യായപ്രമാണം അനുസരിച്ച് പിതാവിന്റെ മരണശേഷം മാത്രമേ മക്കൾക്ക് സ്വത്തിന്മേൽ സാധാരണഗതിയിൽ അവകാശം ഉള്ളൂ. ആ കാര്യം ഒന്ന് സൂചിപ്പിക്കാനുള്ള ചുമതല പിതാവിന് ഉണ്ടായിരുന്നു എന്ന് നമുക്ക് തോന്നും. പിതാവിനെ മരിച്ചവൻ ആയി കണക്കാക്കുന്ന വിധം വീടുവിട്ടു പോകാൻ ഉദ്ദേശിച്ച മകനോട് അൽപമെങ്കിലും ഗുണദോഷിച്ചു പറയുവാൻ പിതാവിനു ചുമതല ഉണ്ടായിരുന്നു. ചിലപ്പോൾ ഉപദേശിച്ചു കാണുമായിരിക്കും. മക്കൾ മാതാപിതാക്കളെ ആദരിക്കുകയും അനുസരിക്കുകയും ചെയ്തിരുന്ന ന്യായപ്രമാണം ആചരിച്ചു വന്ന യഹൂദ കുടുംബം ആയിരുന്നിട്ടും ആ പിതാവ് മകനെ ആ വിധത്തിൽ വളർത്തുവാൻ പരാജയപ്പെട്ടതായി ഞാൻ മനസ്സിലാക്കുന്നു. ഒന്നുമല്ലെങ്കിൽ ഈ പണം കൊണ്ട് തന്റെ മകൻ എന്ത് ചെയ്യാൻ പോകുന്നു എന്ന് സ്നേഹപൂർവ്വം അന്വേഷിക്കുവാനും ആവശ്യമായ മാർഗനിർദേശം നൽകാനും പിതാവിനും ഉത്തരവാദിത്വം ഉണ്ടായിരുന്നു. ഒരുപക്ഷേ മകന്റെ ആഗ്രഹം നന്മയ്ക്ക് എന്ന് കരുതി പിതാവ് അംഗീകരിച്ചു കൊടുത്തതും ആകാം.

ലോക പ്രകാരം ജഡിക പിതാവിന്റെ കുറവുകളെ ഞാൻ ചൂണ്ടിക്കാണിക്കുക ആയിരുന്നെങ്കിലും എന്റെ സ്നേഹവാനായ സ്വർഗ്ഗപിതാവിന്റെ മനസ്സ് തുറന്നു കാണിക്കുവാൻ ആണ് ഞാൻ ഈ കഥ പറയുന്നത്. ലോകപ്രകാരമുള്ള നീതിന്യായ വ്യവസ്ഥകൾ നോക്കിയല്ല ദൈവപിതാവ് നിങ്ങളോട് ഇടപെടുന്നത്. ദൈവഹിതം അന്വേഷിച്ച് കണ്ടെത്തി അത് സ്വമേധയാ സ്വീകരിച്ചും അനുസരിച്ചും ജീവിക്കുന്നവരെയാണ് "ദൈവമക്കൾ" എന്ന നിലയിൽ എന്റെ പിതാവ് കാണുന്നത്. ഞാൻ ഈ ലോകത്തിൽ വന്നു, എന്റെ പിതാവുമായി ആലോചിച്ച് എല്ലാകാര്യങ്ങളിലും അനുസരണം തെളിയിച്ചത് പോലെ നിങ്ങൾ എല്ലാം വളർന്നു കാണുവാനാണ് എന്റെ പിതാവ് ആഗ്രഹിക്കുന്നത്. എന്റെ പിതാവ് ആരെയും ഇറക്കി വിടുന്നില്ല, അതുപോലെ തന്നെ ആളെ വിട്ട്

തിരിച്ചു കൊണ്ടുവരുന്നതും ഇല്ല. സ്വന്ത ഇഷ്ടപ്രകാരം ജീവിച്ചു, അതിനെ നേരിടുന്ന പ്രതിസന്ധികൾ മനസ്സിലാക്കി ഒരു മാനസാന്തരത്തിന് അവസരം കൊടുക്കുന്ന ദൈവീക പദ്ധതിയുടെ രഹസ്യം നിങ്ങൾക്ക് പൂർണ്ണമായി മനസ്സിലാകണമെന്നില്ല. പിതാവിന്റെ സംരക്ഷണത്തിൽ മാത്രം കഴിയാൻ ആഗ്രഹിക്കുന്നവൻ മടിയനും സ്വാർത്ഥതയുള്ളവനും കപടഭക്തി നിറഞ്ഞവനും ആയിത്തീരും എന്ന് മൂത്തപുത്രനെപ്പറ്റി പഠിക്കുമ്പോൾ നിങ്ങൾക്ക് മനസ്സിലാകും. ലോകത്തിന്റെ പ്രശ്നങ്ങളിലും പ്രതിസന്ധികളിലും എത്തിപ്പെടുമ്പോൾ സ്വയമായി എങ്ങനെ വിജയകരമായി സമീപിക്കണമെന്നതിന് പരിശീലനം ലഭിക്കേണ്ടത് ആവശ്യമാണ് എന്ന് കരുതിയാണ് പിതാവ് മകനെ പോകാൻ അനുവദിച്ചത് എന്നും കരുതാം. മകൻ വെറുത്താലും കാര്യം മനസ്സിലാക്കി തിരിച്ചു വന്ന് തന്നോടൊപ്പം താമസിക്കുമെന്ന വലിയ പ്രത്യാശ സ്വർഗ്ഗപിതാവിനുണ്ട് എന്ന് കാണിക്കുന്നതാണ് ധൂർത്തപുത്രനെ സ്വീകരിക്കുന്ന രംഗം. ദൂരെനിന്നുതന്നെ കണ്ട് ഓടിപോയി കെട്ടിപ്പിടിച്ച് മകനെ ആലിംഗനം ചെയ്യുന്ന ആ രംഗം നിങ്ങൾ ഒന്നു ഭാവനയിൽ കാണുക. പുറംകുപ്പായവും പുതപ്പും വടിയും എല്ലാം വലിച്ചെറിഞ്ഞ് ആണ് ആ പിതാവ് ഓടിയത്. പ്രായമായ യഹൂദൻമാർ അങ്ങനെ ഓടുന്നത് മാന്യതയുടെ ലക്ഷണമല്ല. അതുപോലും ആ പിതാവ് മകനു വേണ്ടി പരസ്യമായി ചെയ്യുന്നു. മകൻ കുറ്റമേറ്റു പറയുന്നത് കേൾക്കുന്നതിനു മുൻപ് തന്നെ വേലക്കാരെ വിളിച്ചു അവനു മകന്റെ പദവികൾ ആയ മേലങ്കിയും മോതിരവും ചെരുപ്പും നൽകുന്നു. ഒരു വേലക്കാരനെ പോലെ എങ്കിലും അപ്പൻ തന്നെ കരുതിയാൽ മതി എന്ന് മകൻ ചിന്തിച്ചിട്ടുണ്ട്. എങ്കിലും,അവൻ ഒരിക്കലും വേലക്കാരൻ അല്ല തന്റെ മകൻ തന്നെയാണെന്ന് മറ്റു വേലക്കാരെ കൂടി ബോധ്യപ്പെടുത്താനാണ് ആ പിതാവ് അങ്ങനെ ചെയ്തത്. മകനെ ചോദ്യം ചെയ്യുന്നില്ല, വഴക്ക് പറയുന്നില്ല,യാതൊരു വ്യവസ്ഥകളും കൂടാതെയാണ് ആ പിതാവ് അവനെ കെട്ടിപ്പിടിച്ച് സ്വീകരിക്കുന്നത്. മേലങ്കി നീതികരണത്തിന്റെ പ്രതീകമാണ്. (യെശയ്യ 61: 10). അതുപോലെ മോതിരം കുടുംബ അംഗത്വത്തിന്റെ പ്രതീകമാണ്. (ഹാഗ്ഗയി. 2:23). ചെരുപ്പ്,നേരായ പാതയിലൂടെ തുടർന്ന് നടക്കുവാനുള്ള ആഹ്വാനമാണ് .(എഫെസ്യർ 6: 15).

പിതാവ് ചെയ്ത ഏറ്റവും വലിയ കാര്യം പുത്രന്റെ തിരിച്ചുവരവിന്റെ സന്തോഷത്തിന് വേണ്ടി വിരുന്നൊരുക്കി എന്നതാണ്. എന്റെ സഭയിലേക്ക് വരുന്നവർക്ക് വിശുദ്ധ മാമോദിസ സമയത്ത് മക്കളെ പോലെ വെള്ളനിലയങ്കി അഥവാ പ്രകാശവസ്ത്രം നൽകുന്നതും, എന്റെ ശരീരരക്തങ്ങൾ ആകുന്ന മോതിരം വിവാഹസമയത്ത്

മണവാട്ടിയെപോലെ അണിയിക്കുന്നതും നിങ്ങൾ ശ്രദ്ധിച്ചു കാണുമല്ലോ.

പിതാവിന് മൂത്ത പുത്രനോടുള്ള സമീപനവും നിങ്ങൾ ശ്രദ്ധിക്കണം. വീട്ടിനകത്ത് കയറാൻ കൂട്ടാക്കാതെ പിണങ്ങി പുറത്തു നിൽക്കുന്ന അവന്റെ അടുക്കലേക്ക് സ്നേഹപൂർവ്വം ഇറങ്ങിച്ചെന്ന് വളരെ സൗമ്യമായി അവനെ കാര്യം പറഞ്ഞു മനസ്സിലാക്കാൻ ശ്രമിക്കുന്ന സ്നേഹപിതാവ്!.എന്തെല്ലാം പറഞ്ഞാലും അവൻ ന്യായവാദങ്ങൾ നിരത്തി പിതാവിനെയും പുത്രനെയും കുറ്റപ്പെടുത്തിയിട്ടുപോലും ഒട്ടും ദേഷ്യപ്പെടാതെ മൂത്തമകന്റെ തിരിച്ചു വരവിനായി കാത്തിരിക്കുന്ന ആ പിതാവ്, എന്റെ സ്വർഗ്ഗ പിതാവിന്റെ മനസ്സ് തന്നെയാണ് നിങ്ങൾക്ക് കാണിച്ചുതരുന്നത്. യഹൂദമതത്തിന്റെ നിയമ അധിഷ്ഠിതമായ കഠിന മനസ്സാണ് മൂത്തമകനിൽ നിങ്ങൾ കാണുന്നത്. അങ്ങനെയുള്ളവരെയും സ്വർഗ്ഗപിതാവ് സ്നേഹത്തോടെ സ്വീകരിക്കുവാൻ കാത്തിരിക്കുന്നു, യഹൂദന്മാരെ മാത്രമല്ല, എല്ലാ മനുഷ്യരെയും.

2). "ധൂർത്ത പുത്രൻ"

വീട്ടിൽ പിതാവിനോട് കൂടെ വസിക്കുവാൻ അവനു ഇഷ്ടമുണ്ടായിരുന്നില്ല. മാതാവിന്റെ പരിലാളനയിലും സഹോദരിമാരുടെ സൗഹൃദങ്ങളിലും പങ്കുചേരാനുള്ള സാഹചര്യം അവനുണ്ടായിരുന്നില്ല. നല്ല ആഹാരം സമയാസമയങ്ങളിൽ കിട്ടി കാണുകയില്ല. ചിലപ്പോഴെങ്കിലും മൂത്ത ജേഷ്ഠനുമായി വഴക്കുണ്ടാക്കി കാണും.ഒരു തൊഴിലും ചെയ്യാതെ മടിയനായിരിക്കുന്ന അവനെ പിതാവും ജോലിതേടി പോകുവാൻ പ്രേരിപ്പിച്ചു കാണും. വീട്ടിൽ നിന്ന് വേണ്ടത്ര സൗഹൃദവും കരുതലും ലഭിക്കാതെ വരുമ്പോൾ യൗവനക്കാർക്ക് ഉണ്ടാകുന്ന സ്വഭാവ വൈകല്യങ്ങൾ ഉണ്ടായി എന്ന് കരുതിയാൽ മതി. അവനെ കരുതുന്ന സമാനചിന്താഗതിയുള്ള സുഹൃത്തുക്കൾ പലരും കൂടി ലോകപ്രകാരമുള്ള സമ്പാദ്യ സംരംഭങ്ങൾ തുടങ്ങാൻ പദ്ധതി ആലോചിച്ചു കാണും. സാധാരണനിലയിൽ എന്തെങ്കിലും ഒരു തൊഴിൽ സ്വയമായി തുടങ്ങാൻ പണം ആവശ്യമായിവന്നപ്പോൾ, അവന്റെ അവകാശം മുൻകൂർ വാങ്ങി ജീവിതം ആരംഭിക്കുവാൻ തീരുമാനിച്ചു എന്നും കരുതാം. അതിലൊന്നും അവനെ സാധാരണനിലയിൽ കുറ്റപ്പെടുത്താൻ കഴിയില്ല. മനപ്പൂർവം തെറ്റി പോകാൻ ആഗ്രഹിച്ചു കൊണ്ടാണ് അവൻ വീടുവിട്ടിറങ്ങിയത് എന്നും പറയാനാവില്ല. ഒരു പക്ഷേ അവന്റെ ആഗ്രഹങ്ങൾ പിതാവുമായി ആലോചിച്ചു കാണും,അതുകൊണ്ട് കൂടി ആകാം ഒരു പ്രയാസവും പറയാതെ പിതാവ് അവനു അവകാശം കൊടുത്തു വിട്ടത്. തലമുറകൾ

തമ്മിലുള്ള  അകൽച്ചയുടെ ഫലമായി, പിതാവിന്റെ നിയന്ത്രണത്തിൽ കഴിയുന്നതിനുള്ള വിമുഖതയും  സ്വന്തം ഇഷ്ടപ്രകാരം ജീവിതം പടുത്തുയർത്താനുള്ള സ്വയാശ്രയബോധവും, അവനെ വീടുവിട്ടു പോകാൻ പ്രേരിപ്പിച്ചത് ആകാം.

പക്ഷേ പ്രായോഗികതലത്തിൽ അവന്റെ കണക്കുകൂട്ടലുകൾ ഒക്കെ തെറ്റിപ്പോയി. സഹായിക്കാനെന്നവിധം  കൂടെവന്ന സ്നേഹിതർ ഒക്കെ അവനെ കളിപ്പിച്ചു കളഞ്ഞു. അവന്റെ കൈവശമുണ്ടായിരുന്ന പണം തീർന്നപ്പോൾ അവരൊക്കെ അവനെ കൈവിട്ടു. സ്വന്തം സംരംഭം തുടങ്ങാൻ ആഗ്രഹിച്ച് വീടുവിട്ടിറങ്ങിയവൻ ആരുടെയെങ്കിലും കീഴിൽ ദാസ്യവേല ചെയ്യാൻ തന്നെ തീരുമാനിച്ചു. പല യജമാനന്മാരുടെയും ക്രൂരസമീപനം അവനെ വളരെ  നിരാശനാക്കി. അങ്ങനെ പലതരം ദാസ്യജോലികൾ പോലും അവനു കിട്ടാതായി. ഒടുവിൽ പന്നികളെ മേയ്ക്കുന്ന ജോലിയിൽ പ്രവേശിക്കാൻ ഇടയായി. യഹൂദന്മാരെ സംബന്ധിച്ച് പന്നികൾ അശുദ്ധിയുടെ പ്രതീകമാണ്.(ലേവ്യ 11: 7). അശുദ്ധിയെ അഥവാ തിന്മയെ സംരക്ഷിക്കുന്ന ജോലി പിശാചിന്റേത് ആണല്ലോ. (മത്തായി 8: 31). ഇത്രമാത്രം നികൃഷ്ടമായ അവസ്ഥയിൽ  എത്തിയപ്പോൾ അവൻ നിരാശയുടെ പടുകുഴിയിൽ വീണു. അവന്റെ ജോലിയിൽ അവൻ വീഴ്ചവരുത്തി തുടങ്ങി. യജമാനൻ ശമ്പളം നൽകാതായി. ഭക്ഷണത്തിന് പോലും പ്രയാസപ്പെട്ടു തുടങ്ങി. പന്നിയുടെ ആഹാരം ഭക്ഷിക്കുവാൻ തുടങ്ങി. യജമാനൻ അത് കണ്ടു അവനെ ജോലിയിൽ നിന്നും പിരിച്ചു വിട്ടു. അവന്റെ എല്ലാ പദ്ധതികളും പരാജയപ്പെട്ടു. അവൻ കുറെ സമയം വിശന്നു തന്നെ ഇരുന്നു, ചിന്തിക്കാൻ തുടങ്ങി. ദൈവത്തെപ്പറ്റിയുള്ള ഓർമ്മ അവന്റെ മനസ്സിൽ തെളിഞ്ഞു വന്നു. വീട്ടിൽ വച്ച് അവൻ കുഞ്ഞുനാൾ മുതൽ നാമമാത്ര പ്രാർത്ഥന നടത്തിയിരുന്നെങ്കിലും ഹൃദയപൂർവ്വം മനസ്സ് തകർന്ന് അവൻ ആദ്യമായി ദൈവത്തെ വിളിക്കാൻ തുടങ്ങി. അവന്റെ മനസ്സ് ലൗകിക നേട്ടങ്ങളിൽ നിന്നും ദൈവിക രഹസ്യങ്ങളിലേക്ക്  ശ്രദ്ധിക്കുവാൻ ആരംഭിച്ചു. ലോകരാജ്യ സന്തോഷങ്ങളിൽ നിന്ന്  ദൈവരാജ്യ മർമ്മങ്ങളിലേക്ക് അവന്റെ ചിന്ത ഉയർത്തുവാൻ സ്വർഗ്ഗപിതാവ് സ്നേഹത്തോടെ അവനെ കടാക്ഷിച്ചു. അവനു സുബോധം വന്നു. അവന്റെ ഓർമ്മയിൽ പിതാവിന്റെ കൂടെയുള്ള ജീവിതത്തെപറ്റി കുറെ നല്ല കാര്യങ്ങൾ തെളിഞ്ഞുവന്നു. അവകാശം മുഴുവൻ വാങ്ങിയതിനാൽ മകൻ എന്ന സ്ഥാനം ലഭിച്ചില്ലെങ്കിലും, വേലക്കാരനായി പിതാവ് സ്വീകരിക്കുമെന്ന ഉറപ്പിന്മേൽ തിരിച്ചു വീട്ടിലേക്കുള്ള യാത്ര പുറപ്പെട്ടു. പിതാവ് ഒരുപക്ഷേ  പുറത്താക്കുമെന്ന് തന്നെ ആശങ്കപ്പെട്ടിരുന്നെങ്കിലും, തന്റെ നിസ്സഹായാവസ്ഥ കണ്ട്

ഒരു കൂലിക്കാരൻ ആയിട്ട് എങ്കിലും സ്വീകരിക്കുമെന്ന് അവന് പ്രതീക്ഷയുണ്ടായിരുന്നു. പക്ഷേ,അവനെ അത്ഭുതപ്പെടുത്തി കൊണ്ടാണ് സ്നേഹവാനായ പിതാവ് അവനെ സ്വീകരിച്ചത് എന്ന് നിങ്ങൾ കണ്ടുവല്ലോ. യഥാർത്ഥ മാനസാന്തരം ആണ് എല്ലാവിധ പ്രതിസന്ധികൾക്കും പരിഹാരമെന്ന കാര്യം നിങ്ങൾ തിരിച്ചറിയണം. ഇവൻ ധൂർത്തടിച്ച് പണം വേശ്യമാരോട് കൂടി ചെലവാക്കി കളഞ്ഞു എന്ന മൂത്തപുത്രന്റെ ആരോപണം നിങ്ങൾ മുഖവിലയ്ക്ക് എടുക്കരുത്. ഇവന്റെ കൂട്ടുകാരും സാഹചര്യങ്ങളും ഇവനെ പാപ്പരാക്കി കളഞ്ഞതാണ്. ബാഹ്യമായി നോക്കുമ്പോൾ ഇവൻ ധൂർത്തടിച്ചു കളഞ്ഞു എന്നത് ശരിയാണ്. അവന്റെ കാഴ്ചപ്പാടാണ് അവനെ തെറ്റായ വഴിയിലേക്ക് എത്തിച്ചത്. നേരായ കൂട്ടുകാരും മാർഗദർശനവും ലഭിച്ചിരുന്നെങ്കിൽ അവൻ ലോകപ്രകാരം മാന്യനായി ജീവിക്കുമായിരുന്നു. എന്നാൽ അവനെ ലോകത്തിന്റെ നശ്വരതയെ കാണിച്ചുകൊണ്ട് ദൈവപിതാവിന്റെ സ്നേഹം അനുഭവിക്കാനുള്ള അവസരം ലഭിച്ചതായിരുന്നു അവന്റെ മാനസാന്തരത്തിന് കാരണമായത്. നിങ്ങൾ ബാഹ്യമായ കാര്യങ്ങൾ കണ്ടു വിധിക്കുന്നു, ദൈവം നിങ്ങളുടെ അന്തരംഗം അറിയുന്നു എന്ന് ഓർക്കുക. നല്ല ലക്ഷ്യത്തോടെ നിങ്ങൾ പരിശ്രമിക്കുമ്പോൾ താൽക്കാലികമായ പരാജയം നേരിട്ടാലും, ദൈവമുമ്പാകെ അനുതപിച്ചു നിങ്ങളുടെ ജീവിതം ദൈവകരങ്ങളിൽ വ്യവസ്ഥകളൊന്നും കൂടാതെ ഭരമേൽപ്പിക്കുന്നു എങ്കിൽ, നിങ്ങൾക്ക് പുതിയ ഒരു ജീവിതത്തിന്റെ "മേലങ്കിയും മോതിരവും ചെരുപ്പും"സ്വർഗ്ഗ പിതാവ് നൽകുമെന്ന പ്രത്യാശ ഈ ധൂർത്തപുത്രൻ വഴിതെറ്റിപ്പോയ എല്ലാവർക്കുമായി നൽകുന്നുണ്ട്.

3) "മൂത്ത പുത്രൻ"

യഹൂദമതത്തിലെ പരീശമനോഭാവത്തിന്റെ പ്രതിനിധിയാണ് ഇയാൾ. പിതാവിന്റെ കൂടെ ആണെന്ന് പറഞ്ഞാലും, അവൻ മനസ്സുകൊണ്ട് ആന്തരികമായി പിതാവിനെയും സഹോദരനെയും വെറുക്കുന്നവൻ ആയിരുന്നു. ഇളയ മകനെ സ്വീകരിച്ചതും അവന്റെ തിരിച്ചുവരവിൽ അവനെ മകനായിതന്നെ അംഗീകരിച്ച് ആദരിച്ചതും അവനു വളരെ കോപം ഉണ്ടാക്കി. അപ്പന്റെ മരണശേഷം ഉണ്ടായിരുന്ന വസ്തു എല്ലാം അവനു മാത്രമായി ലഭിക്കുമെന്ന പ്രതീക്ഷയിലാണ് അവൻ പിതാവിന്റെ കൂടെ നിന്നത്. കാളക്കുട്ടിയെ അറുത്ത് വലിയ സദ്യ നടത്തി നാട്ടുകാരെ മുഴുവനും അറിയിച്ചപ്പോൾ അവകാശം കൊടുത്തുവിട്ട കാര്യമൊന്നും ആരുമറിയാതെ നാട്ടുകാരും കൂടി ഇടപെട്ടു വസ്തുവക വീണ്ടും പങ്കുവച്ച് അനുജനും കൊടുക്കുമല്ലോ എന്നൊക്കെ അവൻ ചിന്തിച്ചു

കാണും. കൂട്ടുകാരോട്കൂടി പണം ധൂർത്തടിച്ചുകളഞ്ഞു എന്ന് അനുജനെപറ്റി ആരോപിച്ചപ്പോൾ മൂത്ത മകന്റെ മനസ്സിലെ മാലിന്യം പുറത്തുവന്നു. തന്നെയല്ല അവൻ അപ്പനോട് പരാതി പറയുന്നത് ശ്രദ്ധിക്കുക," ഇത്ര കാലമായി ഞാൻ നിന്നെ സേവിക്കുന്നു. കൽപ്പന ഒരിക്കലും തെറ്റിച്ചിട്ടില്ല. എന്നാൽ എന്റെ ചങ്ങാതികളുമായി ആനന്ദിക്കുന്നതിന് ഒരിക്കലും എനിക്ക് ഒരു ആട്ടിൻ കുട്ടിയെ തന്നിട്ടില്ല. വേശ്യമാരോടു കൂടി നിന്റെ മുതൽ തിന്നുകളഞ്ഞ നിന്റെ മകൻ വന്നപ്പോഴേക്കും മേധസുള്ള കാളക്കുട്ടിയെ അവനുവേണ്ടി അറുത്തുവല്ലോ.,"(ലൂക്കോസ്15: 29 –30).

ഈ വാക്കുകൾ ശ്രദ്ധിച്ചാൽ അവന്റെ മനസ്സിലിരിപ്പ് വ്യക്തമാകും. പിതാവിനോട് അവന് ഒരു ബഹുമാനവും ഇല്ലായിരുന്നു. സ്വത്ത് കിട്ടാനും അത് ഉപയോഗിച്ച് കൂട്ടുകാരുമൊത്ത് മേൽത്തരം ഭക്ഷണം കഴിച്ച് വേശ്യകളോടൊപ്പം കഴിയുവാനും ആയിരുന്നു അവൻ ആഗ്രഹിച്ചിരുന്നത് എന്ന് തോന്നിപ്പോകും. കോപത്തോടെയുള്ള അവന്റെ ഈ വാക്കുകൾ കേട്ട് പിതാവ് വളരെ ശാന്തനായി, സൗമ്യമായി മറുപടി പറയുന്നത് കേട്ടാൽ സ്വർഗ്ഗപിതാവിന്റെ സമീപനം നിങ്ങൾക്ക് മനസ്സിലാകുമല്ലോ. മൂത്ത പുത്രന്റെ അവകാശം കൊടുത്താൽ ഇപ്രകാരം തെറ്റി പോകും എന്ന് അറിയാവുന്നത് കൊണ്ട് ആയിരിക്കും പിതാവ് അവനെ ഒറ്റയ്ക്ക് വിടാതെ കൂടെ തന്നെ നിയന്ത്രിച്ച് നിർത്തിയിരുന്നത്. ഇളയപുത്രൻ തന്നിഷ്ടം ചെയ്തു,സാഹചര്യം അവനെ അവനെ പരാജയപ്പെടുത്തി. എങ്കിലും ലോക ജീവിതത്തിന്റെ കുറവുകൾ മനസ്സിലാക്കി സ്വർഗ്ഗരാജ്യ പ്രമാണങ്ങൾ സ്വീകരിക്കുവാൻ അവസരം അവനു ലഭിച്ചു. യഹൂദന്മാരുടെ പരീശമനോഭാവത്തിന്റെയും സ്വയം നീതി കരണത്തിന്റെയും പ്രതീകമായി മൂത്തപുത്രനും, അവഗണിക്കപ്പെട്ട പാപികളുടെ മാനസാന്തരത്തിന്റെ പ്രതീകമായി ഇളയപുത്രനും നിങ്ങൾക്ക് മാതൃകയായി കാണാവുന്നതാണ്.

ഈ കഥയുടെ ഗുണപാഠങ്ങൾ കുറെയൊക്കെ നിങ്ങൾക്ക് മനസ്സിലായി കാണുമല്ലോ. സ്വർഗ്ഗപിതാവിന്റെ കരുണയും മനസ്സലിയും ആണ് ഈ കഥയിലെ പിതാവിൽ കാണുന്നത്. മൂത്തപുത്രനും ഇളയപുത്രനും പഴയ – പുതിയ നിയമങ്ങളുടെ പ്രതീകങ്ങളാണ്. പഴയനിയമന്യായപ്രമാണം അനുസരിക്കുന്നവർക്ക് സ്വന്തമായ പ്രവൃത്തികൾ വഴി ഈലോക പ്രകാരമുള്ള രക്ഷ ഭൂമിയിൽ ഉറപ്പാക്കുന്നു. പുതിയനിയമം, ദൈവകൃപയാൽ മാനസാന്തരം വഴി വിശ്വാസവും പ്രവൃത്തിയും ചേർന്ന് സ്നേഹ പ്രമാണത്തെ അനുസരിച്ച് ജീവിക്കുന്നവർക്ക്ദാനമായി ലഭിക്കുന്ന നിത്യരക്ഷ സ്വർഗ്ഗത്തിൽ ഉറപ്പാക്കുന്നു.

ചുങ്കക്കാരും പാപികളും ദുർമാർഗ ജീവിതം നയിക്കുന്നവരും സ്വർഗ്ഗത്തിൽ പ്രവേശിക്കും എന്ന് നിങ്ങൾ തെറ്റിദ്ധരിക്കരുത്.പൗലോസ് ശ്ലീഹ ഇത്തരത്തിൽ ജീവിക്കുന്നവരുടെ ഒരു പട്ടിക തന്നെ വിവരിക്കുന്നുണ്ട് അപ്രകാരം ജീവിക്കുന്നവർ സ്വർഗ്ഗരാജ്യം അവകാശമാക്കുകയില്ല എന്ന് തന്നെയാണ് പറഞ്ഞിട്ടുള്ളത്. അത് തന്നെയാണ് ഞാനും പറയുന്നത്. (1കോരി 6: 9– 11).എന്നാൽ ദൈവത്തിന്റെ കൃപയാൽ എന്റെ നാമത്തിൽ പരിശുദ്ധാത്മ സഹായത്താൽ മാനസാന്തരപ്പെട്ടു വരുന്നവർക്കെല്ലാം ശുദ്ധീകരണം പ്രാപിക്കുക വഴി രക്ഷയുടെ അനുഭവത്തിൽ എത്തിച്ചേരാൻ ഞാൻ അനുവദിക്കും. യഹൂദന്മാർ സ്വയം പ്രവൃത്തികളാൽ നീതികരിക്കുന്നവരാകയാൽ ആണെന്ന് അവർ സമ്മതിക്കാത്തവരായിരുന്നു. അങ്ങനെയുള്ളവർ കപടഭക്തി കാണിച്ചു ഒരിക്കലും പാപത്തെക്കുറിച്ച് അനുതപിക്കുവാൻ ഇടയാകാതെ പോകുന്നു. എന്നാൽ എല്ലാ മനുഷ്യരും ഏത് മതവിഭാഗത്തിൽ പെട്ടവർ ആയാലും സ്വന്തം ശക്തിയിൽ ആശ്രയിച്ച് ദൈവനിഷേധികൾ ആയി ദൈവത്തെ അനുസരിക്കാതെ ജീവിച്ചാൽ മൂത്ത പുത്രനെ പോലെ വീടിനുപുറത്ത് തന്നെ നിൽക്കേണ്ടിവരും. എത്ര പാപികൾ ആയാലും ദൈവം രക്ഷിച്ചു കൊള്ളും എന്ന് വിചാരിച്ച് ഇരുന്നാൽ അത് തെറ്റാണ്. ദൈവത്തെ അനുസരിക്കുവാൻ സ്വയം തീരുമാനിച്ചു ച്ച തിരിച്ചുവരുന്ന വരെ ദൈവം കരുണയോടെ സ്വീകരിക്കുമെന്നാണ് ആണ് മനസ്സിലാക്കേണ്ടത്. ധൂർത്ത് പുത്രനെ ഉടനെ ഭവനത്തിൽ കയറ്റാതെ അതെ മുറ്റത്തു വച്ചുതന്നെ കുളിപ്പിച്ച് വൃത്തിയാക്കി പുതിയ വസ്ത്രവും മോതിരവും ചെരുപ്പും അണിയിച്ചതിനു ശേഷമാണ് ഭവനത്തിലേക്ക് പ്രവേശിപ്പിച്ചത്. അതേസമയം ആദ്യം വീടിനകത്ത് ഉണ്ടായിരുന്ന മൂത്തപുത്രൻ പുറത്തു നിൽക്കുക തന്നെയാണ്. സ്വന്തം തെറ്റുകളെപറ്റി ബോധവാന്മാരായി മാനസാന്തരപ്പെട്ട് തിരിച്ചുവരുന്ന എല്ലാവരെയും സ്വർഗ്ഗപിതാവ് സ്വീകരിക്കുവാൻ സ്നേഹത്തോടെ കാത്തിരിക്കുകയാണ്.

കാണാതെപോയവയെ കണ്ടെത്തുന്ന വലിയ പ്രവർത്തിയാണ് വിശുദ്ധ ത്രിയേകദൈവം ആകുന്ന ഞങ്ങൾ മൂന്നു പേരും കൂടി ഇന്നും ലോകത്തിൽ ചെയ്തുകൊണ്ടിരിക്കുന്നത്. ആടിനെ അന്വേഷിച്ച് കണ്ടെത്തിയ നല്ല ഇടയൻ ദൈവപുത്രനായ ഞാൻ തന്നെയാണ്. നാണയം കണ്ടെത്തുവാൻ വെളിച്ചവും ചൂലും എടുത്ത് അന്വേഷിച്ച് കണ്ടെത്തിയത് പരിശുദ്ധാത്മാവാണ്. മനപ്പൂർവ്വം തന്നെ വിട്ടു പോകുന്ന മനുഷ്യരെ സ്നേഹപൂർവ്വം സ്വീകരിക്കുന്നത് എന്റെ

സ്വർഗ്ഗപിതാവ് ആണെന്ന് വേണമെങ്കിൽ നിങ്ങൾക്ക് വേർതിരിച്ച് മനസ്സിലാക്കാം. സത്യത്തിൽ, ഞങ്ങൾ ഈ മൂന്ന് കാര്യങ്ങളും ഒന്നിച്ചു ചേർന്നാണ് ചെയ്യുന്നത്. കാണാതെപോയ വരെയൊക്കെ കണ്ടെത്തി സ്വർഗ്ഗപിതാവിന്റെ അടുക്കൽ എത്തിക്കാനുള്ള ചുമതല എന്റെ ശിഷ്യന്മാരായ നിങ്ങൾ ഒരിക്കലും മറന്നു പോകരുത് എന്ന് പറഞ്ഞു കൊണ്ട് തൽക്കാലം നിർത്തുന്നു.

എന്ന് നിങ്ങളുടെ സ്വന്തം "യേശു" 30–10–2020.

(യേശുവിന്റെ ആത്മകഥ. വാല്യം 3 ഇവിടെ സമാപ്തം)

.

# അനുബന്ധം 1
# ഉള്ളടക്കം

(വാല്യം – 1)



*******

# അനുബന്ധം 2
# ഉള്ളടക്കം

(വാല്യം – 2)



******

# അനുബന്ധം 3

## About the Author

Fr.C.C.Cherian, aged 71, born in ”Chungath Family” from Kunnamkulam Diocese of the Malankara Orthodox Church, received the following education: B.Sc&B.Lib.Sc degrees from the Kerala University, B.D & M.T degrees from the Serampore College,and PG Diploma Certifcates :

1. in Syriac language from SEERI, Kottayam,

2. in Archival studies, from the National Archives,New Delhi, and from the State Library Tiruvananthapuram,

3. in Christian Spirituality from Tandoor Ecumenical Institute, Jerusalem.

He served as the chief Librarian and Archivist for 40 years at the Orthodox Teological Seminary Kottayam. He has also contributed his eforts towards the formation of “MGDM Archives”, “MJDM Micro Library” ,”OSDL” Digital library, “Divyabodhanam “Study Program& Publication of 30 text books, Tiruvachana Bhashyam,”a commentary series of N T in 15 volumes, The Church Encyclopedia”,”Sabhavijnanakosam”,”Mar Gregorios Foundation” & several Publications of the writings of LL.Dr Paulose Mar Gregorios etc. He served as the personal secretary to H.G. Dr Paulose Mar Gregorios for 20 years, till his demise in1996.

He also served as the Secretary of the “Alumne Association”and has published”Sabha Gana Madhuri” a series of 16Audio Cassette tapes of Ekkara& other Church Musics sung by Revd.Fr. Malpan N K Koruth Njarthankal of blessed memory. He also served as the staf advisor for diferent activities in the seminary. He retired from the Seminary in 2014.

Fr.Cherian served in 14 parishes of Kottayam Diocese from 1973 onwards and retired in 2018.He lives in Kottayam with his wife Saly Cherian. His children Reena, Cyril and Paul live abroad with their families. All of them are much grateful to the Almighty God who provided them with His abundant blessings.

# Books by the Author

1. ദൈവജനം, ദിവ്യബോധനം ഗ്രന്ഥാവലി, കോട്ടയം 1986
2. നേർവഴിയിൽ (ഒന്നാം ഭാഗം), ദിവ്യബോധനം, 1988
3. The People of God, Divyabodhanam, 1989
4. ഭൂമിയുടെ അറ്റത്തോളവും, പാരിഷ് മിഷൻ ഗ്രന്ഥാവലി, 1995
5. ഉപവാസം ക്രിസ്തീയ വീക്ഷണത്തിൽ, സി. സി. ബുക്സ്, കോട്ടയം, 1996
6. ഉപവാസവും ആത്മീയ ശിക്ഷണവും, സി. സി. ബുക്സ്, കോട്ടയം 1996
7. മാർ ഗ്രീഗോറിയോസ്, ഓർമ്മയുടെ തീരങ്ങളിൽ, സി. സി. ബുക്സ്, കോട്ടയം 1996
8. ക്രൈസ്തവ ആദ്ധ്യാത്മികത, ദിവ്യബോധനം, 1997
9. ഉപവാസം ഒരു പഠനം, സി. സി. ബുക്സ് 1996
10. സംഘർഷങ്ങൾ ആത്മീയ ജീവിതത്തിൽ, MGOCSM, 1998
11. അന്ധവിശ്വാസത്തിൻറെ ബന്ധനങ്ങൾ, Premier Books, Kottayam, 2000
12. യെരുശലേമിലേയ്ക്ക് ഒരു സഫല യാത്ര, കോട്ടയം, 2008
13. ക്രിസ്തീയ ജീവിത സാഫല്യം, MOC Publications, Kottayam, 2008
14. ക്രിസ്തീയ ഉപവാസം എന്ത്, എന്തിന്, എങ്ങനെ, കോട്ടയം 2008
15. Walk The Way: Reflections on the faith and practices of the Orthodox Church. C. C. Books, Kottayam, 2020
16. യേശുവിന്റെ ആത്മകഥ (ഒരു ഭാവന ആവിഷ്കാരം) വാല്യം – 1, സി. സി. ബുക്സ്, കോട്ടയം 2020
17. യേശുവിന്റെ ആത്മകഥ (ഒരു ഭാവന ആവിഷ്കാരം) വാല്യം – 2, സി. സി. ബുക്സ്, കോട്ടയം 2020
18. യേശുവിന്റെ ആത്മകഥ (ഒരു ഭാവന ആവിഷ്കാരം) വാല്യം – 3, സി. സി. ബുക്സ്, കോട്ടയം 2021

---

The C C Books, Kottayam is ready to undertake Publication of digital books (ebooks) series on Christian themes, from interested writers. The frst book was പരിശുദ്ധാത്മാവേ വരേണമേ (on Holy Spirit) by Rev.Fr.Dr.T.J.Joshua. this book is the third one. Anybody interested may contact the following numbers: 91-9074615044, 9447302518 (WhatsApp), email, frccche-rian@gmail.com

# യേശുവിന്റെ ആത്മകഥ

വാല്യം 3

സുവിശേഷപഠിതാക്കൾക്കും വചനപ്രബോധകർക്കും ഒരുപോലെ പ്രയോജനപ്പെടുന്ന കൃതി എന്ന് വിശേഷിപ്പിക്കാം. ഗ്രന്ഥകർത്താവിൻറെ ആശയങ്ങൾ യേശുവിൻറെ തായി ആവിഷ്കരിക്കുകയല്ലേ എന്ന വിമർശനം ഉണ്ടാകാം. അവിടെ ശ്രദ്ധിക്കുവാൻ ഉള്ളത്, മൗലികമായി കർത്താവിൻറെ വീക്ഷണത്തോടും  സമീപന ത്തോടും യോജിക്കതക്ക വിധത്തിൽ അല്ലേ അവതരണം എന്നാണ്. ഓർത്തഡോക്സ് സഭയുടെ വിശ്വാസത്തിൻറെ പശ്ചാത്തലത്തിൽ സുവിശേഷസത്യങ്ങൾ ആവിഷ്കരിക്കുന്നു എന്ന് പറയാം. ഏതായാലും സുവിശേഷവെളിപ്പാടുകളോട് യോജിച്ചു പോകത്തക്കവണ്ണം ശ്രദ്ധിച്ചിട്ടുണ്ട്.

രണ്ടു കാര്യങ്ങളിൽ ചെറിയാൻ അച്ചൻ അനുമോദനവും അഭിനന്ദനവും അർഹിക്കുന്നു. ഒന്ന്, പുതിയ ശൈലിയിൽ സുവിശേഷ പഠനം നടത്തുന്നതിൽ. രണ്ട്, സുവിശേഷത്തിൻറെ സമകാലീന പ്രസക്തി വെളിപ്പെടുത്തുന്നതിൽ. അച്ചൻറെ ഉദ്യമം  പൂർത്തിയാക്കുവാൻ ദൈവം സഹായിക്കട്ടെ എന്ന് പ്രാർത്ഥനയോടെ ഈ മൂന്നാംവാല്യവും സന്തോഷപൂർവ്വം അവതരിപ്പിക്കുന്നു.

റവ.ഫാ.ഡോ.ടി.ജെ.ജോഷ്വാ.



ഫാദർ. സി. സി. ചെറിയാൻ

Chungath House,
Malloosserry P.O.
Kottayam - 686 041
E-Mail:  info@ccbooks.in
Website: www.ccbooks.in

Rs. 120/-